# കലാകൗമുദി


## 387

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ഫെബ്രുവരി 6, 1983

വില: 1 രൂപ 50 പൈസ

എഡിറ്റർ: എം. എസ്. മണി

സഹപത്രാധിപന്മാർ:

എസ്. ജയചന്ദ്രൻനായർ

എൻ. ആർ. എസ്. ബാബു

ഇലസ്ട്രേഷൻസ്: നമ്പൂതിരി




## സ്പെഷ്യൽ റിപ്പോർട്ടുകൾ



## സ്പെഷ്യൽ ഫീച്ചർ



## യാത്രാവിവരണം



## കവിത



## ലേഖനം



## കഥ



## നോവലെററ്



## നോവൽ



## സിനിമ



## പലവക



## മുഖചിത്രം

ഇലസ്ട്രേഷൻ: ശ്രീ. നമ്പൂതിരി

ഡിസൈൻ: ശ്രീ. എസ്. രാജേന്ദ്രൻ

# മുകുന്ദന്റെ കിളി

മലയാള നോവൽ— ചെറുകഥാ സാഹിത്യത്തെ ലോകനിലവാരത്തിലെത്തിച്ചവരിൽ പ്രമുഖനാണ് എം. മുകുന്ദൻ. അദ്ദേഹത്തിന്റെ ഈ ലോകം അതിലൊരു മനുഷ്യൻ, മയ്യഴിപ്പുഴയുടെ തീരങ്ങളിൽ, ആവിലായിലെ സൂര്യോദയം, രാവും പകലും തുടങ്ങിയ നോവലുകൾ മലയാള സാഹിത്യത്തിലെ അമൂല്യരത്നങ്ങളാണ്. തന്റെ പുതിയ നോവലിലൂടെ സമ്പന്നയായ ഒരു മെഡിക്കൽ വിദ്യാർത്ഥിനിയുടെ വിചിത്രമായ സ്വഭാവത്തേയും, ദയനീയമായ ദുരന്തത്തേയും ഹൃദയസ്പൃശിയായി അവതരിപ്പിക്കുന്നു. ഗൗരവപൂർണ്ണമായ വായന ആവശ്യപ്പെടുന്ന, വ്യത്യസ്ത അർത്ഥതലങ്ങളുള്ള ഈ നോവലിലെ കഥാപാത്രങ്ങളും, തന്റെ മറ്റു കൃതികളിലേതുപോലെതന്നെ 'കൂട്ടംതെറ്റി മേയുന്ന'വയാണ്. കമ്പി വളയ്ക്കുന്നബിരുദധാരിയും, കാട്ടിലലയുന്നമെഡിക്കൽവിദ്യാർത്ഥിനിയും മുകുന്ദന്റേതു മാത്രമാണ്. രചനയുടെ മിടുക്കുകൊണ്ട് നോവൽ മുഴുവനും ജിജ്ഞാസയോടുകൂടി മാത്രമേ വായിച്ചുപോകാനാകൂ. യുവാക്കളുടെ ഹരമായി മാറിയ മുകുന്ദന്റെ സൃഷ്ടികൾക്കുവേണ്ടി ഞങ്ങൾ കാത്തിരിക്കുന്നു.

രാജു പാലത്തായി,
അമ്പൂരി.

II

മുകുന്ദന്റെ കിളിവന്നുവിളിച്ചപ്പോൾ വായിക്കുന്നത് ഒരനുഭൂതിയായിരുന്നു. കലാകൗമുദിയുടെ താളുകളെ സമ്പന്നമാക്കിയിരുന്ന ആ കിളി ഇത്ര വേഗം പറന്നുപോകുമെന്നു കരുതിയിരുന്നില്ല.

കെ. സി. വർഗ്ഗീസ്,
ശ്രീകണ്ഠപുരം.

III

മുകുന്ദന്റെ "കിളിവന്നു വിളിച്ചപ്പോൾ" വായിച്ചു. ആധുനിക മലയാള നോവൽ സാഹിത്യത്തിന് ഇതാ മുകുന്ദന്റെ മറ്റൊരു തൂവൽകൂടി. വളരെ ഹൃദ്യമായ ആഖ്യാനശൈലിയിൽ മനുഷ്യജീവിതസങ്കീർണ്ണതയെ തികച്ചും ലളിതസുന്ദരമായി ആവിഷ്കരിച്ചിരിക്കുന്നു. സമൂഹത്തിന്റെ ഉന്നതികളിൽ വിരചിക്കുന്ന സമ്പന്നതയുടെ ആഢ്യത്വം. അതിന്റെ ക്രൂരമായ അമ്പേറ്റ് പിടയുന്ന മനുഷ്യത്വം. അവിടെ നിഷ്കളങ്കമായ മനഃസാക്ഷിയുടെ മരവിച്ച നൊമ്പരങ്ങൾ. അവ നരവംശത്തിന്റെ സ്നേഹഗാഥകൾ പാടി വീര്യംകൊണ്ട് എല്ലാ ചങ്ങലകളേയും അവസാനം പൊട്ടിച്ചെറിയുന്നു. ആ സാഹസത്തിന് ഡോക്ടർ ലില്ലിക്ക് കരുത്തേകിയ മുകുന്ദന് ആശംസകൾ.

പ്രിയദർശനൻ കെ.,
തൃശ്ശൂർ-3.

IV

ആധുനിക മലയാള കഥയുടെ ഹ്രസ്വകാല സുഭഗതയിൽ വിലക്ഷണ മാതൃകകളിലൂടെ മുറിവേൽപ്പിക്കുകയും അത്തരം അപഭ്രംശങ്ങളിലൂടെ നേടിയെടുത്ത ഉപരിപ്ലവമായ പൊതുജന ശ്രദ്ധമാത്രം ഏതാണ്ട് രണ്ട് ദശകങ്ങളിലെ സാഹിത്യജീവിതത്തിന്റെ ഏകാവശേഷമായി ചൂണ്ടിക്കാണിക്കേണ്ട ദീനപതനത്തിൽ തങ്ങിനിൽക്കുന്ന ഒരെഴുത്തുകാരനാണ് എം. മുകുന്ദൻ.

കെ. പി. സുധാകരൻ,
അഴിയൂർ.

കത്തുകൾ

## കലണ്ടർ ഫെയിം ഗാന്ധിജി

"അഞ്ചുവർഷത്തിനകം ഒരു ഗാന്ധി വന്നില്ലെങ്കിൽ നമുക്ക് കേന്ദ്രത്തിൽ പ്രധാനമന്ത്രിയായി അമിതാഭ് ബച്ചൻ വരും," എം. പി. നാരായണപിള്ള നൽകുന്ന ആപത്സൂചന അർത്ഥവത്താണ്. എന്നാൽ 'ഗാന്ധിമാർഗ്ഗത്തിലൂടെ' തന്നെ അധികാരത്തിലെത്തിയ മറ്റൊരു ഗാന്ധിയല്ലേ നമ്മെ ഇപ്പോഴും ഭരിക്കുന്നത്? അമിതാഭ് ബച്ചനെ തോല്പിക്കുന്ന അഭിനയ പാടവമുള്ളവരല്ലേ ഇന്ന് അധികാരസോപാനങ്ങളിൽ വിരാജിക്കുന്നത്? ഗുരുവായൂരിലും, കൈപ്പത്തി അമ്പലത്തിലും, സുവർണ്ണക്ഷേത്രത്തിലും, ബിഷപ്പ്സ് കോൺഫറൻസിലും ഗീതായജ്ഞത്തിലും, നബിദിനാഘോഷത്തിലും വിവിധ പോസ്സുകളിൽ നമ്മുടെ രാഷ്ട്രീയ നടികർ തിലകങ്ങൾ അവതരിക്കുന്നത് കണ്ട് ഹർഷാരവം മുഴക്കുന്നവരല്ലേ നമ്മൾ ഭാരതമക്കൾ?

ജനങ്ങളെങ്ങനെയോ അതുപോലെയാവും ഭരണാധികാരികളും. ഷണ്ഡത്വം ബാധിച്ച ഒരു ജനത. പ്രതികരിക്കുന്നവനെപ്പോലും പിന്നിൽനിന്നു കുത്തുന്ന പ്രബുദ്ധത! കഴിഞ്ഞ ഒരു ദശകത്തിനുള്ളിൽ മാറ്റം കൊതിച്ച് രംഗത്തുവന്ന നിസ്വാർത്ഥരായ എത്രയോ പ്രതിഭകളെയാണ് ആയുസ്സറുംമുമ്പ് കൊല്ലാക്കൊല ചെയ്യുവാൻ നമ്മൾ അനുവദിച്ചുകൊടുത്തത്, ഒന്നല്ല, ഒരായിരം ഗാന്ധിമാരെ പ്രസവിക്കുവാൻ കഴിവുള്ളതാണ് ഭാരതം. പക്ഷേ, വർഷങ്ങൾക്കുമുമ്പ് ബിർളാ മന്ദിരത്തിനു മുന്നിൽ ആ സത്യാർത്ഥിയെ തോക്കിന്നിരയാക്കിയ ഘാതക്കാണ് ഇന്ന് മാർക്കറ്റു വർദ്ധിച്ചുവരുന്നതെന്ന സത്യം നാം കണ്ടേതീരൂ.

ശരീരം അടിയറവച്ചാലും മനസ്സ് സ്വതന്ത്രമാക്കിവയ്ക്കുവാനുള്ള ആത്മാഭിമാനം ഗാന്ധിജി ഞങ്ങൾക്കു തന്നുവെന്നതു ശരിതന്നെ. എന്നാൽ ആ മഹാന്റെ പേരിൽ ആണയിടുന്ന ആദർശപ്പൈങ്കിളികൾ അധികാരം കൈയാളുന്നിടത്ത് ഒരു ശാന്തിയാത്ര നടത്തുന്നതിനുപോലും വിലക്ക്! സമാധാന സമ്മേളനത്തിന് ഉച്ചഭാഷിണി ഉപയോഗിക്കുന്നതിന് നിരോധനം!! പ്രഖ്യാപിക്കപ്പെടാത്ത അടിയന്തരം!!! മഹാനായ രാഷ്ട്രപിതാവേ! കലണ്ടറിലിരുന്നാണെങ്കിൽ പോലും അവിടുന്ന് ഇതൊന്നും കാണുന്നില്ലേ? അഞ്ചുവർഷത്തിനകം അങ്ങ് വീണ്ടും വന്നെത്തിയില്ലെങ്കിൽ ഗോഡ്സേയാവും കേന്ദ്രത്തിൽ പ്രധാനമന്ത്രി.

ഡോ: തോമസ് വഗ്ഗീസ്.
തിരുവനന്തപുരം.

## ഇതു സംസ്കാരത്തിന്റെ ഭാഗമോ?

കലാകൗമുദിയുടെ 385-ാം ലക്കത്തിൽ വന്ന 'തെക്കൻ കാറ്റിൽ തകർന്ന ഇന്ദിരാദുർഗ്ഗങ്ങൾ' എന്ന റിപ്പോർട്ടാണ് എന്നെ ഈ കത്തെഴുതാൻ പ്രേരിപ്പിച്ചത്.

സ്വാതന്ത്ര്യത്തിനുശേഷം എക്കാലവും കോൺഗ്രസ്സിന്റെ കൂടെ നിന്ന ആന്ധ്രയും കർണ്ണാടകവും കോൺഗ്രസ്സിനെ തൂത്തെറിഞ്ഞപ്പോൾ ആ ഞെട്ടലിൽനിന്നും അല്പംആശ്വാസം കണ്ടെത്തിയത് ത്രിപുരയിലെ കോൺഗ്രസ്-ഐ. യുടെ ആദ്യവിജയവും അതിന്റെ ആകാശവാണി പ്രക്ഷേപണവുമത്രേ! ആന്ധ്രയിലും കർണ്ണാടകത്തിലും പ്രാദേശികപ്പാർട്ടികളുടെ വിപത്തിനെക്കുറിച്ചു മുന്നറിയിപ്പു നൽകിയ ശ്രീമതി ഗാന്ധി ത്രിപുരയിൽ കൂട്ടുകൂടിയതോ ത്രിപുര ഉപജാതി ജൂബാ സമിതിയുമായിട്ടാണ്. റിപ്പോർട്ടിൽ പറഞ്ഞിരുന്നതുപോലെ ഇതു് വെറും ഖദറും ജൂബയും തമ്മിലുള്ള കൂട്ടുകെട്ടായിരുന്നില്ല. ഈ അവസരവാദക്കൂട്ടുകെട്ടിനെ തുറന്നുകാണിക്കാൻ എന്തേ കലാകൗമുദിയും മടിക്കുന്നു. ആരാണീ ടി. യു. ജെ. എസ്. ഒരു സ്വതന്ത്ര ത്രിപുര സ്വപ്നം കാണുകയും അതിനുവേണ്ടി ആയുധമെടുത്തു പോരാടുകയും ചെയ്യുന്ന ഒരു മിലിറ്റന്റ് സംഘടന. ഒരു ദേശീയവിരുദ്ധ സംഘടനയായി പ്രഖ്യാപിക്കുകയും, നിരോധിക്കുകയും ചെയ്ത മിസ്സോ നാഷണൽ ഫ്രണ്ടുമായി ഇവർക്ക് അടുത്ത ബന്ധമുണ്ടെന്ന് ആർക്കാണ് അറിഞ്ഞുകൂടാത്തത്. ഇതിന്റെ പ്രമുഖ നേതാക്കളിലൊരാളായ 'ജമാട്ടിയാ' അടുത്ത കാലത്താണ് താൻ സ്വതന്ത്ര ത്രിപുരയുടെ പ്രസിഡന്റാണെന്ന് പ്രഖ്യാപിച്ചത്. ഇന്ത്യയുടെ ഉത്തരപൂർവ്വ സംസ്ഥാനങ്ങളിൽ അവർ നടത്താൻ പോകുന്ന കുഴപ്പങ്ങളുടെ രഹസ്യരേഖകൾ ഇടതുപക്ഷ സർക്കാർ പിടിച്ചെടുക്കുകയും അതു കേന്ദ്രഗവൺമെന്റിനു അയച്ചുകൊടുക്കുകയും ചെയ്തതാണ്. ബംഗ്ലാദേശിലെ ചിറ്റഗോങ്ങിൽ നിന്ന് സൈനിക പരിശീലനം ലഭിച്ചവരാണ് ടി. യു. ജെ. എസ്. അംഗങ്ങളെന്ന് ഈ രേഖകളിൽ നിന്നും മനസ്സിലാക്കാൻ കഴിഞ്ഞതാണ്. ഇതെല്ലാം അറിഞ്ഞുകൊണ്ടാണ് ശ്രീമതി ഗാന്ധിയും അവരുടെ പാർട്ടിയും ടി. യു. ജെ. എസ്സുമായി സഖ്യം ചേരാൻ തീരുമാനിച്ചത്. 1980-ൽ ത്രിപുരയിൽ ടി. യു. ജെ. എസിന്റെ നേതൃത്വത്തിൽ വ്യാപകമായ കലാപമുണ്ടായപ്പോൾ കേന്ദ്രഗവണ്മെന്റിൽനിന്നും കൂടുതൽ പൊലീസിനെ വേണമെന്നു ആവശ്യപ്പെട്ടപ്പോൾ വിട്ടുകൊടുക്കാതിരുന്നത്, വടക്കുകിഴക്കൻ മേഖലകളിൽ വളർന്നുവരുന്ന കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തെ തകർക്കാൻ വേണ്ടി മാത്രമായിരുന്നില്ലേ. പക്ഷേ, ത്രിപുരയുടെ പ്രശ്നങ്ങൾക്ക് പരിഹാരം കാണാൻ ഒരു ഇടതുപക്ഷ സർക്കാരിനു മാത്രമെ കഴിയൂ എന്ന് ജനങ്ങൾ വിധിയെഴുതി. പ്രാദേശികവാദത്തെയും വർഗ്ഗീയതയെയും കുറിച്ച് വാതോരാതെ പ്രസംഗിക്കുന്ന കോൺഗ്രസ് (ഐ) അധികാരത്തിനും, ഇടതുപക്ഷപ്രസ്ഥാനങ്ങളെ തകർക്കുന്നതിനും വേണ്ടി ആരുമായും കൂട്ടുചേരാൻ തയ്യാറായിരിക്കുന്നു. ഒരുപക്ഷേ, ഇതായിരിക്കും ഞങ്ങൾക്കൊന്നും മനസ്സിലാകാത്ത കോൺഗ്രസ് സംസ്കാരം!

പി. എം. ഫ്രാൻസിസ്,
അംബർനാഥ്, ബോംബെ.

## മുട്ടത്തുവർക്കിയുടെ ഭീഷണി

കലാകൗമുദിയുടെ 383-ാം ലക്കത്തിലെ 'മുട്ടത്തുവർക്കിയുടെ എഴുത്ത്' കലാകൗമുദി വായനക്കാരെ മാത്രമല്ല മലയാളം മാതൃഭാഷയായിട്ടുള്ള മനുഷ്യരാശിയിലെ എല്ലാവരേയും ഒരു യുദ്ധകാല അടിയന്തരാവസ്ഥയിലാണ് എത്തിച്ചത്. വാമൊഴിയും വരമൊഴിയും തമ്മിലുള്ള പൊരുത്തക്കേടിനെപ്പറ്റി ഒരു ഭാഷാസ്നേഹി എഴുതിയ ലേഖനത്തെ പുരസ്കരിച്ച് ഇത്ര വിവരക്കേടുകൾ എഴുന്നള്ളിക്കണമെന്നുണ്ടോ, ഏകരൂപമെങ്കിലും ഒട്ടേറെ ആഖ്യായികളുടെ ഉടമയായ മുട്ടത്തുവർക്കിക്ക്? ഉണ്ടായിരിക്കാം. ആരും ഇതുവരെ പറഞ്ഞിട്ടില്ലാത്തതും, ഇനി പറയാൻ സാദ്ധ്യതയില്ലാത്തതും പറയണമെന്ന വിചാരിക്കാൻ ഇടയില്ലാത്തതുമായ വസ്തുതകൾ എഴുന്നള്ളിക്കുന്നതിലാവാം പൗരുഷമിരിക്കുന്നത്, ധൈര്യശാലിത്വമിരിക്കുന്നത്.

'ഘടംഭിത്വാ പടംഛിത്വാ
മാതരം പ്രഹരണപി
യേനകേന പ്രകാരേണ
പ്രസിദ്ധപുരുഷോ ഭവേൽ.'

എന്നാണല്ലോ, സംസ്കൃതത്തിലാണെങ്കിലും പ്രമാണം.

വങ്കത്തങ്ങൾ പറഞ്ഞുവയ്ക്കുന്നതിനും ഒരതിരുവേണം. ശിഷ്ടമുള്ളവർ മുഴുവനും വെറും വിവരംകെട്ടവരാണെന്ന് ഉറപ്പിക്കുന്നതിനു ഒരു പ്രത്യേക ചങ്കൂറവും വേണം. ഒരു ഭാഷയുടെ പ്രായത്തെപ്പറ്റി— ശൈശവ-കൗമാര-യൗവ്വന-വാർദ്ധക്യ കാലങ്ങളെപ്പറ്റി— നിർണ്ണയിക്കുന്നത് ഏതു മാനദണ്ഡമുപയോഗിച്ചാണ്? ഭാഷാശാസ്ത്രപ്രകാരം അതിലല്പം പരിചയമുള്ളവരൊക്കെ, പ്രത്യയങ്ങളുടെ സ്ഥാനത്തെയാണ് ഈ വിഷയത്തിൽ ആധാരമാക്കുന്നത്. പദങ്ങൾക്ക പകരമായി പ്രത്യയങ്ങൾ, വ്യതിരിക്താവസ്ഥയിൽ നിന്നും ലീനാവസ്ഥ പ്രാപിച്ച് പദങ്ങൾക്ക പൂർവ്വമായിത്തീരുന്നതത്രേ ഈ പ്രക്രിയ. അങ്ങനെനോക്കുമ്പോൾ പ്രത്യയങ്ങൾ പദങ്ങൾക്ക മുമ്പേ വരുന്ന ഇംഗ്ലീഷ് ലീനപ്രത്യയാവസ്ഥയിലുള്ള സംസ്കൃതത്തേക്കാൾ അകാലവാർദ്ധക്യംപ്രാപിച്ച് പ്രായേണ മൃതാവസ്ഥയിലേക്കു നീങ്ങുന്നതായും തമിഴ് ശൈശവാവസ്ഥയിൽത്തന്നെ തുടരുന്നതായും ബുദ്ധിയുള്ളവർക്കു ബോദ്ധ്യപ്പെടും. ഇത്രയും പറഞ്ഞത്, ഒരു ഭാഷ മരിക്കുന്നത് പദങ്ങളുടെ ഉച്ചാരണക്ലിഷ്ടത കൊണ്ടോ അതിവരഘോഷാക്ഷരസംബന്ധംകൊണ്ടോ അല്ലെന്നു കാണിക്കാനാണ്. അഥവാ, അങ്ങനെ 'ശഠിക്കുന്നു'വെങ്കിൽ, ഈ വക അക്ഷരങ്ങൾ ഒട്ടും കുറവില്ലാത്ത ഉത്തരേന്ത്യൻ ഭാഷകൾ എന്നേ മരിക്കേണ്ടിയിരുന്നു. തമിഴകവും കേരളത്തിലെ ഒറ്റപ്പെട്ട ചില പ്രദേശങ്ങളൊഴിച്ച് മുട്ടത്തുവർക്കിയുടെ അഭിപ്രായത്തിൽ, ഇന്ത്യമുഴുവൻ ക്ഷയരോഗബാധിത പ്രദേശമായി പ്രഖ്യാപിക്കപ്പെടണം. അന്തമില്ലായ്മയ്ക്കു ഇത്രയും ആഴമോ!

വിദേശഭാഷയായ സംസ്കൃതത്തെ ഉപേക്ഷിക്കാനും ഇംഗ്ലീഷിനെ സ്വീകരിക്കാനും ഉപദേശിക്കുന്നതു കേൾക്കുമ്പോൾ മാന്യരെ പരിഹസിക്കരുതല്ലോ എന്ന ധാർമ്മിക ബോധം കാരണം ഉള്ളിൽ ചിരിക്കുന്നേയുള്ളൂ. ഇംഗ്ലീഷിന്റെ വൈദേശികത അദ്ദേഹത്തിന്റെ അംഗീകരണകോടിയിലെത്തുന്നില്ല— പാരതന്ത്ര്യബോധത്തിന്റെ ഊക്ക് ഇനിയും കുറഞ്ഞിട്ടില്ല; ഇനിയൊട്ടു കുറയുമെന്നു തോന്നുന്നുമില്ല. വൃദ്ധയായ ഇംഗ്ലീഷിലും ഭേദമാണ്, യൗവനയുക്തയും പ്രൗഢയുമായ സംസ്കൃതം തന്നെ സ്വീകരിക്കുന്നത് എന്തുകൊണ്ടും. സംസ്കൃതം വിദേശഭാഷയാണെങ്കിൽ തമിഴും വിദേശഭാഷതന്നെ. അധുനാതന ഭാഷാശാസ്ത്രസിദ്ധാന്തപ്രകാരം, ലോകത്തിൽ ഇന്നുള്ളതും മുമ്പുണ്ടായിരുന്നതും ഇനിയുണ്ടാകാൻ പോകുന്നതുമായ ഭാഷകളെല്ലാം ഒരേമൂല ഭാഷയുടെ ഭിന്നരൂപങ്ങളാവാനേ പററൂ. 'ഏകം സദ്വിപ്രാ ബഹുധാ വദന്തി' എന്ന ലേഖനത്തിൽ കുട്ടിക്കൃഷ്ണമാരാർ ഈ വസ്തുത വളരെ വ്യക്തമാക്കുന്നുണ്ട്.

ഒരപേക്ഷ കൂടി. പ്രത്യേകിച്ച് ജീവിതവീക്ഷണമോ സന്ദേശങ്ങളോ ഒന്നുമില്ലാത്തവയെങ്കിലും, നിരവധി ആഖ്യായികകളുടെ കർത്താവാകയാൽ, മലയാളസാഹിത്യത്തറവാടിലെ കാരണവന്മാരിൽ ഒരാളാകകൊണ്ടു പറയുകയാണ്, ഇനിയെങ്കിലും അനന്തരവന്മാർ തന്നെക്കാൾ ബുദ്ധിശൂന്യന്മാരാണെന്നു ധരിച്ച് ഇത്തരം വങ്കത്തങ്ങൾ അധികാരഭ്രാന്തുമൂലം പടച്ചുവിടാതിരിക്കുക. ഇനിയുള്ളകാലം ഞങ്ങളുടേതാണ്. അങ്ങേയ്ക്ക് വിശ്രമമാണാവശ്യം.

പി. എൻ. നമ്പൂതിരി,
ബോംബെ.

## സഞ്ചാരി പ്രാവ്

കലാകൗമുദിയിൽ (ലക്കം—382) വിപിൻദാസ് എഴുതിയ 'മനുഷ്യന്റെ ക്രൂരത മൃഗങ്ങളുടെനേർക്കു" എന്ന ലേഖനം തികച്ചും പ്രശംസനീയമായിരുന്നു. അതിൽ കാണുവാനിടയായ ഒരു പിശക് ചൂണ്ടിക്കാണിച്ചുകൊള്ളട്ടേ. 1914 സെപ്തംബർമാസം ഉച്ചകഴിഞ്ഞു ഒരു മണിക്ക് സിൻസിനാററി സുവോളജിക്കൽ ഗാർഡൻസിൽവച്ച് ചത്തുപോയ 'മാർത്ത' എന്ന പക്ഷി 'സഞ്ചാരിപ്രാവു" എന്ന വർഗ്ഗത്തിൽ അവസാനത്തേതായിരുന്നു (ലൈഫ് നേച്ചർ ലൈബ്രറി, ദ ബേർഡ്സ്, പേജ്-181). ഒരു കാലത്തു് അനേകായിരം സഞ്ചാരി പ്രാവുകളടങ്ങുന്ന കൂട്ടം അമേരിക്കൻ ആകാശത്തെ കറുപ്പിക്കാറുണ്ടത്രേ!

ജോസഫ് പി. ചാണ്ടി,
ബോംബെ.

## ബ്രാഹ്മി ലിപി

കലാകൗമുദിയുടെ മുന്നൂററി എൺപത്തഞ്ചാം പതിപ്പിൽ എം. രാമൻനമ്പൂതിരി എഴുതിയ 'നിലമ്പൂർ കാടുകളിൽ' എന്ന ഫീച്ചർ, 27-ാം പേജിൽ—"ഈ പ്രത്യേക ലിപിയിലുള്ള മറ്റൊരു ശിലാലിഖിതം മാത്രമേ കേരളത്തിൽ വേറെ കണ്ടിട്ടുള്ളൂ"— എന്നു കാണുന്നതു ശരിയല്ല. 'ഇതിഹാസങ്ങളും കേരളവും' എന്ന ഇതിവൃത്തത്തിന്റെ ഗവേഷണാർത്ഥം വയനാട്ടിലും നിലമ്പൂരും വിലക്കുകളില്ലാതെ സഞ്ചരിക്കുന്ന എന്റെ പക്കൽ അത്തരം രണ്ടു ബ്രാഹ്മി ലിഖിതങ്ങളുണ്ട്. ഈ ബ്രാഹ്മി ലിഖിതങ്ങളെല്ലാം വയനാട്ട് ജില്ലയിൽ നിന്നും കണ്ടെടുത്തതാണ്.

എം. ടി. വേണു,
തൃശ്ശൂർ.

## ലീഡേഴ്സ് ഗ്യാലറി

കേരളത്തിലെ പ്രമുഖരായ അഞ്ഞൂറോളം രാഷ്ട്രീയനേതാക്കളുടെ ലഘുജീവചരിത്രമടങ്ങിയ ഒരു റഫറൻസ് ഗ്രന്ഥം (ലീഡേഴ്സ് ഗ്യാലറി)തയ്യാറാക്കിവരികയാണ്. ഇതിൽ ഉൾപ്പെടാൻ അർഹതയുള്ള ജനനേതാക്കൾ തങ്ങളുടെ (1) മുഴുവൻപേരു് (2) ജനനത്തീയതി, സ്ഥലം (3) കുടുംബവിവരങ്ങൾ, വിദ്യാഭ്യാസം (5) സ്ഥിരം മേൽവിലാസം (6) ഇപ്പോഴത്തെ ഔദ്യോഗിക സ്ഥാനം (7) വഹിച്ചിട്ടുള്ള സ്ഥാനങ്ങൾ (8) രാഷ്ട്രീയ ജീവിതത്തിലെ പ്രധാന സംഭവങ്ങൾ (9) വ്യക്തിപരമായ നേട്ടങ്ങൾ (10) രാഷ്ട്രീയേതര പ്രവർത്തനങ്ങൾ എന്നീ ക്രമത്തിൽ ഒരു ലഘുജീവചരിത്രക്കുറിപ്പും ഒരു പാസ്പോർട്ട് സൈസ് ഫോട്ടോയും ദയവായി എത്രയും വേഗം എന്റെ പേർക്ക് അയച്ചുതരണമെന്ന് അഭ്യർത്ഥിക്കുന്നു.

ചെറിയാൻ ഫിലിപ്പ്,
കന്നുകഴി, തിരുവനന്തപുരം.

ഇലക്ഷൻ കാററ് ഇങ്ങോട്ടുമെത്തി: എട്ടുമാസം മുമ്പു നടന്ന നിയമസഭാ തിരഞ്ഞെടുപ്പിന് ഒരു അനുബന്ധം. മേഘങ്ങളുണ്ടെങ്കിലും മഴയില്ലാത്ത, ജലാശയങ്ങൾ നിറയെ ഉണ്ടെങ്കിലും കുടിവെള്ളം മുട്ടിക്കഴിയുന്ന, ഡയറക്ടർ ജനറൽമാരും ഇൻസ്പെക്ടർ ജനറൽമാരും പൊലീസിനു ധാരാളമുണ്ടെങ്കിലും ജനങ്ങൾ പൊറുതിമുട്ടുന്ന, ഇരുപതോളം മന്ത്രിമാരുണ്ടെങ്കിലും ഭരണം നടക്കാത്ത കേരളത്തിന് ഒരു വേനൽക്കാല സൗജന്യം. എട്ടൊമ്പതു മാസം തികഞ്ഞു നിൽക്കുന്ന ഭരണമുന്നണിയുടെ പെർഫോമൻസിനെപ്പററി ഒരു തിരിഞ്ഞുനോട്ടം നടത്താനുള്ള അവസരം: തിരുവനന്തപുരമെന്ന തലസ്ഥാനനഗരത്തെ ഉരുമ്മിക്കിടക്കുന്ന നേമം നിയോജകമണ്ഡലത്തിൽ, ഈ വരുന്ന ഫെബ്രുവരി 27-നു അസംബ്ളിയിലേക്കു് ഉപതിരഞ്ഞെടുപ്പ്.

വെറുമൊരു 'ഉപ' ആയി ഇതിനെ വിലതാഴ്ത്തിക്കാണാമോ എന്നു സംശയമാണ്.

എട്ടുമാസമായി ഭരിക്കുന്ന കോൺഗ്രസ്-ഐ മുന്നണിക്കു് ജനങ്ങളെ നേ

# നേമം പ്രാധാന്യം

രിൽക്കാണാൻ കിട്ടിയിരിക്കുന്ന ആദ്യ സന്ദർഭമാണിതു്. ഇത്രയും കാലത്തെ ഭരണം, തലസ്ഥാന സാമീപ്യത്താൽ ശ്രദ്ധേയമായ നേമം വിലയിരുത്തുമ്പോൾ, അതിനൊരു പ്രത്യേക പ്രാധാന്യം വരുന്നു. മുഖ്യമന്ത്രിയായിരിക്കുന്ന കോൺഗ്രസ്-ഐ നേതാവ് കെ. കരുണാകരൻ കഴിഞ്ഞതവണ മൽസരിച്ചു. ജയിച്ച രണ്ടു സീററുകളിൽ ഒന്നാണു നേമം. മററ സീററായ മാള അദ്ദേഹം കൈയിൽവച്ചു. നേമം വിട്ടു. അങ്ങനെ നിയമസഭയിൽ നേമം അനാഥമായി. ആ ഒഴിവിലേക്കാണ് ഈ തിരഞ്ഞെടുപ്പ്:

നേമത്തിന്റെ പ്രാധാന്യം കൂടുന്നു.

കോൺഗ്രസ്-ഐ. മുന്നണി ഭരണത്തിലിരിക്കുമ്പോൾ നടക്കുന്ന ഉപതിരഞ്ഞെടുപ്പാണ്. ഭരണത്തിന്റെ ആനുകൂല്യങ്ങളെല്ലാം പ്രയോഗിക്കാമെന്ന മെച്ചമുണ്ട്. ഭരണനേതാക്കളുടെയെല്ലാം മൂക്കിനുമുമ്പിലെ മത്സരം.

നേമത്തിന്റെ പ്രാധാന്യം വീണ്ടുമേറുന്നു.

ഭരണമുന്നണിയുടെ നായകസ്ഥാനത്തിരിക്കുന്ന കോൺഗ്രസ്-ഐ.ക്കു് തെക്കേ ഇന്ത്യയിലുണ്ടായിരുന്ന രണ്ട് ഫിക്സഡ് ഡെപ്പോസിററുകളായിരുന്നു ആന്ധ്രയും കർണ്ണാടകവും. പലിശയും മുതലുമുൾപ്പെടെ അതു രണ്ടും പോയി. ഇനി പേരിനെങ്കിലുമൊരു നിൽക്കക്കള്ളിയുള്ളതു് തെക്കേഇന്ത്യയിൽ കേരളമാണ്. നേമം കേരളമനസ്സിന്റെ കണ്ണാടിയാവുകയും അവിടെ പരാജയമെങ്ങാനും വന്നുഭവിക്കുകയും ചെയ്താൽ...?

നേമത്തിന്റെ പ്രാധാന്യം മാനംമുട്ടുന്നു.

ഭരണമുന്നണിക്കുതന്നെ ഭരണം ഫലിക്കുന്നില്ലെന്ന തോന്നലുണ്ട്. മുന്നണിയുടെ ചേരുവതന്നെ ഉലഞ്ഞോ എന്ന് അവർക്കുപോലും സന്ദേഹം. മൂന്നായി മുറിഞ്ഞ എസ്. ആർ. പി. ഒരിടത്തു്. മുറിയാൻ ഇനി മിച്ചമില്ലാത്ത ആർ. എസ്. പി.—എസ് വേറൊരിടത്തു്. "സിംഹക്കൂട്ടിൽ എറിയപ്പെട്ടിട്ടും വിപരീതധൈര്യം കൊണ്ടുമാത്രം രക്ഷപ്പെട്ടുപോന്ന" മനസ്സോടെ യൂണിയൻലീഗ്. മുറുമുറുത്തുകഴിയുന്ന ജനത-ജി. ഏകോപനസമിതി കൺവീനർ പ്രശ്നം കാരണം ജ്വലിച്ചുനിൽക്കുന്ന എൻ.ഡി.പി.—പുറത്തറിയിക്കാനാവാത്ത അന്തഃഛിദ്രങ്ങൾ. എതിർപക്ഷം ഒരുകൈനോക്കും.

നേമത്തിന്റെ പ്രധാന്യം ശ്വാസംമുട്ടിപ്പിക്കുന്നു...

ഇനിയുമുണ്ട്. കഴിഞ്ഞ തിരഞ്ഞെടുപ്പിൽ കോൺഗ്രസ്-ഐ. യും ഇപ്പോൾ നിലവിലില്ലാത്ത കോൺഗ്രസ്-എ യും ഒരു മുന്നണിയായാണെങ്കിലും രണ്ടു പാർട്ടിയായിട്ടായിരുന്നു മൽസരിച്ചതു്. ഇപ്പോഴത്തെ സ്ഥിതി അതല്ല. രണ്ടുംകൂടി ഒരൊററ കോൺഗ്രസ്. ഒരൊററ നേതാവ്. ഒരൊററ ആദർശം. ഒരൊററക്കൊടി. ഒരൊററ ചിഹ്നം. എല്ലാംഒന്ന്. അങ്ങനെ കോൺഗ്രസ് സംസ്കാരം വീണ്ടും കേരളത്തെ പുളകച്ചാർത്തണിയിച്ചുകഴിഞ്ഞിരിക്കുന്ന മംഗളദായകവും ആവേശകരവുമായ ഘട്ടമാണിതു്.

നേമം കൈവിടാവുന്നതാണോ?

ഇതെല്ലാംവച്ചു നോക്കുമ്പോൾ, ഭരണമുന്നണിക്കു് ഈ സീററ് കൈവിടാവുന്നതേ അല്ല. ഏതു വില കൊടുത്തും ജയിക്കണം. ജയിച്ചാലോ?

ഭരണമുന്നണിയുടെ അന്തസ്സ് ഉയരും. മുഖ്യമന്ത്രിക്കു് തന്റെ പാർട്ടിയുടെ ശ്രീകോവിലിൽ അർച്ചിക്കാൻ ഇങ്ങനൊരു വിജയത്തേക്കാൾ മികച്ച ഒരു പൂജാപുഷ്പം വേറെ എടുക്കാനില്ല. പ്രതിപക്ഷവഞ്ചിയുടെ പായ് നെടുകേ കീറാൻ ഇതിനേക്കാൾ മൂർച്ചയുള്ള ഒരു ശസ്ത്രം കിട്ടാനില്ല.

പക്ഷേ, ജയിക്കുമോ?

എന്തുകൊണ്ടു ജയിച്ചുകൂടാ? ബാഹ്യമായ ലക്ഷണങ്ങൾവച്ചു കണക്കുകൂട്ടിയാൽ ഭരണമുന്നണിതന്നെ ജയിക്കണം. കേരളം രാഷ്ട്രീയ പ്രബുദ്ധതയിൽ എത്രയെല്ലാം ഉയർന്നതാണെന്നു നാം പറഞ്ഞു പരത്തിയാലും ഒരു ഘട്ടം കഴിയുമ്പോൾ കേരളത്തിലെ ബാലററുപെട്ടികൾക്കു മുമ്പിൽ ജാതി—മത പരിഗണനകൾ തട്ടുമുട്ടുമാറ്റ് നേതാക്കൾ ഉയർത്തിനിറുത്താറുണ്ട്. നേമം മണ്ഡലത്തിലെ ഘടകങ്ങളെല്ലാം ഭരണമുന്നണി ഇണക്കിയാൽ ഭരണമുന്നണി ജയിക്കണ്ടേ?

പ്രചരണവേദിയിൽ കഴിഞ്ഞതവണ കോൺഗ്രസ്—ഐ ഉന്നയിച്ച പ്രധാന പ്രശ്നം ക്രമസമാധാനമായിരുന്നു. മാർക്സിസ്റ്റ്മുന്നണിയുടെ ഭരണകാലത്തു് എങ്ങും അക്രമമായിരുന്നു; അസമാധാനമായിരുന്നു—അന്ന് അവർ പറഞ്ഞു. ഇപ്പോൾ എല്ലാം ക്രമം. എല്ലാം ശാന്തം. അതിനാൽ പ്രതിപക്ഷമുന്നണിക്കു് ക്രമസമാധാന മുറവിളി ഉയർത്താവുന്നതല്ല. (ആലപ്പുഴ? ചേരയ്. ഒരു ചെറിയ അബദ്ധം. തിരുവനന്തപുരം? കളയു. തെമ്മാടിവിളയാട്ടം.)

പിന്നെ എന്താവാം ഭരണമുന്നണിയുടെ പ്രധാന പ്രചരണ മുദ്രാവാക്യം?

ഇന്ദിര? അവരുടെ കൈകൾക്കു ശക്തികൂട്ടൽ? ഇന്ത്യയെ ഒന്നിപ്പിച്ചു നിറുത്താൻ അവർക്കേ കഴിയൂ എന്ന ഉദ്ബോധനം?

ആകാം. പക്ഷേ ഒരു ഉപതിരഞ്ഞെടുപ്പിൽ പ്രധാനമന്ത്രിയുടെ കരങ്ങൾക്കു ശക്തികൂട്ടൽ പ്രശ്നമാക്കുവതെങ്ങനെ?

ആക്കാം. അതിനാണ് നേമത്തിന്റെ പ്രത്യേക പ്രസക്തികൾ നേരത്തേ പറഞ്ഞതു്. ആന്ധ്രയിലേയും കർണ്ണാടകത്തിലേയും പരാജയം ശരിക്കും അഞ്ജയ്യമാരുടെയും ഗുണ്ടുറാവുമാരുടെയും വകതിരിവുകേടുകൊണ്ടുണ്ടായ വീഴ്ചയാണെന്നു പ്രസംഗിക്കാവുന്നതേയുള്ളു. ഇന്ദിരാഗാന്ധിയുടെ നേതൃത്വം നിസ്സംശയം അംഗീകരിച്ചിരിക്കുകയാണ് കേരളമെന്നു വരുത്താനും മററു രണ്ടു സംസ്ഥാനങ്ങളിൽ ഈയിടെയുണ്ടായ പരാജയം വെറും പ്രാദേശിക മാർഗ്ഗഭ്രംശങ്ങൾകൊണ്ടാണെന്ന് സ്ഥാപിക്കാനും നേമംകൊണ്ടു കഴിയണം.

എന്നാൽ എൻ. ഡി. പി. നേതാവ് കിടങ്ങൂർ ഗോപാലകൃഷ്ണപിള്ളയെ ഗവർണറാക്കാൻ നടന്ന നീക്കങ്ങൾക്കു പിന്നിൽ, ഡെൽഹിയിലെ ചില കോൺഗ്രസ്-ഐ ഉപദേശിപ്രമുഖർ വഹിച്ച പങ്കിന്റെ കറുത്ത കഥകൾ ഇപ്പോൾ പുറത്തു വന്നിട്ടുണ്ട്. ന്യൂയോർക്കുവരെ നീണ്ടുനിന്ന ചില കൂടിയാലോചനാ നാടകങ്ങൾ ഈ ഗവർണർ നിർദ്ദേശത്തിനു പിന്നിലുണ്ടായിരുന്നു എന്നു പറയുമ്പോൾ വിസ്മയം തോന്നാം. പക്ഷേ സത്യമതാണ്. കിടങ്ങൂരിനെ കേരള രാഷ്ട്രീയ രംഗത്തുനിന്ന് ഗവർണറെന്നോ മറേറാ പറഞ്ഞു നീക്കിയെടുത്താൽ, അടുത്ത ഇരുപത്തഞ്ചു കൊല്ലക്കാലത്തേക്കെങ്കിലും സംസ്ഥാനത്തിന്റെ ഭരണനേതൃത്വം ഒരു പ്രത്യേകവിഭാഗത്തിന്റെ കൈയിൽ അമരുമെന്ന കണക്കുകൂട്ടലായിരുന്നുവത്രേ ഇതിനൊക്കെപ്പിന്നിൽ ഉണ്ടായിരുന്നതു്. ഏതായാലും ആലോചന ഭ്രൂണാവസ്ഥയിൽ അലസി. കിടങ്ങൂർ ഗവർണറാകുവാൻ പോകുന്നതായി, സമയം നോക്കി, ഡെൽഹിയിലെ ഒരു മലയാളി പത്രലേഖകൻവഴി ഉപദേശിവൃത്തങ്ങൾ മനഃപൂർവം 'ലീക്കു'ചെയ്ത വാർത്ത, അന്തരീക്ഷത്തിൽവച്ചുതന്നെ കത്തിത്തീർന്നു. എൻ. ഡി. പി. യിലും എൻ. എസ്. എസ്സിലും കുറേ നീരസമുണ്ടാക്കിയതു മാത്രമായി അതിന്റെ സംഭാവന. കിടങ്ങൂർ ഇപ്പോൾ ഒരു 'മുൻ നിയുക്ത ഗവർണർ' ആയി നിൽക്കുന്നു.

മററു ചില സംസ്ഥാനങ്ങളിൽ ഈയിടെ നടന്ന നിയമസഭാ തിരഞ്ഞെടുപ്പിൽ ഇന്ത്യൻ യൂണിയൻ മുസ്ലിംലീഗ്, കോൺഗ്രസ്-ഐയ്ക്കു സഹായകമല്ലാത്തതെന്നു മാത്രമല്ല, ഹാനികരംകൂടിയായ നിലപാടു സ്വീകരിച്ചതുമൂലം ലീഗിനോടു് 'ഐ'യ്ക്കുണ്ടായിട്ടുള്ള കാലുഷ്യം ഒട്ടും ചെറുതല്ല. കേരളത്തിൽ ഒരു മുന്നണിയിൽ നിൽക്കുന്നുവെന്നും ഭരണത്തിൽ പങ്കാളിത്തം വഹിക്കുന്നുവെന്നുമുള്ളതിനാൽ, മററു സംസ്ഥാനങ്ങളിൽ ലീഗിനു് സ്വേച്ഛാനുസരണമുള്ള നിലപാടു സ്വീകരിക്കുന്നതിനെ ചോദ്യംചെയ്യാവുന്നതല്ല എന്ന് ആ കക്ഷിയുടെ അഖിലേന്ത്യാ പ്രസിഡന്റ് പറഞ്ഞതു് ഇക്കഴിഞ്ഞ ദിവസമാണ്. കോൺഗ്രസ്-ഐ നേതാക്കൾക്കുള്ള ഒരു മറുപടിയാണിതു്.

യൂണിയൻലീഗും അഖിലേന്ത്യാലീഗും തമ്മിലുള്ള ലയന നീക്കങ്ങളും കോൺഗ്രസ്-ഐയിൽ സംശയം ജനിപ്പിച്ചിട്ടുണ്ട്. ലയനം മുസ്ലിം സമുദായത്തിനു് ഗുണകരമാണെന്നതിൽ രണ്ടു ലീഗുകളുടെയും നേതാക്കൾക്കു സംശയമില്ല. ആകെയുള്ള പ്രശ്നം ഇരുഭാഗത്തെയും ഒന്നോ രണ്ടോ നേതാക്കളുടെ വാശിമാത്രമാണ്. കുറച്ചു ദിവസത്തെ വാഗ്വിവാദങ്ങൾക്കുശേഷം തണുക്കാവുന്ന വാശി. അതു തണുത്തു തീരുമ്പോൾ സംഭവിക്കാവുന്നതേയുള്ളു ലീഗ്ലയനം. ഈ ലയനം നടന്നുകഴിഞ്ഞാൽ? ഇതാണ് കോൺഗ്രസ്-ഐ നേതൃത്വത്തെ അലട്ടുന്ന പ്രശ്നം. ലീഗ്ലയനം നടക്കാതിരിക്കാനുള്ള രഹസ്യനീക്കങ്ങൾ, അതിനാൽ, ആരംഭിച്ചിട്ടുമുണ്ട്.

കേരള കോൺഗ്രസ്സുകളുടെ ലയന നിർദ്ദേശം പ്രഖ്യാതമാണല്ലോ. പക്ഷേ, ഇപ്പോൾ കേൾക്കുന്നതു് മാണിഗ്രൂപ്പിലും ജോസഫ് ഗ്രൂപ്പിലും രണ്ടുഗ്രൂപ്പുകൾ വീതമുണ്ടെന്നാണ്. മാണിഗ്രൂപ്പിലെ ഗ്രൂപ്പുവഴക്കുകൾ ഒ. ലൂക്കോസിനെ പാർട്ടി പ്രസിഡൻറാക്കിയതോടെ പുതിയ ഒരു ചാലിലേക്കു കൂടി വീണിട്ടുണ്ട്. ജോസഫ് ഗ്രൂപ്പിൽ മന്ത്രി ജോസഫ് ഒരു ഗ്രൂപ്പിലും മന്ത്രി ജേക്കബ് വേറൊരു ഗ്രൂപ്പിലും ആണെന്നു കേൾക്കുന്നു. എസ്. ആർ. പി. യിലെ മൂന്നുഗ്രൂപ്പുകളിൽ ഒരെണ്ണം മന്ത്രിഗ്രൂപ്പാണ്. മറേറതു് മന്ത്രിഗ്രൂപ്പല്ലെങ്കിലും "കരുണാകരൻ ഗ്രൂപ്പ്" ആണെന്ന് ചില ദോഷൈകദൃക്കുകൾ പറയുന്നു. മൂന്നാമത്തെ ഗ്രൂപ്പ്, ഇപ്പോൾ 'ഗ്രൂ'വരെ മാത്രമേ എത്തിയിട്ടുള്ളു. ആർ. എസ്. പി.-എസ്സിൽ മന്ത്രിഗ്രൂപ്പും മന്ത്രിവിരുദ്ധഗ്രൂപ്പും കൊടിയേററം നടത്തിയിട്ട് മാസം ഏഴെട്ടായി...ഭരണമുന്നണിയുടെ കെട്ടുറപ്പിനെപ്പററി നാട്ടിൽ രൂഢമൂലമായിത്തീർന്നിട്ടുള്ള കേൾവികളാണിതൊക്കെ. ഏതായാലും ഇതെല്ലാം ചേർന്ന് നേമത്തു് ഭരണമുന്നണിയെ ഒട്ടും അഭിലഷണീയമല്ലാത്ത ഒരു ഡിഫൻസീവ് ലൈനിൽ കൊണ്ടുചെന്നാക്കിയിട്ടുണ്ട്.

ഇനി മറുഭാഗത്തെ കഥയോ? ഇടതുമുന്നണിക്കു് ഒരു ഒഫൻസീവ് നടത്തുവാൻ പ്രയാസമില്ലെന്നു കാണാം; ഭരിക്കുന്ന പക്ഷം ഇതിനകം വലിയ ചലനമൊന്നും ഉണ്ടാക്കിയിട്ടില്ല. തിളക്കമാർന്ന നേട്ടങ്ങളില്ല. എന്നുതന്നെയല്ല ഓരോരോ ജനവിഭാഗത്തെയും ബാധിക്കുന്ന സാമ്പത്തിക പ്രശ്നങ്ങളിൽ നേട്ടത്തിനു പകരം കോട്ടങ്ങളേ ഉണ്ടാക്കിയിട്ടുള്ളു. കേന്ദ്രം ഭരിക്കുന്ന കക്ഷിതന്നെയാണ് സംസ്ഥാനം ഭരിക്കുന്നതിന്റെ നായകസ്ഥാനത്തെങ്കിലും, കേന്ദ്രത്തെക്കൊണ്ട് ഈ സംസ്ഥാനത്തിനാവശ്യമായ കാര്യങ്ങൾ ചെയ്യുമെന്ന ഉറപ്പുപോലും വാങ്ങാൻ കഴിഞ്ഞിട്ടില്ല. ക്രമസമാധാനപാലനത്തിന്റെ കാര്യമോ പോകട്ടേ, പൊലീസ് മർദ്ദനമുറകളുമായി അഴിഞ്ഞാട്ടം നടത്തുകയാണ്. സങ്കുചിതമായ വികാരങ്ങളാൽ നയിക്കപ്പെടുന്ന ഭരണകർത്താക്കൾ. കടിഞ്ഞാണയച്ചുവിട്ടിരിക്കുന്ന അഴിമതി. ഒന്നും അന്വേഷിക്കാനാളില്ലാത്തവിധമുള്ള ഉത്തരവാദിത്തശൂന്യത. "ഉറപ്പുള്ള ഭരണം," "ഭരിക്കുന്ന ഭരണം" എന്നു തുടങ്ങിയ വാഗ്ദാനങ്ങളുടെ കുമിളകൾ ഒന്നൊന്നായി പൊലിയുന്നു. കോൺഗ്രസ്-ഐ മുന്നണിയെ ജയിപ്പിച്ചാലേ സംസ്ഥാനത്തിനു് വൻകിട പ്രോജക്ടുകൾ കിട്ടൂ എന്ന് തിരഞ്ഞെടുപ്പുകാലത്തു പറഞ്ഞു; വിജയം കിട്ടിയ ഉടനേ ഏഴിമലയിൽ നാവിക അക്കാദമി വരുമെന്ന പ്രഖ്യാപനമുണ്ടായി. പ്രഖ്യാപനം ഇപ്പോൾ ആ കടലോരത്തു് തേഞ്ഞുമാഞ്ഞു് കാററിൽ ലയിച്ചു തീരാറായി. ഇതുപോലെ എന്തെല്ലാം...ഇടതുമുന്നണിക്കു് ഇങ്ങനെ ദേശീയ—പ്രാദേശിക കാര്യങ്ങൾ എണ്ണിയെണ്ണിപ്പറയാൻ പലതും കാണും.

അടുത്തയാഴ്ച പ്രചരണരംഗത്തെ ആദ്യവെടിമുഴക്കങ്ങൾ കേൾക്കാം. നേമത്തെ ജനങ്ങളാകട്ടേ കഴിഞ്ഞ തിരഞ്ഞെടുപ്പിന്, ഉചിതമായ ഒരനുബന്ധമെഴുതാൻ കാത്തുമിരിക്കുന്നു.

**മുഖ്യമന്ത്രി കരുണാകരൻ അനാഥമാക്കിയ സീററാണ് നേമം. കരുണാകരൻ കയ്യൊഴിച്ച നേമം, ഈ ഫെബ്രുവരി 27-ാം തീയതി കരുണാകരനെ വിലയിരുത്താൻപോകുന്നു. നേമത്തു നടക്കുന്നതു് വെറുമൊരു ഉപതിരഞ്ഞെടുപ്പായിരിക്കില്ല.**

**കൗമുദി ന്യൂസ് സർവീസ്**

ആളെ പിടികിട്ടിയില്ലേ? വ്യഭിചാര നിരോധന കമ്മിററിയുടെ ചെയർമാനാണ്. ഇവിടെ ഇടയ്ക്കിടെ വരും, ചികിത്സയ്ക്ക്.



വിനോബ ഭാവെ

# റിപ്പബ്ലിക്ക് ദിന ബഹുമതികൾ



പ്രേംനസീർ

മലയാള സിനിമയിൽ യൗവനത്തിൻെറ പ്രതീകമായിത്തീർന്നിരിക്കയാണ് പ്രേംനസീർ. കേരളീയരുടെ പ്രിയപുത്രനായിക്കഴിഞ്ഞ അദ്ദേഹത്തെ വൈകിയെങ്കിലും അംഗീകരിക്കാൻ ഇന്ത്യാഗവണ്മെൻറ് തയ്യാറായി. ഇക്കഴിഞ്ഞ റിപ്പബ്ലിക്ക് ദിനാഘോഷത്തോടനുബന്ധിച്ച് പത്മഭൂഷൺ ബഹുമതി നൽകി പ്രേംനസീറിനെ ആദരിച്ചതിൽ ആർക്കാണ് അഭിമാനം തോന്നാതിരിക്കുക. ഒരു നടൻ എന്ന സാധാരണ അർത്ഥത്തിൽ പ്രേംനസീറിൻെറ വ്യക്തിത്വത്തെ തളച്ചിടുക അദ്ദേഹത്തോടുള്ള അനീതിയായിരിക്കും. നടനപരി വളർന്ന പരിമളം പരത്തുന്ന ഒരു വ്യക്തിത്വമാണ് അദ്ദേഹത്തിൻെറത്. പ്രേംനസീറിൻെറ പരിലാളന അനുഭവിക്കാത്ത ഒരൊററ പൊതുസ്ഥാപനമെങ്കിലും കേരളത്തിൽ ഉണ്ടാകുമെന്നു തോന്നുന്നില്ല.

ഇന്ത്യയിലെ പരമോന്നത കീർത്തിമുദ്രയായ ഭാരതരത്നം മരണാനന്തര ബഹുമതിയായി നൽകി ആചാര്യവിനോബഭാവെയെ ആദരിക്കുകയുണ്ടായി.

പതിനേഴ് പേർക്കാണ് ഇത്തവണ പത്മഭൂഷൺ നൽകിയത്. ഏഷ്യാഡിൻെറ വിജയകരമായ പരിസമാപ്തിക്കു വേണ്ടി പ്രശംസനീയമായി പ്രവർത്തിച്ച കെ. ശങ്കരൻനായർ, ഏഷ്യാഡിൽ 400 മീററർ ഹർഡിൽസിൽ സ്വർണ്ണം നേടിയ എം. ഡി. വത്സമ്മ എന്നീ മലയാളികൾക്കും റിപ്പബ്ളിക്ക് ദിന ബഹുമതികൾ ലഭിച്ചു.

## പത്മഭൂഷൺ

പത്മഭൂഷൺ ബഹുമതിക്കർഹരായത് ഇവരാണ്: കരസേനാ ഉപമേധാവി ലഫ്: ജനറൽ എ. എം. സേത്നാ, കൽക്കട്ടയിലെ ബോട്ടണി പ്രൊഫസർ എം. കെ. ശർമ്മ, ആസ്സാമിലെ സാഹിത്യകാരനായ വേണധർ ശർമ്മ (മരണാനന്തരം), ഇന്ത്യൻ ഒളിമ്പിക് അസോസിയേഷൻ പ്രസിഡൻറ് രാജാ ബലീന്ദ്രസിംഗ്, ബോംബെയിലെ മാത്തമാററിക്സ് പ്രൊഫസർ കെ. ജി. രാമനാഥൻ, ഏഷ്യൻ ഗെയിംസ് സ്പെഷ്യൽ ഓർഗനൈസിങ് കമ്മിററിയുടെ സെക്രട്ടറി ജനറൽ കെ. ശങ്കരൻനായർ, അതേ കമ്മിററിയുടെ വൈസ് ചെയർമാൻ കെ. ടി. സത്താറാവാലാ, ഹിന്ദി സാഹിത്യകാരനായ ഡോക്ടർ നാഗേന്ദ്ര, മലയാള സിനിമാതാരം പ്രേംനസീർ, 'ഗാന്ധി' എന്ന ചിത്രത്തിൻെറ പ്രൊഡ്യൂസറും ഡയറക്ടറുമായ റിച്ചാർഡ് അററൻബറോ, കന്നഡ സിനിമാതാരമായ ഡോക്ടർ രാജകുമാർ, കൽക്കട്ടയിലെ റിട്ട: ഇംഗ്ലീഷ് പ്രൊഫസർ ഡോക്ടർ എസ്. സി. സെൻഗുപ്ത, റിട്ടയേർഡ് ലഫ്ട്: ജനറൽ എസ്. പി. മൽഹോത്ര, ബ്രിട്ടനിലെ വ്യവസായിയും സാമൂഹ്യപ്രവർത്തകനുമായ സ്വരാജ് പോൾ, ഏഷ്യൻ ഗെയിംസ് സ്പെഷ്യൽ ഓർഗനൈസിങ് കമ്മിററിയുടെ മറെറാരു വൈസ് ചെയർമാനായ ഉംറാവുസിംഗ്, ബാംഗ്ളൂരിലെ കർണ്ണാടക സംഗീതജ്ഞനായ ദൊരസ്വാമിഅയ്യങ്കാർ കൽക്കട്ടയിലെ സംഗീതജ്ഞനായ വിഷ്ണുഗോവിന്ദജോഗ്.

## പത്മശ്രീ ലഭിച്ചവർ

മിസോറാമിലെ സയൻസ് പ്രൊമോഷൻ ഓഫീസർ എ. സവിലിറ, ആന്ധ്രയിലെ വെസ്റ്റ് ഗോദാവരി ജില്ലയിലെ സാമൂഹ്യപ്രവർത്തകനായ അട്ടെപ്പള്ളി സാർവിചെട്ടി, വിദ്യാഭ്യാസ പ്രവർത്തകയായ മിസ് അഹല്യാചാരി, കൽക്കട്ടയിലെ പത്രപ്രവർത്തകനും എഴുത്തുകാരനുമായ അമിതാഭ്ചൗധരി, പഞ്ചാബ് യൂണിവേഴ്സിററിയിലെ ഷെയ്ക്ക് ഫരീദ്ചെയർ ഡയറക്ടർ ഡോക്ടർ അട്ടർസിംഗ്, ഡെൽഹിയിലെ ഫിസിഷ്യനായ ഡോക്ടർ ഔതാർസിംഗ് പെയ്ൻറാൽ, സ്പോർട്സ് പ്രൊമോട്ടറായ സി. പി. ജോഷി, ഏഷ്യാഡിൽ 20 കിലോമീററർ നടത്തയിൽ സ്വർണ്ണം നേടിയ ചന്ദ്റാം, മഹാരാഷ്ട്രയിലെ താനയിൽ സാമൂഹ്യപ്രവർത്തകനായ ഭാനാ സേവക്ഭോജ്രാജ്, ബോംബെയിലെ വൃക്കമാററ ശസ്ത്രക്രിയാവിദഗ്ധനായ ഡോക്ടർ ഭാരാ കയ്ഖുസ്രു, ഡെൽഹിയിലെ ഡെൻറൽ സർജനായ ഡോക്ടർ ധരംവീർ സച്ച്ദേവ്, ഹോക്കിതാരമായ എലീസ, നെൽസൻ, ബറോഡയിലെ പെയിൻററായ ഗുലാം മുഹമ്മദ് ഷേക്ക്, കാർപ്പററ് നിർമ്മാതാവായ ഗുലാം സൂൽഖാൻ, ഡെൽഹിയിലെ റസലിങ് കോച്ചായ ഗുരു ഹനുമാൻ, സ്പോർട്സ് പ്രൊമോട്ടറായ എച്ച്.എൽ. കപൂർ, ഗോവയിലെ സമുദ്ര ശാസ്ത്രജ്ഞനായ എച്ച്. എൻ. സിദ്ധിഖ്, ഡെൽഹിയിലെ നാടകകൃത്തായ ഹബീബ് തൻവാർ, മദ്രാസിലെ പാശ്ചാത്യസംഗീതജ്ഞനായ ഹാൻഡൽ മാനുവൽ, അഹമ്മദാബാദിലെ തദ്ദേശ സ്വയംഭരണരംഗത്തു പ്രവർത്തിക്കുന്ന ജെ. എം. തക്കോറെ, ഏഷ്യാഡ് സ്പെഷ്യൽ ഓർഗനൈസിങ് അഡീഷണൽ സെക്രട്ടറിജനറലായിരുന്ന കെ. എസ്. ബെയിൻസ്, ഡിണ്ടിഗൽ പോസ്റ്റൽ സർവീസിലെ കെ. വി. പീററർ ഡെൽഹിയിലെ സംഗീതജ്ഞനായിരുന്ന കൻവാൽസിദ്ദ (മരണാനന്തരം), ജോധ്പൂരിലെ നാടോടി സാഹിത്യ പണ്ഡിതനായ കോമൾ കത്താരി, മണിപ്പൂരി ആയോധനകലാവിദഗ്ദ്ധൻ എൽ.ഡി.സിംഗ്, ഹർഡിൽസ്റാണി എം. ഡി. വത്സമ്മ, തമിഴ്നാട്ടിലെ പ്രമുഖസഹകാരി നാച്ചിമുത്തു, ഗുജറാത്തി എഴുത്തുകാരൻ ദുഖ്യാൽ, സിനിമാ പ്രൊഡ്യൂസർ എൻ. എസ്. ഥാപ, ഹൈദരാബാദിലെ എൻജിനീയർ എൻ. ടി. റാവു, ആസ്സാം മെഡിക്കൽ കോളേജ് പ്രിൻസിപ്പൽ എം. സാമൻ, ബംഗാളി ഡാൻസർ നേപാൾമഹതാ, ലണ്ടനിലെ ഫിലിംസ് പബ്ലിസിററിയിലുള്ള പമേലാ കുല്ലെൻ, ഡെൽഹിയിലെ സർജൻ ഡോക്ടർ പ്രകാശ് ചന്ദ്ര, ചണ്ഡിഗറിലെ ഹൃദ്രോഗ വിദഗ്ധൻ ഡോക്ടർ പി. എൽ. വാഹി, ബോംബെയിലെ സർജൻ ഡോക്ടർ ആർ. ഗണപതി, മീററിലെ സാഹിത്യകാരൻ സരൻമിത്ര, ഏഷ്യാഡിൽ കുതിരയോട്ടത്തിന് സ്വർണ്ണം നേടിയ ദഫേദാർ രഘുബീർസിംഗ്, ഫോട്ടോഗ്രാഫർ രഘുബീർസിംഗ്, എയർഇന്ത്യാ ചെയർമാൻ രഘുരാജ്, അലഹബാദിലെ സർജൻ കുമാരി രാജ്ബവേജ, മദ്രാസിലെ കണ്ണുരോഗ വിദഗ്ദ്ധൻ ഡോക്ടർ ബദരീനാഥ്, ഡെൽഹിയിലെ സാഹിത്യകാരി സലേഹാആബിദ് ഹുസൈൻ, ടൈഗർ പ്രോജക്ട് ഡയറക്ടർ എസ്. ആർ. ചൗധുരി (മരണാനന്തരം), സംഗീതജ്ഞൻ ശീർകാഴി ഗോവിന്ദരാജൻ, സംഗീതജ്ഞൻ ഉസ്താദ്ഷരഫത് ഹുസൈൻഖാൻ, പാററ്നയിലെ ശിശുചികിൽസാ വിദഗ്ദ്ധൻ ഡോക്ടർ ശിശുപിൽറാം, ധർമ്മസലയിലെ പെയിൻറർ ശോഭാസിംഗ്, പാട്യാലയിലെ ഗായകൻ സാഹൻ സിംഗ്, ടെന്നീസ്താരം വിജയ്അമൃതരാജ്. പത്മഭൂഷൺ ബഹുമതി ഇത്തവണ ആർക്കും നൽകിയിട്ടില്ല.



അററൻ ബറോ



ശങ്കരൻനായർ



വത്സമ്മ

# യൂണിവേഴ്സിററി യൂണിയൻ— നേതൃമാററം

അഞ്ചു കൊല്ലത്തിനുശേഷം കേരള യൂണിവേഴ്സിററി യൂണിയൻെറ നേതൃത്വം, കോൺഗ്രസ്സിൻെറ വിദ്യാർത്ഥി സംഘടനകളിൽ ചെന്നു ചേർന്നിരിക്കുന്നു. ഒരു മിനി തിരഞ്ഞെടുപ്പിൻെറ എല്ലാ ആർഭാടങ്ങളും ദൃശ്യമായിരുന്ന യൂണിയൻ തിരഞ്ഞെടുപ്പിൽ, അനിഷ്ടസംഭവങ്ങൾ ഒഴിവാക്കാൻ പൊലീസ് കാവലും ഉണ്ടായിരുന്നു. കേരള യൂണിവേഴ്സിററിയുടെ കീഴിലുള്ള കോളേജുകളിൽ നിന്നുള്ള കൗൺസിലർമാരെ കൊണ്ടുവരാൻ, മത്സരകക്ഷികൾ വാഹനങ്ങൾപോലും ഉപയോഗിച്ചിരുന്നതായി പത്ര റിപ്പോർട്ടുകൾ ഉണ്ടായിരുന്നു. തിരഞ്ഞെടുപ്പുവാശി അത്രയ്ക്കു ചൂടുപിടിച്ചതായിരുന്നുവത്രേ.

ഇവിടെ ഒരു ചോദ്യം പ്രസക്തമാണ്. രാഷ്ട്രീയത്തിൻെറ പേരിലുള്ള ഒരു ചേരിപ്പോരിൽ വിദ്യാർത്ഥികൾ കക്ഷി



ടി. ശരത്ചന്ദ്രപ്രസാദ്    തോമസ് ജേക്കബ്

വിദ്യാഭ്യാസ ജീവിതത്തിൻെറ ഉയർന്ന തലങ്ങളിൽ അത്തരംചെറിയ തരത്തിലുള്ള രാഷ്ട്രീയം പടർന്നുകയറിയാലോ. മുൻകാലങ്ങളിൽ വിദ്യാർത്ഥി പ്രസ്ഥാനം, കേരളരാഷ്ട്രീയത്തിന്, അപാരമായ കഴിവുള്ളവരെ സംഭാവന ചെയ്തിരുന്നു. വിദ്യാഭ്യാസത്തിൽ അസൂയാവഹമായ ഉന്നതികൾ കൈയടക്കിയിരുന്ന അത്തരക്കാർ, രാഷ്ട്രീയത്തിന് നൽകിയ അന്തസ്സ് ഇന്ന് എവിടെ? ഈ തകർച്ചയ്ക്ക് ഏതെങ്കിലും ഒരു രാഷ്ട്രീയ കക്ഷി മാത്രമല്ല കുററക്കാർ. ഇതിൽ കരിപുരളാത്ത കൈകളുള്ള ഒരൊററ രാഷ്ട്രീയ കക്ഷിയും ഇല്ല എന്നതല്ലേ യാഥാർത്ഥ്യം. യുവജനങ്ങളുടെ ലക്ഷ്യബോധമില്ലായ്മയെപ്പററിപരിതപിക്കുന്നവർതന്നെ, അവരെക്കൊണ്ട് ചുടുചോറുവാരിക്കുന്ന എന്നിടത്താണ് നാമിപ്പോൾ ചെന്നു നില്ക്കുന്നത്.

കളാകണോ? ജീവിതത്തിലെ എല്ലാ തുറകളേയും രാഷ്ട്രീയം, അതിൻെറ പരിധി വിട്ട് കൈയടക്കിയിട്ടുണ്ട്. ഒരു ചെറിയ സഹകരണ സംഘത്തിന്, എന്തിന് ഒരു ഗ്രാമീണ വായനശാലയുടെ ഭാരവാഹിത്തിരഞ്ഞെടുപ്പിൽപ്പോലും രാഷ്ട്രീയം അതിൻെറവിനകൾ വിതച്ചുകഴിഞ്ഞ ഒരു സാഹചര്യത്തിലാണ് നാം ജീവിക്കുന്നത്. അതിൽനിന്നും മാറിനിൽക്കാനും സാദ്ധ്യമല്ല. എന്നാൽ

യൂണിവേഴ്സിററി യൂണിയൻ ചെയർമാനായി തിരഞ്ഞെടുക്കപ്പെട്ടത് കെ. എസ്. യു. സംസ്ഥാന സെക്രട്ടറി ടി. ശരത്ചന്ദ്രപ്രസാദാണ്. ചെമ്പഴന്തി എസ്. എൻ. കോളേജിലെ രണ്ടാം വർഷ ബി. എ. വിദ്യാർത്ഥിയായ പ്രസാദിന് 110 വോട്ടും എതിർ സ്ഥാനാർത്ഥി എസ്. എഫ്. ഐ. മുന്നണി സ്ഥാനാ

(ശേഷം 47–ാം പേജിൽ)

ഷെഡ്യൂൾ എക്സ് നടപ്പിൽ വരുന്നതോടെ മരുന്നുനിർമ്മാണത്തിലും വില്പനയിലും സാരമായ മാററം വരുന്നതാണ്

വിഷമദ്യം പോലെ വിഷമരുന്ന്. ഇതും ഇന്ത്യയിൽ അടുത്തു തന്നെ സാർവത്രികമാകാൻ പോകുന്നു

# ഷെഡ്യൂൾ എക്സ്

## എം. പി. നാരായണപിള്ള

വിഷമദ്യം കടിച്ച് മരണം സാർവ്വത്രികമായതു് ഒന്നരരൂപയുടെ മദ്യത്തിന് കുടിക്കാരൻ പതിനഞ്ചു രൂപ വില കൊടുക്കേണ്ടിവന്നപ്പോഴാണ്. ഇടയ്ക്കുള്ള പതിമ്മൂന്നര രൂപയുടെ ലാഭം സർക്കാരെടുക്കാൻ ശ്രമിച്ചപ്പോൾ കണ്ടുനിന്നവനും കച്ചവടത്തിൽ കയറാൻ മോഹംവന്നു.

അധികം താമസിയാതെ ഈ സിനേറിയോ നമുക്ക് മരുന്നുകടകളിൽ ദർശിക്കാം. അതിനിടയാക്കിയേക്കാവുന്ന ചില നിയമങ്ങൾ നമ്മെ ഭരിക്കുന്നവർ ഉണ്ടാക്കിക്കഴിഞ്ഞിരിക്കുന്നു.

ഡ്രഗ്സ് ആൻഡ് കോസ്മെററിക്സ് (രണ്ടാം അമൻഡ്മെൻറ്) റൂൾസ് 1982 കഴിഞ്ഞ ജൂൺ മാസത്തിൽ ഒരു ഗസററ് നോട്ടിഫിക്കേഷനിലൂടെ പുറത്തുവന്നു. വരുന്ന ഏപ്രിൽമാസത്തോടെ അവ നടപ്പിലാകും. താമസം, കമ്പനിക്കാർക്ക് പുതിയ ലേബൽ അച്ചടിക്കാനുള്ള സൗകര്യത്തിനു വേണ്ടിയാണ്.

ഇതനുസരിച്ച് നാന്നൂറിലധികം സൈക്കോട്രോപിക് മരുന്നുകൾക്ക വേണ്ടി പുതിയ ഒരു ഷെഡ്യൂൾ വരുന്നു. ഷെഡ്യൂൾ എക്സ്. (കൂടുതൽ വിവരങ്ങൾ മരുന്നുകടയിൽനിന്നു കിട്ടുന്ന കുപ്പിയുടെ പുറത്ത് വായിക്കുക. നിങ്ങൾ ഇപ്പോൾ വാങ്ങുന്ന മരുന്നിൻെറ ഷെഡ്യൂൾ അവിടെ അച്ചടിച്ചിട്ടുണ്ട്.)

ഷെഡ്യൂൾ എക്സ് വരുന്നതോടെ സംഭവിക്കുന്നതു് എന്താണെന്നു നോക്കുക. ഇന്ന് മനോരോഗികൾ പതിവായി തിന്നുന്ന ലാർഗാക്ടിലും പകുതി മനോരോഗികളായ നമ്മൾ ഉറങ്ങാൻ കഴിക്കുന്ന വെസ്പാറക്സും ഹൃദ്രോഗികൾ കൊണ്ടുനടക്കുന്ന വാലിയം 5-ം ആസ്ത്മാക്കാരുടെ സ്ഥിരം മരുന്നുകളുമൊക്കെ കച്ചവടം ചെയ്യുന്ന രീതി മാറും.

ഇപ്പോൾ ഡോക്ടറുടെ ചീട്ടുമായി പോയാൽ ഈ മരുന്നുകൾ കിട്ടും. പാർട്ടി സ്ഥിരം ഹൃദ്രോഗിയോ മനോരോഗിയോ ആണെന്നുറപ്പുണ്ടെങ്കിൽ, വഴിയിൽ വച്ച് കുഴപ്പമാകുന്നതിനുമുമ്പ്, കടക്കാരൻ അല്പം സ്വാതന്ത്ര്യമെടുത്ത് മരുന്നു കൊടുക്കും. ഇപ്പോൾ ചീട്ടെഴുതാൻ ഡോക്ടർക്കു് പത്തുരൂപ കൊടുത്താൽ മതി. പോരെങ്കിൽ ഒരു മാതിരിപ്പെട്ട കടയിലെല്ലാം മരുന്ന് കാണുമെന്നും പ്രതീക്ഷിക്കാം.

ഷെഡ്യൂൾ എക്സ് നടപ്പിലാകുന്നതോടെ ഇതൊക്കെ മാറും. ടി മരുന്നുകൾ വാങ്ങാൻ ഡോക്ടറുടെ ഒരു ചീററുപോരാ എന്നാകുന്നു. ട്രഷറിയിൽ പണമടയ്ക്കാൻ പോകുമ്പോൾ ചെയ്യുന്നതുപോലെ ഡോക്ടർ കാർബൺ വച്ച് മൂന്നു ചീററെഴുതണം. ഭാവിയിൽ തൻെറ പേരിൽ കേസുവന്നാൽ രക്ഷപ്പെടാനായി ഒരു ചീററ് അയാൾ കൈയിൽ വയ്ക്കണം. ബാക്കി രണ്ടു കോപ്പിയുമായി രോഗി മെഡിക്കൽഷോപ്പിൽ പോകുന്നു. (ശ്രദ്ധിക്കുക: ട്രിപ്ലിക്കേററിലാകുമ്പോൾ ചീട്ടെഴുതാനുള്ള കൂലി സ്വാഭാവികമായും ഡോക്ടർമാർ വർദ്ധിപ്പിക്കും. പത്തിൻെറ സ്ഥാനത്ത് പതിനഞ്ചാകും.)

കടക്കാരൻ രോഗി കൊണ്ടുവരുന്ന ഡ്യൂപ്ലിക്കേററ് ചീട്ടിൽ ഒന്ന് ഫയലിൽ സൂക്ഷിക്കണം. മററതിൽ സീലടിച്ച് മരുന്നു കൊടുക്കാം, ഈ കടലാസുതുണ്ടുകൾ പരിശോധനാർത്ഥം കടക്കാരൻ അഞ്ചുവർഷംവരെ സൂക്ഷിക്കണം. (നിങ്ങളുടെ വീട്ടിൽ മല്ലിയും മുളകും പൊതിഞ്ഞുകൊണ്ടുവരുന്ന കടലാസുകൾ ഭദ്രമായി സൂക്ഷിക്കാൻ തുടങ്ങിയാൽ എന്തു സംഭവിക്കും? കടലാസുകൾ ക്രമേണ വർദ്ധിച്ച് ഏതാനും വർഷങ്ങൾക്കകം മുറികൾതന്നെ നിറഞ്ഞൊഴുകും.)

ഷെഡ്യൂൾ എക്സ് മരുന്നുകൾ കടയിൽ പൂട്ടും താക്കോലുമുള്ള ഒരു സ്ഥലത്ത് സൂക്ഷിക്കണം. അവിടെ ഒരു രജിസ്റ്റേർഡ് ഫാർമസിസ്റ്റ് മാത്രമേ പ്രവേശിക്കാവൂ. ഓരോ മരുന്നിനും പ്രത്യേകം സ്റ്റോക്ക് രജിസ്റ്റർ വേണം. എന്നും സ്റ്റോക്ക് തിട്ടപ്പെടുത്തി അടിയിൽ മുതലാളി ഒപ്പിടണം. ഷെഡ്യൂൾ എക്സ് വിഭാഗത്തിൽപ്പെടുത്താവുന്ന നാന്നൂറിലധികം മരുന്നുകൾ ഇന്നുണ്ട്. പഞ്ചവത്സര പദ്ധതിയുടെ പുരോഗതിക്കനുസരിച്ച് അത് ആയിരമോ അധികമോ ആകാം. അപ്പോൾ ആയിരം ഐററത്തിൻെറ സ്റ്റോക്ക് വെരിഫൈചെയ്ത് ദിവസവും ഒപ്പിടേണ്ടിവന്നാൽ മുതലാളിക്കു് കടപൂട്ടി വീട്ടിൽപോകാൻ നേരം കിട്ടില്ല. അത്താഴം ചോറുപാത്രത്തിലാക്കി ഭാര്യയും കടയിലേക്ക് വരണം. (അവിടെയും കുഴപ്പമുണ്ട്. ഷോപ്പ് ആൻഡ് എസ്റ്റാബ്ലിഷ്മെൻറ് ആക്ടനുസരിച്ച് രാത്രി കടയ്ക്കകത്തുനിന്നു വെളിച്ചം കണ്ടാൽ ആ ഇനത്തിലുള്ള ഫൈനും കൊടുക്കേണ്ടിവരും.)

ആ ഇനത്തിൽ വരുന്ന ഫൈനാണ് ഷെഡ്യൂൾ എക്സിൻെറ നിയമങ്ങൾ ലംഘിച്ചുണ്ടാകുന്ന ശിക്ഷയെക്കാൾ ഭേദം. ഷെഡ്യൂൾ എക്സിൻെറ നിയമങ്ങൾ തെററിച്ചാൽ പിഴ അയ്യായിരം രൂപയാണ് അല്ലെങ്കിൽ ഏഴുവർഷം കഠിനതടവ്. പിന്നെ ശിഷ്ടജീവിതം കോടതിയും വക്കീലാപ്പീസും കയറിയിറങ്ങാം.

കച്ചവടക്കാരൻ ഇതും ഇതിലപ്പുറവും ചെയ്യാൻ തയ്യാറാണ്. അതിന് വർദ്ധിച്ച റിസ്കിനനുസരിച്ച് കാശു കിട്ടിയാൽ മതി. ഒരുദാഹരണം നോക്കുക. ഷെഡ്യൂൾ എക്സ് കൊണ്ടുവരുന്നതിനെതിരെ ആൾ ഇന്ത്യാ ഓർഗനൈസേഷൻ ഓഫ് കെമിസ്റ്റ്സ് ആൻഡ് ഡ്രഗ്ഗിസ്റ്റ്സ് കേന്ദ്രഗവണ്മെൻറിനു കൊടുത്ത നിവേദനത്തിൻെറ ചുരുക്കം ഇതായിരുന്നു—ഷെഡ്യൂൾ എക്സ് മരുന്നുകൾ വിൽക്കുന്നതിലുള്ള ലാഭം വർദ്ധിപ്പിച്ചാൽ മാത്രമേ ഈ പിഴയും ജയിൽവാസവും കടലാസുചുമക്കലും ന്യായീകരിക്കയുള്ളു! അതായത് എന്തുവേണമെങ്കിലും ചെയ്യാം. പക്ഷേ, കാശുവേണം.

അപ്പോൾ ഷെഡ്യൂൾ എക്സ് നടപ്പിലാകുന്നതിൻെറ ഫലങ്ങൾ (i) ഡോക്ടർക്ക് ചീട്ടെഴുതുവാനുള്ള കൂലി വർദ്ധിക്കുന്നു, (ii) കച്ചവടക്കാരന് ലാഭം വർദ്ധിക്കുന്നു. അല്ലെങ്കിലവൻ ഷെഡ്യൂൾ എക്സ് മരുന്നുകൾ വിൽക്കില്ല. (iii) പരിശോധിക്കുന്ന ഉദ്യോഗസ്ഥന്മാർക്ക് പരിശോധിക്കാനുള്ള കാര്യങ്ങൾ കൂടുന്നു. കൂടുതൽ ഉദ്യോഗസ്ഥന്മാരെ വേണ്ടിവരുന്നു. അവർക്ക് കിട്ടുന്ന ശമ്പളവും കൈക്കൂലിയും വർദ്ധിക്കുന്നു.

ഈ വർദ്ധിച്ച ചെലവൊക്കെ ആരു വഹിക്കും.

മരുന്നുണ്ടാക്കുന്ന കമ്പനികൾ വഹിക്കില്ല. കാരണം, മരുന്നു വിൽക്കുന്നതു് വില കുറയുന്നതുകൊണ്ടല്ല. ഡോക്ടറുടെ ചീട്ടിൻെറ പുറത്താണ്. ആ ചെലവുകൂടി ഡോക്ടർമാരുടെ പുറത്തു നടത്തിയാൽ പറയുന്ന മരുന്നിന് ഡോക്ടർ ചീട്ടെഴുതിക്കൊള്ളും. കച്ചവടക്കാർ വഹിക്കില്ല. അതൊക്കെ ചികിത്സയുടെ പുറത്ത് പാവം ആസ്ത്മാക്കാരനും ഹൃദ്രോഗിയും മനോഭ്രാന്തനും വഹിക്കും. അവൻെറ ചികിത്സയുടെ ചെലവ് വർദ്ധിക്കും.

ഇതൊന്നും നിയമം പാസാക്കാൻ കൈപൊക്കിയവർക്കു് അറിയില്ലെന്നാണോ നിങ്ങൾ കരുതിയതു്? ഇത്രയൊക്കെ മനസ്സിലാക്കാനുള്ള ബുദ്ധി അവർക്കുണ്ട്. എങ്കിലും അവർ മനസ്സിലാക്കുന്നില്ല. കാരണം, മനസ്സിലാക്കേണ്ട ആവശ്യം അവർക്കില്ല. അവരുടെ ചികിൽസ, അവരുടെ കുടുംബത്തിൻെറ ചികിൽസ ഇതൊക്കെ സൗജന്യമാണ്. നമ്മൾ നികുതി കൊടുക്കുന്ന കാശിൽനിന്ന് സൗജന്യമായി നടക്കുന്നു. എത്ര കാശാകുന്നു എന്നന്വേഷിക്കേണ്ട തലവേദന അവക്കില്ല. പോക്കററിൽ തട്ടുമ്പോൾ മാത്രമാണ് ആരും വില അന്വേഷിക്കുക.

ജനപ്രതിനിധികൾക്ക് ചികിൽസ ഖജനാവിൽ നിന്നല്ലായിരുന്നെങ്കിൽ ഇത്തരം ഒരു അമൻഡ്മെൻറ് ഉണ്ടാകുമായിരുന്നില്ല. ഇവരെയൊക്കെ തിരഞ്ഞെടുത്തുവിട്ട് ഫ്രീശാപ്പാടുകൊടുക്കുന്ന ആസ്ത്മാക്കാരനും ഹൃദ്രോഗിയും മനോരോഗിയും അനുഭവിക്കട്ടെ. ഉപ്പുതിന്നവർതന്നെ വെള്ളം കുടിക്കണം എന്നാണല്ലോ പ്രകൃതിനിയമം.

ഇതിനൊരു രണ്ടാംഭാഗമുണ്ട്. അഞ്ചു രൂപയുടെ മരുന്ന്. മരുന്നിൻെറ പേരറിയാം. അതു കഴിച്ചാൽ വലി കുറയുമെന്നുമറിയാം. സാധനം വാങ്ങാൻ ചെലവ്—ഡോക്ടർക്ക് ചീട്ടിനു കൊടുക്കുന്ന തടക്കം ചെലവ്–ഇരുപത്തഞ്ചു രൂപയാകുന്നു എന്നിരിക്കട്ടെ. സ്വല്പം മിനുസപ്പെടുത്തിക്കൊടുക്കാം—ചീട്ടും ബില്ലും കൂടാതെ മരുന്നുകിട്ടുമോയെന്ന് സ്വാഭാവികമായും മനുഷ്യൻ തിരക്കും.

ആദ്യമൊക്കെ കടക്കാരൻ ഒന്നഡ്ജസ്റ്റ് ചെയ്യും. അവന് സ്റ്റോക്ക് ശരിയാക്കാൻ അവൻ ബ്ലാക്കായി വാങ്ങാൻ ചില ലൈൻ നോക്കും. രഹസ്യമായി ഉല്പാദനം വരുന്നു. ക്രമേണ വ്യാജമരുന്നുകളുടെ ഒരു ലൈൻ വരുന്നു.

ഇത്രയൊക്കെ നിയന്ത്രണമുണ്ടായിട്ടും പെത്തഡിൻ ഒരുകാലത്ത് മുറുക്കാൻകടയിൽ കിട്ടിയിരുന്ന കാര്യം മറക്കരുതു്. ഈ ലൈൻ കൂടുതൽ ആവശ്യക്കാരുള്ള പല മരുന്നിനും വരും.

അപ്പോഴാണ് സ്പിരിററു ചേർത്ത മദ്യം പോലത്തെ വിഷമരുന്നുകൾ പ്രചരിക്കുക. അതിന് അധികംനാൾ വേണമെന്നു തോന്നുന്നില്ല.

ജയ് ഹിന്ദ്.

# ക്രൂരതയുടെ ഒരു കഥ കൂടി

കൗമുദി ന്യൂസ് സർവീസ്
ഇംഫാൽ

**മ**ണിപ്പൂരിൽ പട്ടാളം കാണിക്കുന്ന ക്രൂരതകളുടെ അനവധി കഥകൾ പുറത്തു വന്നുകൊണ്ടിരിക്കുകയാണ്. ഡെൽഹിയിൽനിന്ന് വന്ന സ്ത്രീ നേതാക്കളുടെ ഒരു സ്റ്റഡി ടീം മണിപ്പൂർ സന്ദർശിച്ച് പ്രധാനമന്ത്രിക്കും ആഭ്യന്തരമന്ത്രിക്കും സമർപ്പിച്ച റിപ്പോർട്ട് പട്ടാളക്കാരുടെ രാക്ഷസീയവും അത്യന്ത ഹീനവുമായ ചെയ്തികളെയാണ് വെളിവാക്കിയിരിക്കുന്നത്.

മണിപ്പൂരിൽ പട്ടാളത്തിന് മാത്രമാണ് സ്പെഷ്യൽ അധികാരത്തിന്റെ ബലമുള്ളത്. മററ് സമാന്തരസേനകൾക്കില്ല. എങ്കിലും അവരും പാവങ്ങളായ ഗ്രാമീണരെ ഭൂഗീയ ദ്രോഹങ്ങൾക്ക് വിധേയരാക്കിയതിന്റെ കഥകൾ കേൾക്കാനുണ്ട്. കോളിളക്കം സൃഷ്ടിച്ച അത്തരമൊരു സംഭവമാണ് പൊയ് എന്ന ഗ്രാമത്തിൽ നടന്നത്. മിസ് ലയ എന്ന പതിമ്നേഴുകാരിയായ ഒരു ആദിവാസി പെൺകുട്ടിയെ തങ്ങളുടെ പ്രതികാരദാഹം തീർക്കാൻ ഇരയാക്കിയ കഥ.

ഇംഫാലിൽനിന്ന് നൂററിനാല്പതു് കിലോമീററാേളം കിഴക്ക് ബർമ്മാ അതിർത്തിക്കടുത്താണ് പൊയ് എന്ന ഗ്രാമം. മലമുകളിൽ, കൊടുങ്കാട്ടിൽ ഇരുട്ടിന്റെ നിത്യവാത്സല്യത്തിൽ മയങ്ങുന്ന ഒററപ്പെട്ട ആദിവാസി ഗ്രാമം. വല്ലപ്പോഴും കലാപകാരികളെ വേട്ടയാടാൻ ഓടുമ്പോൾ പൊലീസുകാരും പട്ടാളക്കാരും ചവിട്ടിക്കടന്നുപോകാറുള്ള മണിപ്പൂരിലെ പല ഉൾനാടൻ ഗ്രാമങ്ങളിലൊന്ന്.

പൊയ്ഗ്രാമത്തിലും മററ് മണിപ്പൂരി ഗ്രാമങ്ങളിലെപ്പോലെ വില്ലേജ് വാളണ്ടിയർ ഫോഴ്സിന്റെ (വി. വി. എഫ്.) ഒരു യൂണിററുണ്ട്. ആഭ്യന്തരവകുപ്പിന്റെ നിയന്ത്രണത്തിലാണിത് പ്രവർത്തിക്കുന്നത്. പത്തിൽ താഴെ വാളണ്ടിയർമാരും ഏതാനും തോക്കുകളും. അതാണ് ഒരു യൂണിററ്. ഗ്രാമത്തിന്റെയും ഗ്രാമീണരുടെയും പൊതുരക്ഷയ്ക്കായുള്ള സംവിധാനമാണിത്. ഗ്രാമത്തിലെ നിയമവിരുദ്ധ പ്രവർത്തനങ്ങൾ തടയുക, കലാപകാരികൾക്ക് പ്രവേശനം നിഷേധിക്കുക, അപരിചിതരാരെങ്കിലും വന്നാൽ തിരഞ്ഞുപിടിച്ച് റിപ്പോർട്ട് ചെയ്യുക. ഇവയാണ് വി. വി. എഫിന്റെ പ്രവർത്തനോദ്ദേശ്യം.

സംഭവദിവസം ഏഴ് വി. വി. എഫ്. വാളണ്ടിയർമാർ സർക്കിൾ ഓഫീസർ സിങ്സന്റെയും വില്ലേജോഫീസർ ലെയ്ഷിഷാന്റെയും നേതൃത്വത്തിൽ പൊയ്ഗ്രാമത്തിൽ പതിവ് റോന്തിന് ഇറങ്ങി. എല്ലാം ഭദ്രമെന്നുറപ്പാക്കി രാത്രി ഒമ്പതരമണിയോടെ അവർ തങ്ങളുടെ ക്യാമ്പിലേക്കു മടങ്ങവേയാണ് അകലെ ഒരു വെട്ടം കണ്ടത്. അവരുടെ കൗതുകമുണർന്നു. സന്ധ്യ മുഖംകാണിക്കുമ്പോഴേക്കും ഭക്ഷണം വാരിത്തിന്ന് കിടന്നുറങ്ങുന്നവരാണു ഗ്രാമവാസികൾ. പക്ഷേ, ഇന്ന് ഇത്ര വൈകിയിട്ടും ആരാണ് വിളക്കു കത്തിച്ചുവച്ചിരിക്കുന്നത്? എന്തിനിരിക്കുന്നു? ഒന്നന്വേഷിച്ച് കളയാം. വെളിച്ചം കണ്ട കുടിലിനടുത്തേക്ക് അവർ നടന്നു. ഒച്ചയില്ല, അനക്കമില്ല. അവർ വാതിലിൽ മുട്ടി. അകത്തു് ധൃതിയുടെ ശബ്ദം. അവസാനം വാതിൽ തുറന്ന ആളെ കണ്ടപ്പോൾ അവർ അമ്പരന്നുപോയി. മണിപ്പൂരിലെ സമാന്തര പൊലീസ് സേനയായ ആസാം റൈഫിൾസിന്റെ (20-ാം ബററാലിയൻ) മേജർ തിവാരി! അതും സിവിലിയൻ വേഷത്തിൽ! മിസ് ലയ എന്ന ചെറുപ്പക്കാരിയും അവളുടെ വൃദ്ധയായ അമ്മയും മാത്രം താമസിക്കുന്ന കുടിലിൽ! സംഭവം പന്തിയില്ലെന്ന് അവർ കരുതി അപ്പോഴേക്കും മേജർ തിവാരി പോക്കററിൽ നിന്നും പിസ്റ്റളെടുത്ത് അലറി:

ഹാൻഡ്സ് അപ്!

വി. വി. എഫ്. കാർ കൈപൊക്കിയില്ല. തങ്ങളെന്തിന് കീഴടങ്ങണമെന്ന് അവർ ചോദിച്ചപ്പോൾ മേജർ തിവാരി സിങ്സന്റെ കോളറിൽ പിടിച്ച് വീടിനു പുറത്തേക്കു തള്ളുകയും വി. വി. എഫ്. കാരെ അസഭ്യം പറയുകയും ചെയ്തുവത്രേ. ലെയ്ഷിഷാൻ പ്രതിഷേധിച്ചപ്പോൾ തിവാരി അദ്ദേഹത്തെ വെടിവച്ചു. അതേനിമിഷം വി. വി. എഫുകാർ മേജറുടെ നേരെ നിറയൊഴിച്ചു. മേജർ മരിച്ചുവീഴുകയും ചെയ്തു. സംഭവം ഇത്രയുമായപ്പോൾ അവർ വിരണ്ടു. ആസാം റൈഫിൾസിന്റെ ഒരു പടതന്നെ ഇപ്പോൾ പാഞ്ഞെത്തുമെന്നും തങ്ങളെ ചുട്ടെരിക്കുമെന്നും ഭയന്ന അവർ മുറിവേററ ലെയ്ഷിഷാനെയുമെടുത്ത് ക്യാമ്പിലേക്ക് ഓടി.

പിറേറന്ന് പട്ടാളത്തിന്റെ ഹെലികോപ്ടർ വന്നു. മേജർ തിവാരിയുടെ മൃതദേഹത്തോടൊപ്പം ലെയ്ഷിനെയും മിസ് ലയയെയും അത്യാസന്ന നിലയിൽ ഇംഫാലിലെ മെഡിക്കൽകോളേജാശുപത്രിയിലെത്തിച്ചു. മേജറുടെ വെടിയേററാണ് ലെയ്ഷിഷാനു പരിക്കേററത്. പക്ഷേ, മിസ് ലയയ്ക്ക് എങ്ങനെ മാരകമായമുറിവേററു?അതും അടിവയററിൽ തുളച്ചുകയറിയ വെടിയുണ്ടകൊണ്ട്?

* * *

ഊഹാപോഹങ്ങൾ വേരു പിടിക്കും മുമ്പ് മണിപ്പൂരിലെ ചെറിയ പത്രങ്ങളിൽ വാർത്തവന്നു.

ആസാം റൈഫിൾസും നാഗാ കലാപകാരികളും (നാഗാ സോഷ്യലിസ്ററ് കൗൺസിൽ ഒഫ് നാഗാലാൻഡ്) തമ്മിലുണ്ടായ ഏററുമുട്ടലിൽ മേജർ തിവാരി കൊല്ലപ്പെട്ടു. മുറിവേററ ഒരു കലാപകാരിയും ഒരു പെൺകുട്ടിയും ആശുപത്രിയിൽ...

ഈ വാർത്ത, രക്ഷാസേന തന്ത്രപൂർവ്വം പത്രങ്ങളിൽ സ്ഥാപിച്ച വാർത്തയാണെന്ന് പിന്നീടാണ് തെളിഞ്ഞത്. ഇതിനു മൂന്ന് ഉദ്ദേശ്യങ്ങളാണുണ്ടായിരുന്നതത്രേ. ഒന്ന്, മേജറുടെ മരണത്തിന് കാരണം. രണ്ട്, "ധിക്കാരി"യായ ലെയ്ഷിഷാനെ കുടുക്കിലാക്കണം (ലെയ്ഷിഷാനെ കലാപകാരിയാക്കി!) പിന്നെ മിസ് ലയയ്ക്കു് മുറിവേററതിനു ന്യായീകരണം വേണം. ആശുപത്രിയിൽവച്ച് രണ്ട് ആസാം റൈഫിൾസ് ഉദ്യോഗസ്ഥന്മാർ ഒരു വ്യാജ പ്രസ്താവത്തിൽ ലെയ്ഷിഷാനെക്കൊണ്ട് ഒപ്പിടുവിക്കാൻ ശ്രമിച്ചുവത്രേ. വിസമ്മതിച്ചപ്പോൾ അയാളുടെ രണ്ടു ബന്ധുക്കളെ ഭീഷണിപ്പെടുത്തി ഒപ്പുവാങ്ങിച്ചു.

സത്യം പുറത്തുവരാൻ പിന്നെയും സമയമെടുത്തു. ആശുപത്രിയിലായ മിസ് ലയയാണ് ബോധം തെളിഞ്ഞ് സംസാരിക്കാറായപ്പോൾ രഹസ്യങ്ങളുടെ മറ നീക്കിയത്. മേജറുടെ മരണത്തിനു പിന്നിലെ യഥാർത്ഥ വസ്തുതകൾ ഒളിച്ചുവയ്ക്കാനുള്ള സഹപ്രവർത്തകരുടെ വ്യഗ്രതയും അങ്ങനെ പുറത്തുവന്നു.

വി. വി. എഫ്. കാർ മിസ് ലയയുടെ വീട്ടിൽവച്ച് മേജറെ കണ്ടപ്പോൾ അയാൾ തന്റെ സാന്നിദ്ധ്യം ന്യായീകരിച്ചതു് ഇങ്ങനെയായിരുന്നുവത്രേ: മിസ് ലയയ്ക്ക് നാഗാകലാപകാരികളുമായി രഹസ്യബന്ധമുണ്ട്. അതു ചോദ്യം ചെയ്യാനാണ് താൻ വന്നത്.

വി. വി. എഫ്. കാരുടെ സംശയം വർദ്ധിക്കുകയാണുണ്ടായത്. മിസ് ലയയ്ക്ക് കലാപകാരികളുമായി ബന്ധമുണ്ടെങ്കിൽത്തന്നെ ഈ അസമയത്തു്, ഒററയ്ക്ക് വേണോ വന്നന്വേഷിക്കാൻ. പോരെങ്കിൽ ഔദ്യോഗികവേഷത്തിലുമല്ല മേജർ. മിസ് ലയയെ ഭീഷണിപ്പെടുത്തി ബലാൽസംഗത്തിനൊരു മ്പെട വേയാ ണത്രേ വി. വി. എഫ്. കാർ അവിടെയെത്തുന്നത്. തന്റെ കാമ സംപൂർത്തിക്ക് ഇടങ്കോലിടാൻ വന്നതിനാലാണ് മേജർ അവരോട് തട്ടിക്കേറിയതും ലെയ്ഷിഷാനെ വെടിവച്ചതും. സ്വയം മരിക്കേണ്ടിയുംവന്നു.

"അവർ എന്റെ അഭ്യർത്ഥന കേൾക്കാതെ നിഷ്കരുണം എന്റെ വയററിൽ വെടിവച്ചു" എന്നാണ് മിസ് ലയ ആശുപത്രിയിൽ ചെന്നു കണ്ട പത്രക്കാരോട് പറഞ്ഞത്.



# ഇമ്രാനും സഹീറും പാവം ഇന്ത്യൻ ക്രിക്കററും

**ഇ**ന്ത്യൻ ക്രിക്കററിന് സംഭവിച്ചതെന്താണ്? ഇതാണ് പരക്കെ ചർച്ചചെയ്യപ്പെടുന്ന വിഷയം. ഈ വിഷയം ചർച്ച ചെയ്യപ്പെടേണ്ടതുതന്നെയാണ്. പക്ഷേ, അതിനു പററിയ സമയം ഇതാണോ എന്നു മാത്രമേ സംശയമുള്ളു. കാരണം ഇപ്പോൾ പാകിസ്ഥാനിൽ വച്ച് പ്രത്യക്ഷമായിരിക്കുന്ന വീഴ്ചകളിൽ പ്രധാനപ്പെട്ടവ ഇതിനു മുമ്പുതന്നെ നമുക്കറിയാവുന്നവയായിരുന്നു. പക്ഷേ, ഒരു പര്യടനത്തിന്റെ തുടക്കത്തിലായിരുന്ന



ഇമ്രാൻ ഖാൻ

തുകൊണ്ടും പാകിസ്ഥാനെ തോല്പിക്കാനുള്ള അദമ്യമായ മോഹംകൊണ്ടും അന്നിതിനെക്കുറിച്ച് ഉറക്കെ ചിന്തിക്കാൻ നാം മിനക്കെട്ടില്ലെന്നേയുള്ളു.

തോൽവികളുടെ ഈ പരമ്പരയ്ക്ക് കാരണങ്ങൾ ഒററ നോട്ടത്തിൽത്തന്നെ നമുക്കെടുത്തുപറയാൻ കഴിയും. ഇന്ത്യൻ ബൗളിങ്ങും ബാററിങ്ങും പരാജയപ്പെട്ടു. കളിയെക്കുറിച്ച് ആധികാരികമായി സംസാരിക്കാനറിയുന്നവർക്കും ടി. വി. യുടേയും റേഡിയോയുടേയും സഹായത്തോടെ ഈ ഫാഷൻ ലോകത്തിലേക്ക് കാൽകുത്തിയവർക്കും ഒരുപോലെ സ്വീകാര്യമാണീ കാരണങ്ങൾ. നമുക്കാദ്യം ബൗളിങ്ങിന്റെ കാര്യമെടുക്കാം. എന്റെ ചോദ്യമിതാണ്. ഇന്ത്യൻ ബൗളിങ്ങിൽ നിന്ന് ഇതിലധികം വലുതായിവല്ലതും നാം പ്രതീക്ഷിച്ചിരുന്നോ? പാകിസ്ഥാനിലെ നിർജ്ജീവമായ പിച്ചുകളിൽ കപിൽദേവിന്റെ ബൗളിങ്ങിനോടുള്ള ആക്രമണത്തിലൂന്നിയ സമീപനം അമ്പേ പരാജയപ്പെട്ടതുമാത്രമേ ലേശമെങ്കിലും അപ്രതീക്ഷിതമായുള്ളു. ബാക്കിയൊന്നും പ്രവചനാതീതമായിരുന്നില്ല. ഇത്തരം ഒരു ബൗളിങ്ങിനെതിരെ സഹീർ അബ്ബാസിന്റെ നേതൃത്വത്തിൽ ഏതാനും നല്ല ബാററ്സ്മാന്മാർ ചെയ്യാവുന്നതെന്തൊക്കെയോ അതു മാത്രമേ പാകിസ്ഥാനിൽ സംഭവിച്ചിട്ടുള്ളു. പര്യടനസംഘത്തെക്കുറിച്ച് ഞാൻ രണ്ടുമാസം മുമ്പ് എഴുതിയപ്പോൾ, മൊഹീന്ദറിന്റെ സാന്നിദ്ധ്യത്തെ ന്യായീകരിച്ചുകൊണ്ടും എന്റെ കാഴ്ചപ്പാടിനെ വിമർശിച്ചുകൊണ്ടും ചില കത്തുകൾ എനിക്കുകിട്ടി. ഒരു ബാററ്സ്മാനെന്ന നിലയ്ക്കു് മൊഹീന്ദർ തെളിയിക്കപ്പെട്ടുനിൽക്കുമ്പോൾ എന്റെ ഊന്നൽ വിശദീകരിക്കാൻ സന്തോഷം കൂടുതലുണ്ട്. ഒരു 'യൂട്ടിലിററി പ്ലേയറുടെ' കുപ്പായമായിരുന്നു മൊഹീന്ദറിന് സെലക്ടർമാർ നൽകിയത്. അവിടെയായിരുന്നു എന്റെ എതിർപ്പും. ഈ പര്യടനത്തിനുള്ള ടീം തിരഞ്ഞെടുക്കുമ്പോൾ ഇന്ത്യയിലെ ഏററവും നല്ല യൂട്ടിലിററി പ്ലേയർ—ഈ സന്ദർഭത്തിൽ ബാററ് ചെയ്യാനറിയാവുന്ന ബൗളർ—റോജർ ബിന്നിയായിരുന്നുവെന്ന് ഞാൻ ഇന്നും വിശ്വസിക്കുന്നു. തന്റെ വളരെ മെച്ചപ്പെട്ട പ്രകടനങ്ങൾവഴി ഇന്ത്യൻ ടീമിൽ വീണ്ടും കടന്നുവന്ന മൊഹീന്ദറിനെ ഒരു ബാററ്സ്മാനായി ഉൾപ്പെടുത്തുന്നതിനെ ഞാൻ എതിർക്കുന്നില്ല. ഇക്കാര്യത്തിൽ ചിലതുകൂടി പറയാനുണ്ടെങ്കിലും പിൻകാഴ്ചയുടെ ആനുകൂല്യമുള്ളതുകൊണ്ട് ഞാനതിലേക്ക് കടക്കുന്നില്ല. ബിന്നിയുടെ സാന്നിദ്ധ്യം വലിയ മാററമുണ്ടാക്കുമായിരുന്നുഎന്ന് തോന്നിയിട്ടുമല്ല ബിന്നിയുടെ അഭാവത്തെ വിമർശിച്ചത്. തികച്ചും ദുർബ്ബലമായ ഈ ബൗളിങ്ങിനെ ബലപ്പെടുത്താനുള്ള ശ്രമത്തിൽ ഇത്തരം കോംപ്രമൈസ് പാടില്ല എന്നുതോന്നിയതുകൊണ്ടാണ്.

സഹീർഅബ്ബാസിന്റെ സാന്നിദ്ധ്യവും ഇന്ത്യൻ ബൗളിങ്ങിന്റെ ഈ ദയനീയ സ്ഥിതിക്ക് ഒരു സ്വാഭാവിക ഘടകമാണ്. സാമാന്യം ഭേദപ്പെട്ട ഒരു ബാററിങ് നിരയ്ക്കും പ്രശ്നങ്ങൾ സൃഷ്ടിക്കാത്ത ഈ ബൗളിങ് സഹീറിനെ ഒരു സൂപ്പർസ്റ്റാറാകാൻ സഹായിക്കുന്നുവെന്നേയുള്ളു.

ഇന്ത്യൻ ബാററിങ് പൊതുവെ മോശമെന്ന് വിശേഷിപ്പിക്കാമെങ്കിലും പലപ്പോഴും പ്രതിഭാശാലിയായ ഒരു ബൗളർ നയിക്കുന്ന ഒരു ആക്രമണത്തിനെ ശരാശരി മട്ടിൽ ഇന്ത്യൻ ബാററിങ് കൈകാര്യം ചെയ്തു. അപ്രതീക്ഷിതവും നിരാശാജനകവുമായിരുന്നു ഇന്ത്യൻ ബാററിങ്ങിന്റെ പല ഘട്ടങ്ങളുമെങ്കിലും



സാഹിർ അബ്ബാസ്

കഴിഞ്ഞ ഇന്ത്യൻ പര്യടനക്കാലത്തെക്കാളും പേസ് കുറയാതെ, പുതുതായി ആരോപിക്കപ്പെടുന്ന നിയന്ത്രണവും സീം മൂവ്മെന്റുമായി ബൗൾ ചെയ്ത ഇമ്രാനും തുടർച്ചയായ വൻ പാകിസ്ഥാനി സ്കോറുകളും ഏതു ബാററിങ് നിരയ്ക്കും പ്രശ്നങ്ങളുണ്ടാക്കുമെന്ന സത്യവും നാമോർക്കേണ

(ശേഷം 35-ാം പേജിൽ)

കെ. ആർ. ഉപേന്ദ്രവർമ്മ

# കാലംപോലും തോറ്റുപോയ ദാരാസിങ്ങ്

വർഷങ്ങൾക്ക് മുമ്പു നടന്ന സംഭവമാണ്. അന്നു മല്ലയുദ്ധവീരനായ ദാരാസിംഗ് സിനിമാ നടനായി അറിയപ്പെട്ടുതുടങ്ങിയിരുന്നില്ല. ബോംബെ എന്ന വൻനഗരത്തിന്റെ സ്വഭാവത്തെക്കുറിച്ചോ അതിന്റെ ഭൂമിശാസ്ത്രത്തെക്കുറിച്ചോ വലിയ അറിവൊന്നുമുണ്ടായിരുന്നില്ല. ഒരു സന്ധ്യയ്ക്ക് ദാരാസിംഗും സുഹൃത്തായ മറെറാരു ഫയൽവാനും ബോംബെയിൽ തീവണ്ടി ഇറങ്ങി. ഒരു സുഹൃത്തിന്റെ വീട്ടിൽ തങ്ങാനായിരുന്നു തീരുമാനം. ഒരു ടാക്സികാറിൽ കയറി സുഹൃത്തിന്റെ വീട്ടിലേക്ക് യാത്രയായി. കാർ പ്രധാന റോഡ് വിട്ട് ഇടുങ്ങിയ ഇടറോഡുകളിലൂടെ ഓടി. തെരുവുകളിലെ ആൾക്കൂട്ടത്തെ വകഞ്ഞാണ് കാറിന്റെ പോക്ക്. വളരെ മെല്ലെയുള്ള കാർയാത്ര. പെട്ടെന്ന് വഴിയരികിൽ നിന്നിരുന്ന ഒരു ആളിന്റെ ചെരിപ്പിന്റെ മുൻഭാഗി ടയറിന്റെ അടിയിലായി. കാൽ വലിച്ചെടുക്കുന്നതിനിടയിൽ അയാളുടെ ബാലൻസ് തെററി അയാൾ നിലത്തുവീണു. ആ തെരുവിലെ ദാദ ആയിരുന്നു അയാൾ. കാർ

ലോക മല്ലയുദ്ധചാമ്പ്യൻ — ദാരാസിംഗ്



നിറുത്തി. ദാദ ഷർട്ടിന്റെ കൈ തിരുകിക്കയററി മാറിടം വിടർത്തി കാറിനടുത്തേക്കു ചെന്നു വിശ്വരൂപം കാട്ടാൻ തുടങ്ങി. അതുകണ്ടു ഡ്രൈവർ പേടിച്ചു വിറച്ചു. കാറിലുണ്ടായിരുന്ന യാത്രക്കാരുടെ നേരെയായി ദാദയുടെ രോഷപ്രകടനങ്ങൾ. അയാൾക്കു് അവരെ തല്ലണം. ദാരാസിംഗും സുഹൃത്തായ ഫയൽവാനും മെല്ലെ ഡോർ തുറന്നു പുറത്തിറങ്ങി. ദൈവം സൃഷ്ടിച്ച ഏററവും മികച്ച മനുഷ്യരൂപങ്ങളിൽ ഒന്നായ ദാരാസിംഗ് നെഞ്ചു വിടർത്തി ഒരു ചോദ്യചിഹ്നംപോലെ നിന്നപ്പോൾ തെരുവിലെ രാജാവിന്റെ വാക്കുകൾക്ക് ശബ്ദം കുറയാൻ തുടങ്ങി. അയാൾ എന്തോ കണ്ടതുപോലെ ഭയന്നു വിറയ്ക്കാൻ തുടങ്ങി. പെട്ടെന്ന് തെരുവിലുള്ള ആരോ ഒരാൾ മന്ത്രിച്ചു—ദാരാസിംഗ്. ആ മന്ത്രണം മററുള്ളവർ ഏററു പറയാൻ തുടങ്ങിയതോടെ തെരുവിൽ ആൾ നിറഞ്ഞു. അവരുടെ മുഖത്ത് ആരാധനാഭാവങ്ങൾ വിടരാൻ തുടങ്ങിയപ്പോൾ അദ്ദേഹം വിടർന്ന ഒരു ചിരി സമ്മാനിച്ചു. പിന്നെ കാറിൽ കയറി യാത്രയായി. റിങ്ങിൽ മനുഷ്യപർവ്വതങ്ങളോടു മല്ലയുദ്ധം നടത്തി ശക്തി കാട്ടാറുള്ള ദാരാസിംഗിനു ജീവിതത്തിൽ ആരോടും വഴക്കുകൂടേണ്ടി വന്നിട്ടില്ല. അത്രയ്ക്ക് സൗമ്യനും സ്നേഹസമ്പന്നനുമാണദ്ദേഹം. ബോംബെയിൽ അന്ന് ആ വിരട്ടു നടത്തിയതുപോലും മനസ്സില്ലാമനസ്സോടെയായിരുന്നുവെന്നു ഭൂമിയിലെ ശക്തന്മാരിലൊരാളായ ദാരാസിംഗ് പറയുന്നു.

ഈയിടെ ഒരു ദിവസം ഈ ലേഖകൻ ദാരാസിംഗിനെ കണ്ടപ്പോൾ ആദ്യം ഒരു പരാതിയാണു പറഞ്ഞത്. ദാരാസിംഗായ തന്നെ മലയാളികൾ ധാരാസിംഗ് എന്നു വിളിക്കുന്നു. ഇനിയെങ്കിലും തന്റെ പേർ മലയാളത്തിൽ നേരായി അച്ചടിച്ചു കാണാൻ ഗുസ്തിവീരനും സിനിമാനടനുമായ ദാരാസിംഗിന് ആഗ്രഹമുണ്ട്.

ബാല്യത്തിന്റെ ഏതെങ്കിലും ഒരു തിരിവിൽ വച്ചു മനസ്സിന്റെ അറകളിൽ വന്നു പതിക്കുന്ന വീരപുരുഷന്മാരുടെ ചിത്രങ്ങൾ പിന്നീടു മരണം വരെ കൂടെക്കൊണ്ടു നടക്കാറുണ്ട്. ഇതിഹാസങ്ങളിൽനിന്നും അമ്മൂമ്മക്കഥകളിൽ നിന്നും ഇറങ്ങിവന്നു മനസ്സിൽ കയറിയ എത്രയെത്ര നായകന്മാർ. മുതിർന്നവർ ചൊല്ലുന്ന ഗുസ്തിക്കഥകളിൽ നിന്നാണ് ദാരാസിംഗിന്റെയും കിങ് കോങ്ങിന്റെയും ചിത്രങ്ങൾ ലഭിച്ചത്. പിന്നീട് ഏതോ പത്രപ്പരസ്യത്തിൽ കണ്ട മസ്സിൽ പിടിച്ചു നിൽക്കുന്ന സുമുഖനായ ദാരാസിംഗിന്റെ പടം മനസ്സിൽ പതിഞ്ഞു കിടന്നിരുന്ന ചിത്രത്തിനു കൂടുതൽ തിളക്കം നൽകി. ദാരാസിംഗിനെ സ്നേഹിച്ച മനസ്സ് അദ്ദേഹത്തെ വലിച്ചു കീറാൻ കൊതിക്കുന്ന കിങ്ങ്കോങ്ങിനെ വെറുത്തു. പിന്നീട് ബാല്യവും അതിനു തൊട്ടു പുറകെയുള്ള നിറമുള്ള കാലയളവുകളും പിന്നിട്ട് ജീവിതത്തിന്റെ മദ്ധ്യത്തിലെത്തിയപ്പോൾ ദാരാസിംഗിനെ നേരിൽ കണ്ട് ഒരു സുഹൃത്ബന്ധത്തിന്റെ ആരംഭം കുറിച്ചു. അപ്പോഴും പഴയ



ദാരാസിംഗ് — കാലം ഈ ഗുസ്തിവീരനോടേററു തോററിരിക്കുന്നു

കുട്ടിയുടെ കൗതുകത്തോടെ തന്നെയാണ് ഗുസ്തിവീരനെ നോക്കിനിന്നത്. ആരും നോക്കിനിന്നുപോകുന്ന ഒരു രൂപം. ദാരാസിംഗിനു മുമ്പിൽ നിൽക്കുമ്പോൾ നാം എത്രയോ ചെറുതായിത്തീരുന്നു. അദ്ദേഹത്തിന്റെ സൗമ്യമായ വാക്കുകളിൽ വിനയം നിറഞ്ഞുനിൽപ്പുണ്ടായിരുന്നു. ആ വലിയ ശരീരത്തിനുള്ളിലെ മനസ്സ് വലുതാണെന്നും മൃദുലമാണെന്നും നാം അറിയുന്നു.

പഞ്ചാബിലെ അമൃതസരസിന് അടുത്തുള്ള ഒരു ഗ്രാമം. കൃഷിക്കളത്തിനു നടുവിലെ വീട്ടിന്റെ വരാന്തയിൽ അമ്മയുടെ മടിയിൽ കിടന്നു വായുപുത്രന്മാരായ ഹനുമാന്റേയും ഭീമന്റേയും കഥകൾകേട്ടു മുഖം വിടർത്തുന്ന കുട്ടി. കരുത്തിനെ ആദരിക്കുന്നവരാണല്ലോ പഞ്ചാബികൾ. ആ കുട്ടിയുടെ മനസ്സിലും കരുത്തന്മാർക്ക് സിംഹാസനങ്ങൾ നൽകിയിരുന്നു. ഗ്രാമത്തിൽ ഒരു ഗുസ്തിക്കാരനുണ്ടായിരുന്നു, അയാളുടെ പ്രശസ്തി ഗ്രാമാന്തരങ്ങളിലേക്കു പടർന്നിരുന്നു. അന്യദേശങ്ങളിലെ ഗുസ്തി കഴിഞ്ഞു തല ഉയർത്തി, നെഞ്ചു വിടർത്തിവരുന്ന ആ ഗുസ്തിക്കാരനു ചുററും ഗ്രാമം വന്നു നിറയും. അക്കൂട്ടത്തിൽ ആ കുട്ടിയുമുണ്ടായിരുന്നു. ആ ഗുസ്തിക്കാരനു ചുററും ആരാധനയോടെ നോക്കി നിൽക്കുന്നവരെ കാണുമ്പോൾ അവൻ മനസ്സിൽ പറയും. ഒരിക്കൽ ഞാനും ഇതുപോലെ ആരാധകരുടെ വലയത്തിനുള്ളിൽ നില്ക്കും. അങ്ങനെ തലമുറകളായി, ഭൂമിയിൽ വിത്തെറിഞ്ഞു വിളവുകൊയ്തു ജീവിച്ച കർഷക കുടുംബത്തിൽ ഒരു ഗുസ്തിക്കാരനുണ്ടായി. പതിനെട്ടാമത്തെ വയസ്സിൽ ഗോദായിൽ മസ്സിൽ പിടിച്ചിറങ്ങിയ ആ ഇളം ഫയൽവാൻ ഇരുപത്തിയൊന്നാമത്തെ വയസ്സിൽ ഇന്ത്യൻ ചാമ്പ്യനായി. തൊട്ടടുത്തവർഷം കോമൺവെൽത്ത് ചാമ്പ്യനായി. ഇതാണു ഗുസ്തിവീരനായ ദാരാസിങ്ങിന്റെ വളർച്ചയുടെ കഥ.

ദാരാസിംഗ് പയററുന്ന ഗുസ്തി ശൈലി 'ക്യാച്ച് ആസ് ക്യാച്ച് ക്യാൻ' എന്നാണ് അറിയപ്പെടുന്നത്. അതിൽ എല്ലാ സ്റ്റൈലുകളുടേയും അംശങ്ങൾ ഉണ്ടെന്നു തോന്നുന്നു. ബോക്സിങ്ങ്പോലെ ചടുലമാണ് ഈ ശൈലി. നിനച്ചിരിക്കാതെ ഒരാൾ ഗോദയ്ക്കു വെളിയിലേക്ക് വലിച്ചെറിയപ്പെടുക. ദാരാസിംഗിനോട് എതിരിടുന്നവർ ഏററവും അധികം ഭയപ്പെടുന്നത് അദ്ദേഹത്തിന്റെ എയറോപ്ലെയിൻ സ്പിന്നിനേയും ഇന്ത്യൻ ഡെത്ത് ലോക്ക് (ഇന്ത്യൻ മരണപ്പൂട്ട്) എന്ന ഗുസ്തിമുറയേയുമാണ്.

നാനൂററിഇരുപതുപൗണ്ടു തൂക്കമുണ്ടായിരുന്ന കിങ്ങ്കോങ്ങിനെ സ്പിൻചെയ്ത് എറിയാൻ കഴിയുന്ന ഒരാളിന്റെ ശക്തി നമ്മുടെ സങ്കല്പത്തിൽപോലും ഒതുങ്ങുമെന്നു തോന്നുന്നില്ല. ദാരാസിങ്ങിന്റെ ഇന്ത്യൻ മരണപ്പൂട്ട് അനുകരിക്കാൻ ഇന്നേവരെ ആർക്കും കഴിഞ്ഞിട്ടില്ലെന്നാണ് പറയുന്നത്. എന്താണ് സംഭവിക്കുന്നതെന്ന് അറിയുംമുമ്പ് ഞൊടിയിടയിൽ കാര്യങ്ങൾ കഴിഞ്ഞിരിക്കും. ഒട്ടനവധി വമ്പന്മാർ ദാരാസിംഗിനോടേററു ഗോദയിൽ വീണിട്ടുണ്ട്. ആ ഗുസ്തി മൽസരങ്ങളിലെല്ലാം ഓർമ്മിക്കപ്പെടേണ്ടതായ എന്തെങ്കിലും ഉണ്ടാകുമെന്നു ദാരാസിംഗ് പറയുന്നു. എങ്കിലും ഏററവും വിഷമംപിടിച്ച മത്സരം ഏതാണെന്നു പറയാൻ കഴിയും. ആയിരത്തിത്തൊള്ളായിരത്തി അൻപത്തിയഞ്ചിൽ കൊളമ്പിൽവച്ചാണ് ആ മത്സരം നടന്നത്. എതിരാളി മനുഷ്യപർവ്വതമായ കിങ്ങ്കോങ്ങ്. കിങ്ങ്കോങ്ങിനോട് ആദ്യം ഏററുമുട്ടുകയാണ്. മത്സരം റൗണ്ടുകളിൽ ഒതുങ്ങുന്നതല്ല. രണ്ടിലൊരാൾ തോൽക്കുന്നതുവരെയുള്ള മത്സരം. ദാരാസിംഗും കിങ്ങ്കോങ്ങും തമ്മിലുള്ള ആ മത്സരം നൂറു മിനിട്ടുനേരം നീണ്ടുനിന്നു. ഒടുവിൽ ദാരാസിംഗ് മനുഷ്യപർവ്വതത്തെ മലർത്തി. പിന്നീട് എത്രയോ തവണ കിങ്ങ്കോങ്ങുമായി ഏററുമുട്ടിയിരിക്കുന്നു, ആ മത്സരങ്ങളിലെല്ലാം കാഴ്ചക്കാരെ ഉന്മാദത്തിലേക്ക് ഉയർത്തുന്ന പ്രഹരണൽ ട്രിക്കുകൾ ഉണ്ടായിരുന്നു. അവരുടെ ഗുസ്തി പലതവണ കണ്ടിട്ടുള്ളവർക്ക് ഒരേസംഭവങ്ങൾ തന്നെ ആവർത്തിക്കപ്പെടുന്നുവെന്നു കാണുകയുംചെയ്യാം.

കിങ്ങ്കോങ്ങിനെക്കുറിച്ചുള്ള എത്രയെത്ര ഓർമ്മകളാണെന്നോ ദാരാസിംഗ് മനസ്സിൽ സൂക്ഷിക്കുന്നത്. ജനനംകൊണ്ടു ഹങ്കേറിയനായിരുന്നു കിങ്ങ്കോങ്ങ്. ഹങ്കറി വിട്ടതിനുശേഷം പല നാടുകളിലായി വളർന്നു. കുറെക്കാലം സിങ്കപ്പൂർ പോർട്ടിലെ ഹെഡ്ലോഡുകാരനായിരുന്നു. പിന്നീടാണ് ഗുസ്തിക്കാരനായത്. ഗുസ്തി സംഘടിപ്പിക്കുന്ന പ്രൊമോട്ടർമാരെ പ്രൊമോട്ടു ചെയ്യുന്നതിനിടയിൽ കിങ്ങ്കോങ്ങ് സ്വന്തം ജീവിതത്തെത്തന്നെ മറന്നുവെന്നു ദാര പറയുന്നു. ആർക്കും എളുപ്പം വളയ്ക്കാവുന്ന മനസ്സായിരുന്നു ആ മനുഷ്യ പർവ്വതത്തിന്റേത്. ഒരു കാർ അപകടത്തെ തുടർന്നു കിങ്ങ്കോങ്ങിന്റെ കാൽ മുറിക്കപ്പെട്ടു. തന്റെ ശക്തി ചോർന്നുപോയതിന്റെ ഷോക്ക് ആയിരുന്നുവത്രേ കിങ്ങ്കോങ്ങിന്റെ മരണകാരണം.

ആയിരത്തിതൊള്ളായിരത്തി അൻപത്തിയേഴിലാണ് ലോക ചാമ്പ്യൻഷിപ്പിനുവേണ്ടി ദാരസിംഗ് ഗോദയിൽ ഇറങ്ങിയത്. അന്നു ചാമ്പ്യൻ അമേരിക്കകാരനായ ലൂതേഷ് ആയിരുന്നു. പതിനെട്ടുവർഷമായി ആർക്കും കീഴടങ്ങാതെ നിൽക്കുകയായിരുന്നു ലൂതേഷ്. ലണ്ടനിലെ ആൽബർട്ട് ഹാളിൽവച്ചു ലൂതേഷും ദാരാസിംഗും തമ്മിൽ ഏററുമുട്ടി. ആ ഏററുമുട്ടലിന്റെ തീയതി ഇപ്പോഴും ദാര ഓർക്കുന്നു, ആയിരത്തിതൊള്ളായിരത്തി അൻപത്തിയേഴ് ഡിസംബർ പതിനൊന്ന്.

ആ മത്സരം സമനിലയിലാണ് അവസാനിച്ചത്. മൂന്നു വർഷംകഴിഞ്ഞു് വീണ്ടും അവർ ഏററുമുട്ടിയപ്പോൾ ആറാമത്തെ റൗണ്ടിൽ. ദാര ലൂതേഷിനെ മലർത്തി അടിച്ചു. അവിടം മുതൽ ഇങ്ങോട്ടു ദാരാസിംഗ് ആർക്കും കീഴടങ്ങാതെ നിൽക്കുന്നു.

ചലച്ചിത്രജീവിതം തുടങ്ങിയതോടെ ഗുസ്തിക്ക് സമയമില്ലാതായി. 'കിങ്ങ്കോങ്ങ്' എന്ന ഹിന്ദി ചിത്രത്തിലായിരുന്നു ആദ്യം അഭിനയിച്ചത്. ആ ചിത്രത്തിൽ യഥാർത്ഥ കിങ്ങ്കോങ്ങ് അഭിനയിക്കു

കൗമുദി ന്യൂസ് സർവീസ്

## മധുനായർ, ന്യൂയോർക്ക്

# അമേരിക്കയുടെ വില്ലൻ വേഷം

റീഗൻ ഭരണകൂടത്തിന് ഐക്യരാഷ്ട്ര സംഘടനയോടുള്ള അവഗണനയ്ക്ക് വേറൊരുദാഹരണം കൂടെ സംഭവിച്ചിരിക്കുന്നു. പൊതുവേ ആരോഗ്യത്തിന് ഹാനികരമായ വസ്തുക്കൾ നിർമ്മിച്ച് വിപണിയിലിറക്കി ലാഭമുണ്ടാക്കുന്ന പ്രവണത ആഗോളമായി തടയാനായി ഒരു പ്രമേയം ജനറൽ അസംബ്ലിയിൽ കൊണ്ടുവന്നപ്പോൾ അതിനെതിരായി ഉണ്ടായിരുന്ന കാലത്ത് അമേരിക്കയ്ക്ക് ഈ ഒളിച്ചുകളി അനായാസമായിരുന്നു. കുട്ടിക്കരങ്ങിനെക്കൊണ്ട് ചോറു വാരിക്കുംപോലെ എത്രയെത്ര വീറ്റോകളാണ് സെക്യൂരിറ്റി കൗൺസിലിൽ അമേരിക്കയ്ക്കുവേണ്ടി ക്ലമിന്താങ്ങ്കാർ ചെയ്തത്. യഥാർത്ഥ ചൈനയുടെ രംഗപ്രവേശത്തോടെ ഈ കളിക്കൊരറുതിവന്നു.

വോട്ടുചെയ്യുവാൻ യു. എസ്. എ. മാത്രമേ മുതിർന്നുള്ളൂ. മുൻപൊരിക്കൽ ലോകാരോഗ്യസംഘടന പിഞ്ചുകുട്ടികൾക്കുള്ള പാൽപ്പൊടി വിതരണത്തിൽ അവശ്യം വേണ്ടുന്ന നിബന്ധനകൾ ഏർപ്പെടുത്തുവാൻ തുനിഞ്ഞപ്പോഴും ആകെയുള്ള എതിർ വോട്ട് അമേരിക്കയുടേതായിരുന്നു. വളരെ പണിപ്പെട്ട് അമേരിക്കയുടെ സഹായത്തോടെതന്നെ സമുദ്രാന്തർഭാഗത്തെ വിഭവങ്ങൾ പങ്കുവയ്ക്കുന്നതിൽ ഐക്യരാഷ്ട്രസംഘടന ഒരു നിയമം കൊണ്ടുവന്നപ്പോൾ (Law of the Sea Treaty) അമേരിക്ക അവസാനം പിണങ്ങി മാറിക്കളഞ്ഞു.

അടുത്ത കാലംവരെ ലോകാഭിപ്രായത്തെ പുച്ഛിച്ചുതള്ളാൻ അമേരിക്ക പിൻവാതിലുകളാണുപയോഗിച്ചിരുന്നത്. മാങ്ങയണ്ടിവലിപ്പത്തിലുള്ള ഫോർമോസാ ദ്വീപിന് യു. എൻ. ഒ.യിൽ വീറ്റോ പവർ

**ഐക്യരാഷ്ട്ര സംഘടനയോട് തികഞ്ഞ അവജ്ഞയാണ് അമേരിക്കൻ നീക്കങ്ങളിൽ ദൃശ്യമാവുന്നത്.**

തത്വത്തിൽ ആരോഗ്യഹാനികരമായ വസ്തുക്കൾ നിർമ്മിക്കുന്നതു തടയുന്നതിനോ പിഞ്ചുകുട്ടികളുടെ ജീവൻ രക്ഷിക്കുന്നതിനോ ഒന്നും അമേരിക്ക എതിരല്ലാ എന്നു കാണാം. അമേരിക്കൻ ദേശീയനിയമങ്ങൾ തന്നെ ഈവക കാര്യങ്ങളിൽ അമേരിക്കക്കാർക്ക് വേണ്ടുംവിധം സംരക്ഷണം നൽകുന്നുണ്ട്. ഫുഡ് ആൻഡ് ഡ്രഗ് അഡ്മിനിസ്ട്രേഷൻ ഈയിനത്തിൽ ചെയ്യുന്ന ജോലി വളരെ ശ്ലാഘനീയമാണ്.

പിന്നെയെന്താണ് ഇതേ പ്രശ്നങ്ങൾ അന്തർദ്ദേശീയമായി ചർച്ചചെയ്യപ്പെടുമ്പോൾ അമേരിക്ക വില്ലൻ വേഷം കെട്ടുന്നു? അതും ബ്രിട്ടൻ, ജപ്പാൻ എന്നീ സുഹൃദ്രാഷ്ട്രങ്ങളുടെ വെറുപ്പുകൾക്കു പോലും ഇടയായി. അപഗ്രഥിച്ചു നോക്കിയാൽ അമേരിക്കയുടെ ദുർവാശിയുടെ പിന്നിൽ രണ്ടു കാരണങ്ങൾ കണ്ടെത്താം. ഒന്നാമതായി റീഗൻ ഭരണകൂടത്തിന്റെ ആദർശവാദങ്ങളും യഥാർത്ഥ്യാവസ്ഥകളും തമ്മിലുള്ള പൊരുത്തമില്ലായ്മ. റഷ്യയെ പാഠംപഠിപ്പിക്കുവാൻവേണ്ടി സൈബീരിയൻ എണ്ണക്കുഴൽ നിർമ്മാണത്തിൽ ആപ്പുവയ്ക്കാൻ ശ്രമിച്ചിരുന്നപ്പോൾ അമേരിക്കൻ ഗോതമ്പ് റഷ്യയ്ക്കു് വേണ്ടുവോളം നൽകിയിരുന്നതു്ഇതിനൊരു മകുടോദാഹരണമാണ്. രണ്ടാമതായി ഐക്യരാഷ്ട്ര സംഘടനയോടുള്ള പുച്ഛം. ഈ പോക്കു തുടരുകയാണെങ്കിൽ ഇൻറർ നാഷണൽ ലേബർ ഓർഗനൈസേഷനെ അമേരിക്ക ബഹിഷ്കരിച്ചതുപോലെ മൂലസംഘടനയേയും വകവരുത്തുവാൻ അമേരിക്ക മടിച്ചെന്നിരിക്കില്ല. സെക്രട്ടറിജനറൽ പെരസ് ഐക്യരാഷ്ട്ര സംഘടനയുടെ ഷണ്ഡത വെട്ടിത്തുറന്നു പറഞ്ഞപ്പോൾ ഈ വസ്തുത പരിഗണിച്ചിരിക്കണം.

ലോകസമാധാനം പറയുന്ന സായിപ്പിന്റെ ആത്മാർത്ഥത ഒരു കപടവസ്തുവാ?

---

യും ചെയ്തിരുന്നു. ഇതുവരെ നൂറോളം ചിത്രങ്ങളിൽ അഭിനയിച്ചിട്ടുണ്ട്. എട്ടു ചിത്രങ്ങൾ സ്വന്തമായി നിർമ്മിച്ചു. അതിൽ നാലെണ്ണം ഹിന്ദിയും നാലെണ്ണം പഞ്ചാബിയുമാണ്. ചണ്ഡിഗറിൽ ആധുനിക സജ്ജീകരണങ്ങളുള്ള ഒരു ഫിലിം സ്റ്റുഡിയോ ഈ ഗുസ്തിക്കാരനുണ്ട്. ദാര ബോംബെയിലാണ് താമസം. ഒപ്പം ഭാര്യയും രണ്ടു കുട്ടികളുമുണ്ട്. മൂത്ത മകൻ നാട്ടിൽ കൃഷികാര്യങ്ങൾ നോക്കുന്നു. മൂത്തമകനു ഗുസ്തിയിൽ നല്ല താല്പര്യമായിരുന്നു. ഗോദയിൽ വളർന്നുവരുമ്പോഴായിരുന്നു ഏതോ ഹിന്ദി പ്രൊഡ്യൂസർ അവനെ നടനാക്കാൻ ശ്രമിച്ചത്. നടനായെങ്കിലും ക്ലിക്ക് ചെയ്തില്ല. സിനിമയെ സ്നേഹിച്ചതിനിടയിൽ ഗുസ്തിയെ മറന്നിരുന്നു. ഒടുവിൽ രണ്ടും മറക്കാൻ ദാര മകനെ ഉപദേശിച്ചു. മകൻ ആ ഉപദേശം കേട്ടു കൃഷിക്കളത്തിലേക്കു മടങ്ങി. ദാരാസിംഗിന്റെ അച്ഛനും അമ്മയും ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്. ഭക്ഷണത്തിന്റെ കാര്യത്തിൽ കടുത്ത ചിട്ടകളുണ്ട്. ലോകപ്രശസ്തനായ ഒരു ഗുസ്തിക്കാരനു് ആ ചിട്ടകൾ തെറ്റിക്കാൻകഴിയില്ലല്ലോ. ബദാം, പാൽ, വെണ്ണ, ചപ്പാത്തി, പഴവർഗ്ഗങ്ങൾ, കോഴിഇറച്ചി ഇത്രയുമാണ് ദാരാസിംഗിന്റെ മെനുവിലുള്ളത്. ദാരാസിംഗിന്റെ വയസ്സ് നാല്പത്തിയെട്ടാണെന്ന് അദ്ദേഹം പറയുന്നു. ഗുസ്തിക്കാരും സിനിമാക്കാരും യഥാർത്ഥവയസ്സ് മറച്ചുവയ്ക്കുകയാണല്ലോ പതിവ്. അതുകൊണ്ടു നാല്പത്തിയെട്ടും കവിഞ്ഞുപോകാൻ സാദ്ധ്യതയുണ്ട്. പക്ഷേ, പ്രായത്തിൽ എന്തിരിക്കുന്നു. ദാരാസിംഗിനോടേറ്റ് കാലം പോലും തോററിരിക്കുന്നു. ഇപ്പോഴും ആ ശരീരത്തിൽ യുവത്വത്തിന്റെ ചൈതന്യം തുളുമ്പിനിൽക്കുന്നു. ദാരാസിംഗിന്റെ അനുജൻ രൺദവയും പ്രശസ്തനായ ഗുസ്തിക്കാരനാണ്.

രണ്ടു വർഷം മുമ്പ് റിങ് വിടാൻ ആലോചിച്ചതാണ്. പക്ഷേ, സുഹൃത്തുക്കൾ സമ്മതിച്ചില്ല. തന്റെ പ്രൊഫഷന്റെ കാര്യത്തിൽ ദാരാസിംഗ് ഉപദേശം കേൾക്കുന്നത് ഒരാളോടു മാത്രമാണ്. ജി. എസ്. ധരൻ എന്ന മുരുക്കുംപുഴക്കാരൻ മലയാളിയാണ് ആ മനുഷ്യൻ. ലോകത്തിലെ അറിയപ്പെടുന്ന ഗുസ്തി പ്രൊമോട്ടർമാരിൽ ഒരാളായ ധരനെ നാം ഇനിയും അറിയേണ്ടിയിരിക്കുന്നു. ദാരാസിംഗിന്റെ കിരീടം തെറിപ്പിക്കാൻ ഇപ്പോൾ ഒരാൾ ഒരുങ്ങിനിൽപ്പുണ്ട്. ബിൽ റോബിൻസൺ. എന്ന അമേരിക്കൻ ഗുസ്തിക്കാരനാണത്. നാലു വർഷം മുമ്പ് മാഡിസൻ സ്ക്വയർ ഗാർഡനിൽ വച്ചു ദാരാസിംഗ് ബിൽ റോബിൻസണെ മലർത്തിയിരുന്നു. ദാരായുടെ ഇന്ത്യൻ മരണപ്പൂട്ടിനു പ്രതിവിധി തന്റെ കൈയിലുണ്ടെന്ന് ഇപ്പോൾ ബിൽ റോബിൻസൺ അവകാശപ്പെടുന്നു. അവർ അടുത്ത് ഏറ്റുമുട്ടുന്നത് തിരുവനന്തപുരത്തുവച്ചായിരിക്കും. ആ ദിനത്തിനായി നമുക്കു കാത്തിരിക്കാം.



# ഒന്നല്ലി നാം

എന്തേ സഖാവേ, പകച്ചുനോക്കുന്നു നീ?
യെന്തുമാകട്ടെ; യടുത്തിരിക്കട്ടെ ഞാൻ.
ഇല്ലെനിക്കൽഭുത; മാളറിയാതുയാ-
ലല്ലി തുറിച്ചുനോക്കുന്നു നീ പിന്നെയും?
സാരമി; ല്ലെത്രയോ കാലംകഴിഞ്ഞാണു
നേരിട്ടു നാമിന്നു കാണുന്നതിങ്ങനെ.
കണ്ടാലറിയുവാനാകാത്തമട്ടിൽ നാം
രണ്ടാൾക്കുമേറെയായ് പ്രായവും ക്ഷീണവും.
പാക്കു നുറുക്കുവാനാവാ മെട്ടത്തതി
വാക്കത്തി നീ? നിന്റെ കൈവിറയ്ക്കുന്നുവോ?
വേണ്ട; മുറുക്കു നിറുത്തി ഞാൻ; പല്ലുകൾ
വേണ്ടപോലല്ല; നിന്നാടുന്നു മിക്കതും.
പിന്നെയും സൂക്ഷിച്ചുനോക്കുന്നതെന്തിനാ?-
ണെന്നെയറിഞ്ഞമട്ടില്ല നീയിപ്പൊഴും.
കണ്ണിൽ പ്രകാശം തുടിച്ച ദിനങ്ങൾപോ;-
യിന്നിതാ ചുററും നിഴലുകൾ മാത്രമായ്.
കാണേണ്ടതെല്ലാം വിശദമായ്ക്കാണുവാൻ
കാഴ്ച നമുക്കു തിരിച്ചിനിക്കിട്ടുമോ?
ഒച്ചകേട്ടാലും തിരിച്ചറിഞ്ഞീടുവാ-
നൊക്കുകില്ലിപ്പോൾ; പതറുകയാണതും.
അന്തരീക്ഷത്തിലിടിമുഴക്കങ്ങളായ്
പൊന്തിയിരുന്ന പണ്ടെന്നുടെ ശബ്ദവും.
ഒർമ്മകൊണ്ടിന്നെന്തു നേടുവാൻ? എങ്കില-
മോർമ്മിച്ചുപോവുകയാണറിയാതെ ഞാൻ.
വല്ലതുമീമട്ടിലോർത്തുനോക്കാൻ ചില-
തില്ലെങ്കിലെന്നേ മരിച്ചുപോയേനെ നാം.
പാഴിരുൾപ്പാതയിൽ മൃത്യുവിഴഞ്ഞുപോം
പാതിരാവിന്റെ കറുത്ത തണുപ്പിനെ
ചോരത്തിളപ്പിനാൽച്ചുട്ടെരിച്ചുംകൊണ്ടു
ദൂരത്തുനിന്നുവന്നെത്തും സഖാക്കളെ
നേരിയ കാൽപ്പെരുമാററങ്ങൾകൊണ്ടുതാൻ
നേരേ തിരിച്ചറിഞ്ഞുത്സാഹമാർന്ന നാം
തൊട്ടരുമ്മിത്തമ്മിൽ നോക്കിനിന്നിട്ടുമീ
നട്ടുച്ചനേരത്തുമാളറിയാതെയായ്.
കോൾമയിർക്കൊള്ളുന്നതെന്തുനീ? പണ്ടത്തെ-
യോർമ്മകൾകൊണ്ടോ ജുഗുപ്സകൊണ്ടോ സഖേ?
എന്തു ചൂടാണിതു! തൊണ്ടപൊള്ളു;ന്നൊരു
മൊന്തയിൽക്കൊള്ളുന്ന വെള്ളം കുടിക്കണം.
പണ്ടൊരുകാലം നിലാവുപോലല്ലി നാം
കൊണ്ടതീ മീനമാസത്തിലെത്തീവെയിൽ!
ഇത്രമേൽ ക്ഷീണവും ദാഹവുമെന്റെമേൽ
കത്തിപ്പടരുവാൻ കാരണമെന്തുവാൻ.
ഒട്ടുമോർക്കാതെ നാമിങ്ങനെ കണ്ടതോ
നട്ടുച്ചനേരത്തൊരല്പം നടന്നതോ?
നിന്റെയിക്കൊച്ചു മൺകൂരയും തിണ്ണയും
പണ്ടത്തെ മാതിരിതന്നെയാണിപ്പൊഴും.
എത്രയും സന്തോഷമുണ്ടിതുകണ്ടെനി;-
ക്കെന്നുമീമട്ടിൽക്കഴിഞ്ഞവരല്ലി നാം.
തുള്ളിത്തുളുമ്പിച്ചരിഞ്ഞു തുവാതെയാ
വെള്ളവും പാത്രവുമിങ്ങു തന്നേക്കു നീ.
ഹാവൂ! കുളുത്തെൻമനസ്സും ശരീരവു;-
മാവുമുറക്കെപ്പറയാനെനിക്കിനി.
നമ്മളന്നൊററക്കൊടിക്കീഴിൽ നിന്നൊരാ
നല്ല കാലത്തെയുണർത്തുകിന്നോർമ്മയിൽ.
അല്ല! തുടുത്തുവോ നിൻകവിൾ? വററിയി-
ട്ടില്ല നിശ്ശേഷമാരക്തം സിരകളിൽ.

ചോരയാൽ, സ്വന്തമാം ചോരയാൽ, മേൽക്കുമേ-
ലീറനാം മണ്ണിലടിയുറച്ചങ്ങനെ
മുൻപോട്ടു മുൻപോട്ടു പോകവേ നമ്മുടെ
മുൻപിലും പിൻപിലും വീണതില്ലെത്ര പേർ!
അപ്പോഴും താഴെവീഴാതവർ കൈകളി-
ലൊപ്പമുയർത്തിപ്പിടിച്ച പതാകകൾ
ഏററുവാങ്ങിച്ചു നാമന്ത്യാഭിവാദന-
മേതുമൊഴികളാലോതിയെന്നോർക്കുമോ?
എമ്മട്ടിലായിരുന്നന്നത്തെ നമ്മളും
നമ്മളിൽ സ്പന്ദിച്ചൊരാ ഹൃദയങ്ങളും!
ആ നമ്മളിന്നെത്ര ദൂരമകന്നുപോ,-
യാ നമ്മളെത്ര രൂപാന്തരപ്പെട്ടുപോയ്!
പണ്ടു കൊലമരച്ചോട്ടിലും വീട്ടിലും
രണ്ടെന്ന ചിന്തയേ കൈവിട്ടിരുന്ന നാം
അന്നത്തെയേതോ രഹസ്യകേന്ദ്രങ്ങളി-
ലൊന്നിൽവച്ചിങ്ങനെ പിന്നെയും കണ്ടതോ!
ഇന്നീ സമാഗമം കൊണ്ടാടുവാൻ നമ്മ-
ളൊന്നാകുമാറൊന്നു കെട്ടിപ്പുണരുക.
ഹാ! നനയുന്നുവോ നിന്റെ ക;ണ്ണെന്തയും
ദീനതയോടുമെൻ വാക്കിടറുന്നുവോ!

## തിരുനല്ലൂർ കരുണാകരൻ

എങ്കിലും വ്യക്തമായ്ക്കേൾക്കുന്നതുണ്ടിതു
നെഞ്ചിൻ തുടിപ്പുകളൊന്നിച്ചു ചേർന്നതായ്.
ആശകൾ വീണ്ടും പിറന്നുവോ, പണ്ടത്തെ-
യാത്മവിശ്വാസമുണർന്നുയരുന്നുവോ!
പാറിപ്പറക്കാൻ മറന്നു, ചിറകുകൾ
ഭാരമായ്ത്തീർന്ന പഴയ കിനാവുകൾ
വല്ലപ്പൊഴെങ്ങാനിരുന്നു കറുകമീ-
യെല്ലിന്റെ കൂടുകളായ്ച്ചമഞ്ഞുള്ള നാം
വേദനതൻ നിഴൽ വീഴുന്ന വീട്ടിലോ,
വേച്ചു നടന്നുപോകുമ്പോൾ വഴിയിലോ
വീണുമരിച്ചിടാം നാളെ;യാ നാളെയെ-
ക്കാണുവാൻ, നേരിടാൻ പേടിയില്ലെങ്കിലും
കണ്ണടയ്ക്കുന്നതിൻ മുൻപു നാം നേടിയ-
തെണ്ണിനോക്കുമ്പോഴടുത്തു നിൽക്കും ഭൂതി
തെല്ലാദരത്തോടു നോക്കുവാൻ കാണുമോ
വല്ലതുമെന്നത്തണുത്ത മുഖങ്ങളിൽ?
കാണുമോ? സംശയമാണെനിക്കോർക്കുകിൽ;
പാതിവഴിക്കു പിരിഞ്ഞവരല്ലി നാം!
സമ്മതിക്കുന്നുവോ നീയും? നിരാശതാ-
സമ്മർദ്ദമേററു മുഖം കുനിക്കായ്ക നീ.
വേലചെയ്തുള്ള തഴമ്പുകൾ കൈയിലും
വേർപ്പു നീരുപ്പായ് വിളഞ്ഞതു മെയ്യിലും
അന്തസ്സിലെന്തുവോരാത്തു ചോദിക്കയാ,-
"ണെന്തിനേ തമ്മിലകററിയീ ഞങ്ങളെ?"
ഒന്നിച്ചുനില്ക്കുക പണ്ടെന്നപോലെ നാ;-
മൊന്നിച്ചുനില്ക്കുമ്പൊഴാരുണ്ടു നേരിടാൻ?
പോരിലീ ലോകം പിടിച്ചടക്കീടുവാൻ
പോരും കരുത്തുണ്ടിനിയുമീ നമ്മളിൽ.

# വിശ്വാസികൾക്കിടയിൽ നെയ്പോളിന്റെ യാത്ര

**കെ. കുഞ്ഞികൃഷ്ണൻ**

**വ**ളരെ അപൂർവ്വമായേ അന്തർദ്ദേശീയ നിലവാരമുള്ള വാരികകളോ, പത്രങ്ങളോ ഒരെഴുത്തുകാരനെ തങ്ങളുടെ 'കവർസ്റ്റോറി'ക്ക് തിരഞ്ഞെടുക്കാറുള്ളൂ. അത്തരമൊരപൂർവ്വ ബഹുമതിയായിരുന്നു രണ്ടരക്കൊല്ലം മുമ്പ് വി. എസ്. നെയ്പോളിന് ന്യൂസ്‌വീക്ക് വാരിക നൽകിയത്. എൺപതിലെ സാഹിത്യത്തിനുള്ള നോബൽ സമ്മാനത്തിന് അദ്ദേഹം അർഹനായേക്കുമെന്നും, "എഴുത്തുകാരന്റെ എഴുത്തുകാരനായ" അദ്ദേഹം "നോവലിന്റെ മാസ്റ്റർ" ആണെന്നും ന്യൂസ്‌വീക്കിന്റെ ലണ്ടനിലെയും ന്യൂയോർക്കിലെയും പ്രതിനിധികൾ ചേർന്നെഴുതിയ ആ ലേഖനത്തിൽ പ്രസ്താവിക്കുകയുണ്ടായി. ഇന്ത്യൻ വംശജനായ, ട്രിനിഡാഡുകാരനായ വിദ്യാധർ സൂരജ് പ്രസാദ് നെയ്പോളിന് അതൊരു വലിയ നേട്ടമാണ്; ഒരു സാഹിത്യകാരൻ എന്ന നിലയിൽ, ഡി. എച്ച്. ലോറൻസിന്റെയോ ഗ്രയാംഗ്രീനിന്റെയോ സ്ഥാനമാണ് ഇംഗ്ലീഷ് വിമർശകർ നൽകിയത്. "ജീവിച്ചിരിക്കുന്ന ഇംഗ്ലീഷ് എഴുത്തുകാരിൽ ഏററവും മഹാൻ" എന്നാണദ്ദേഹം വിശേഷിപ്പിക്കപ്പെട്ടത്. "ലോകത്തെക്കുറിച്ചുള്ള നെയ്പോളിന്റെ അഗാധമായ ജ്ഞാനം" മുക്തകണ്ഠം പ്രശംസിക്കപ്പെട്ടിരിക്കുന്നു. നോവൽ മാത്രമല്ല സഞ്ചാരസാഹിത്യവും നെയ്പോൾ വളരെ പ്രശംസനീയമായി എഴുതിയിട്ടുണ്ട്. തന്റെ "ഒടുവിലത്തെ കനപ്പെട്ട സഞ്ചാരസാഹിത്യ" കൃതിയെന്ന് നെയ്പോൾ തന്നെ വിശേഷിപ്പിച്ച ഒന്നാണ് "വിശ്വാസികൾക്കിടയിൽ: ഒരു ഇസ്ലാമിക്ക് യാത്ര."

ലോകത്തിലെ ഏററവും പുതിയ മതങ്ങളിൽ അതിപ്രമുഖമായ ഒന്നാണ് ഇസ്ലാം. നൂററാണ്ടുകൾ പഴക്കമുള്ള മററു മതങ്ങളും സംസ്കാരങ്ങളും നിലനിന്നിരുന്ന രാജ്യങ്ങളിലാണ് ഇസ്ലാം വിശ്വാസികളുണ്ടായത്. അവിടങ്ങളിലെല്ലാം നിലനിന്നിരുന്ന സംസ്കാരങ്ങളുടെ സ്വാധീനം ഇസ്ലാമിക്ക് ആചാരങ്ങളിലും വിശ്വാസങ്ങളിലുമുണ്ട്. ഇസ്ലാമിക രാഷ്ട്രങ്ങൾ ചരിത്രത്തിൽ സമീപകാലത്തുണ്ടായവയാണ്. ഇറാനിലെ ഇസ്ലാമിക്ക് വിപ്ലവവും അതിനെത്തുടർന്നുണ്ടായ രക്തച്ചൊരിച്ചിലും കൂട്ടക്കൊലകളും ഒരു പുതിയ പരിപ്രേക്ഷ്യം ഇസ്ലാമിന് നൽകി. പാകിസ്ഥാൻ ഇസ്ലാമിക്ക് രാഷ്ട്രം എന്ന സ്വപ്നത്തെ ആദ്യമായി സാക്ഷാത്കരിച്ച രാജ്യമാണ്. മലേഷ്യയിലും ഇന്തോനേഷ്യയിലും മതത്തിന്റെ കനത്ത ചട്ടക്കൂട്ടുകൾക്ക് അയവുണ്ട്. ഒരു സഞ്ചാരസാഹിത്യകാരൻ, അതും നോവലെഴുത്തിൽ തന്റെ മികവ് പ്രദർശിപ്പിച്ചിട്ടുള്ള, ആക്ഷേപഹാസ്യത്തിലൂടെ വികസ്വര സമുദായങ്ങളെ പരിഹസിച്ചു തള്ളിയ ഒരു മൂന്നാംരാജ്യ പൗരൻ ഇസ്ലാമിക്ക് രാഷ്ട്രങ്ങളിലൂടെ ഒരു തീർത്ഥാടനം നടത്തുകയെന്നത് കൗതുകകരമായ കാര്യമാണ്. ഇറാൻ, പാകിസ്ഥാൻ, മലേഷ്യ, ഇന്തോനേഷ്യ എന്നീ രാഷ്ട്രങ്ങളിൽ ഇസ്ലാമികത്വത്തിന്റെ അടിവേരുകൾ തേടിയാണ് നെയ്പോൾ സഞ്ചരിച്ചത്. തന്റെ തീർത്ഥയാത്രയിൽ കണ്ടുമുട്ടിയ വസ്തുതകളെ അദ്ദേഹം സൂക്ഷ്മമായി ചിത്രീകരിക്കുകയും വിദഗ്ദ്ധമായി അപഗ്രഥിക്കുകയും ചെയ്യുന്നു. യാത്രകൾക്കിടയിൽ കണ്ടുമുട്ടിയവരുടെ മാനസിക വികാരങ്ങളുടെയും പ്രേരണകൾപോലും കണ്ടെത്താൻ കൃതഹസ്തനായ നോവലിസ്റ്റിലെ സഞ്ചാരിക്കു കഴിയുന്നു.

1932-ൽ ട്രിനിഡാഡിൽ ജനിച്ച നെയ്പോൾ 1950-ൽ ഇംഗ്ലണ്ടിൽ എത്തി. ഇംഗ്ലണ്ടിൽ ഒരു സർവ്വകലാശാലാ ഡിഗ്രി എടുക്കാനാണ് അദ്ദേഹം ചെന്നത്. 1954 മുതൽ അദ്ദേഹം സാഹിത്യരചനയല്ലാതെ മറെറാരു ജോലിയും ചെയ്തിട്ടില്ല. ലണ്ടനിലെ വിൽട്ട്ഷെയറിൽ താമസിക്കുന്ന നെയ്പോൾ, ലണ്ടൻ നഗരത്തെ വിശേഷിപ്പിക്കുന്നത് "നഷ്ടപ്പെടാൻ നല്ല നഗര"മെന്നാണ്; "ആരുമറിയാതെ തന്റെ ഫ്ളാററിൽ താമസിക്കാൻപററിയ നഗര"ത്തിൽ താമസിക്കുന്ന അദ്ദേഹം ഓക്സ്ഫോർഡ് സർവ്വകലാശാലയെ ഒരു രണ്ടാംകിട പ്രാദേശിക സർവ്വകലാശാലയായാണ് വിശേഷിപ്പിക്കുന്നത്. പേക്കൂത്താടുന്ന രാഷ്ട്രീയക്കാരുടെയും മുരടന്മാരായ എഴുത്തുകാരുടെയും കുടിലന്മാരായ പ്രഭുക്കന്മാരുടെയും രാജ്യം എന്നാണ് അദ്ദേഹം ഇംഗ്ലണ്ടിനെ വിശേഷിപ്പിച്ചത്. "വ്യവസായത്തിലും നിയമത്തിലും ലോകത്തെ നയിച്ച രാജ്യം ഇതല്ല" എന്നാണ് ഇംഗ്ലണ്ടിനെപ്പററി അദ്ദേഹം ഒരഭിമുഖസംഭാഷണത്തിൽ പറഞ്ഞത്.




## ഇന്ത്യാ വിമർശനം

അറുപതുകളിൽ നെയ്പോൾ ഇന്ത്യ സന്ദർശിച്ചു. തന്റെ പൂർവ്വികരുടെ അടിവേരുകൾ കണ്ടെത്താൻ പതിമ്മൂന്നു മാസക്കാലം അദ്ദേഹം ഇന്ത്യയിൽ താമസിച്ചു. ഇന്ത്യ നെയ്പോളിൽ ഉളവാക്കിയത് കഠിനമായ മടുപ്പാണ്. ഇന്ത്യൻ സമുദായങ്ങളുടെ അസഹിഷ്ണുത, മതഭ്രാന്ത്, സ്വയംസംതൃപ്തി എന്നിവയെ നെയ്പോൾ കഠിനമായി ഭത്സിച്ചുകൊണ്ടെഴുതി. അദ്ദേഹത്തിന്റെ ഏരിയ ഓഫ് ഡാർക്ക്നസ് (ഇരുണ്ട പ്രദേശം), "ഇന്ത്യ; വ്രണിതമായ സംസ്കാരം" എന്നിവയിൽ ഇന്ത്യൻ സമുദായത്തോടും സംസ്കാരത്തോടും ജീവിതരീതികളോടും തനിക്കുള്ള കഠിനമായ അമർഷം നെയ്പോൾ വെളിപ്പെടുത്തുന്നു. ഇന്ത്യയിലെ തന്റെ പഴയ ബന്ധുക്കളുടെ ദാരിദ്ര്യം, വൃത്തികേട് എന്നിവയെക്കുറിച്ച് വളരെ സത്യസന്ധതയോടും ആത്മാർത്ഥതയോടും അദ്ദേഹം എഴുതി. ഉത്തരപ്രദേശിലെ തന്റെ പഴയ ഗ്രാമത്തിൽ സന്ദർശനം നടത്തിയതിനെ വളരെ ഹൃദയസ്പൃക്കായി അദ്ദേഹം എഴുതുന്നു. അവർക്കും തനിക്കും തമ്മിൽ പൊതുവായി ഒന്നും ഇല്ലെന്ന് അദ്ദേഹം മനസ്സിലാക്കുന്നു. വിവാഹിതരായ ഇന്ത്യൻ സ്ത്രീകൾ നെററിയിൽ പൂശുന്ന കുങ്കുമത്തെക്കുറിച്ചു പോലും നെയ്പോളിന് അമർഷമുണ്ട്. "എന്റെ തല ശൂന്യമാണ്", എന്നാണതിന്റെ അർത്ഥം." എന്നാണ് അതിനെപ്പററി നെയ്പോളിന്റെ അഭിപ്രായം; അത്തരമൊ"രവലക്ഷണം" പോലും ഇന്ത്യയിൽനിന്ന് തൊഴിൽതേടി പശ്ചിമേന്ത്യയിൽ കുടിയേറിപ്പാർത്ത ഉത്തരേന്ത്യൻ ബ്രാഹ്മണന്റെ പൗത്രനു അസഹ്യമാവുന്നത് അദ്ഭുതകരമായി നമുക്ക് തോന്നാം! ഇന്ത്യൻ "ധർമ്മസങ്കട"ത്തോട് തനിക്ക് സഹാനുഭൂതിയുണ്ടെന്ന് നെയ്പോൾ വ്യക്തമാക്കുന്നുണ്ടെങ്കിലും, അദ്ദേഹത്തിന്റെ ഇന്ത്യാ വിമർശനം അതിപരുഷമാണ്. "തങ്ങളുടെ രാജ്യത്തെക്കുറിച്ച് നേരിട്ട് മനസ്സിലാക്കാൻ ഇന്ത്യക്കാർ ശ്രമിക്കാത്തത് നന്നായി; കാരണം അത്തരമൊരു കൊടിയ ദുരിതം അവരെ ഭ്രാന്തുപിടിപ്പിക്കും. അവർക്ക് ചരിത്രാവബോധമില്ലെന്നതിലും അദ്ഭുതമില്ല; കാരണം അപ്പോൾപ്പിന്നെ അവരെങ്ങനെ അവയുടെ അവശിഷ്ടങ്ങളിൽ കുത്തിയിരുന്ന് കഴിഞ്ഞുകൂടും? ദ്വേഷ്യവും സങ്കടവും വരാതെ ഏത് ഇന്ത്യക്കാരനാണ് തന്റെ രാജ്യത്തിന്റെ കഴിഞ്ഞ ആയിരം കൊല്ലത്തെ ചരിത്രം വായിച്ചുതീർക്കാൻ കഴിയുക?" ഇന്ത്യയോട് നെയ്പോളിനുള്ള പരുഷഭാവത്തിന്റെ രീതി മനസ്സിലാക്കിത്തരുന്നവയാണ് ഈ പ്രസ്താവനകൾ. ഹിമാലയൻ താഴ്‌വരകളുടെ പശ്ചാത്തലങ്ങളും, ഹിന്ദി സിനിമയിലെ പ്രേമത്തിന്റെയും വിരഹങ്ങളുടെയും ഗാനങ്ങളും ഈ എഴുത്തുകാരന് പ്രിയങ്കരമാണ്. ഔന്നത്യമുള്ള സംസ്കാരത്തെ പ്രതിനിധാനം ചെയ്യുന്ന വിശിഷ്ടമായ ആചാരമുറകളെയും വഴക്കങ്ങളെയും നെയ്പോൾ ആസ്വദിക്കുകയും ആരാധിക്കുകയും ചെയ്യുന്നു. വിഗ്രഹങ്ങളിലും ആത്മാവിലും മിസ്റ്റിസിസത്തിലും വിശ്വസിക്കുന്നുവെന്ന് സ്വയം പ്രഖ്യാപിക്കുന്ന നെയ്പോൾ പഴയ ഹൈന്ദവ സ്മാരകങ്ങളെ വളരെയധികം ഇഷ്ടപ്പെടുന്നു.

## ഇസ്ലാമിക്ക് യാത്ര

ഇറാൻ, പാകിസ്ഥാൻ, മലേഷ്യ, ഇൻഡോനേഷ്യ എന്നീ രാജ്യങ്ങളിൽ, "*വിശ്വാസികളുടെയിടയിൽ—ഒരു ഇസ്ലാമിക്ക് യാത്ര" നടത്തിയതിനെക്കുറിച്ചുള്ള നെയ്പോളിന്റെ ഏററവും പുതിയ പുസ്തകം വിശദമായ പഠനങ്ങൾക്കും നിരൂപണങ്ങൾക്കും ചർച്ചകൾക്കും വിധേയമായിട്ടുണ്ട്. 1979 മുതൽ 1981 ഫെബ്രുവരിവരെയുള്ള കാലഘട്ടത്തിൽ അദ്ദേഹം നടത്തിയ യാത്രകളിൽനിന്നു് ഉരുത്തിരിഞ്ഞ അദ്ദേഹത്തിന്റെ പുസ്തകത്തിന്റെ പെൻഗ്വിൻ എഡിഷൻ ഏതാനം മാസങ്ങൾക്കു മുമ്പാണ് പുറത്തുവന്നത്. സഞ്ചാരസാഹിത്യമെഴുതുന്നതിൽ തനിക്കുള്ള മികവ് ഇതിനു മുമ്പുതന്നെ അറുപതുകൾതൊട്ടേ പ്രകടമാക്കിയിട്ടുണ്ട്. 1962-ൽ അദ്ദേഹത്തിന്റെ "മിഡിൽ പാസ്സേജ്" പ്രസിദ്ധപ്പെടുത്തിയതോടെ വെസ്റ്റിൻഡീസിലെയും ദക്ഷിണ അമേരിക്കയിലെയും കൊളോണിയൽ സമുദായങ്ങൾ തന്നിൽ ഉളവാക്കിയ അഭിപ്രായങ്ങൾ നെയ്പോൾ അതിൽ പ്രതിപാദിക്കുന്നു. ഇന്ത്യയെക്കുറിച്ചുള്ള രണ്ടു പുസ്തകങ്ങളെ സഞ്ചാരസാഹിത്യത്തിൽനിന്നുപരിയായി, തന്റെ പൂർവ്വികരുടെ മാതൃരാജ്യത്തിന്റെ സാംസ്കാരിക പാരമ്പര്യങ്ങളെയും ചരിത്രത്തേയും, അല്പമൊരു വികലദൃഷ്ടിയോടെ ചിത്രീകരിക്കാനുള്ള ഉദ്യമമായി വേണം കരുതാൻ. ഇന്ത്യയെക്കുറിച്ച്, ഇന്ത്യൻ വംശജരായ പാശ്ചാത്യർ എഴുതുന്നതിലെല്ലാം ഇത്തരമൊരു വൈകല്യം കടന്നുകൂടുന്നതിനെക്കുറിച്ച് ഒന്നും പറയാനാവില്ല! "റിട്ടേൺ ഓഫ് ഈവ പെറോൺ", "കില്ലിങ്സ് ഇൻ ട്രിനിഡാഡ്" എന്നിവ നെയ്പോളിന്റെ സഞ്ചാരകൃതികളിൽപ്പെടുന്നു. നെയ്പോളിന്റെ ഇസ്ലാമിക്ക്‌യാത്രയെക്കുറിച്ചുള്ള അപഗ്രഥനങ്ങൾ ഏറക്കുറെ അതൊരു മതവിശ്വാസത്തെക്കുറിച്ചുള്ള പഠനമല്ലാതായിപ്പോയി എന്ന വസ്തുതയിലേക്കാണ് വിരൽ ചൂണ്ടുന്നത്. പക്ഷേ, അതൊരു സഞ്ചാരസാഹിത്യം എന്ന നിലയിലേ വിലയിരുത്താവൂ. സഞ്ചാരസാഹിത്യം വ്യക്തിനിഷ്ഠമായ പ്രതിപാദനമാവണമല്ലോ, അതിനാൽ അതൊരു പണ്ഡിതഗ്രന്ഥമോ, അക്കാദമിക് പഠനമോ ആയിട്ടില്ല; ഇസ്ലാമിക്ക് വിപ്ലവത്തിന്റെ പ്രാകൃതത്വത്തിലേക്ക് ഈ പുസ്തകം സൂക്ഷ്മാന്വേഷണം നടത്തുകയും ഇറാനിലെയും മററു മുസ്ലിം രാജ്യങ്ങളിലെയും യുവാക്കളുടെ ഫണ്ടമെൻറലിസ്ററ് നിഷ്ഠകളെ മനസ്സിലാക്കാൻ ശ്രമിക്കുകയും ചെയ്യുന്നതാണീപുസ്തകം എന്ന നിരൂപണം (സൺഡേ ടൈംസ്) ഭാഗികമായ സത്യമായേ ഈ ലേഖകന് തോന്നിയുള്ളൂ. പുസ്തകത്തിന്റെ മികവ് അത് വായനക്കാരനെ പിടിച്ചിരുത്തുന്നു എന്നതിലാണ്; ഇസ്ലാമിക തത്വങ്ങൾ കൈകാര്യം ചെയ്യുന്നു എന്നതിലല്ല; സർഗ്ഗാത്മകത്വത്തിന്റെ സംവേദനത്വം ഉപരിപ്ലവമായ പത്രപ്രവർത്തന സാഹിത്യത്തിൽനിന്ന് എത്രയോ ഉയർന്ന്, സാഹിത്യത്തിന്റെ ഔന്നത്യങ്ങളിൽ എത്തിയിരിക്കുന്നുവെന്ന് ചൂണ്ടിക്കാട്ടിക്കൊള്ളട്ടേ. തന്റെ നോവലുകളിലൂടെ, താൻ ഇംഗ്ലീഷിൽ ഏററവും മികച്ച ഒരെഴുത്തുകാരനാണെന്ന് തെളിയിച്ച സാഹിത്യകാരനേ ഈ മികവ് കൈവരിക്കാനാവൂ.

വി. എസ്. നെയ്പോൾ



## ഇറാൻ

ഇസ്ലാമിക്ക് യാത്രയിൽ നെയ്പോളിന് പ്രശ്നങ്ങളുണ്ടായിരുന്നു. സ്വന്തം വിശ്വാസത്തെക്കുറിച്ചുള്ളതായിരുന്നു ആദ്യത്തേത്. ഇംഗ്ലണ്ടുകാരനാണ് താനെന്നു പറഞ്ഞാൽ അത് "സത്യത്തോട് ഏററവും അടുത്തു നിൽക്കുന്ന"താവും; ട്രിനിഡാഡുകാരനാണെന്നു പറഞ്ഞാൽ അത് തെററിദ്ധരിപ്പിക്കലാവും, ഇംഗ്ലണ്ടുകാരനാണെന്നു പറയുന്നത്ര തന്നെ. തെക്കെ അമേരിക്കക്കാരനാണെന്നത് "സാദ്ധ്യ"മായിരുന്നു; പക്ഷേ, അതുമായുള്ള "ബന്ധങ്ങൾ തെററാ"വും. വിശ്വാസത്തെക്കുറിച്ചുള്ളതായിരുന്നു മറെറാരു പ്രശ്നം. വിപ്ളവം കഴിഞ്ഞയുടനേയുള്ള ഇറാനിലാണ് നെയ്പോൾ ആദ്യം എത്തിയത്. അവിടെ ക്രിസ്തുമതക്കാരനായ അമേരിക്കക്കാരൻ എന്ന വിശേഷണമാണദ്ദേഹം ഉപയോഗിച്ചത്. പക്ഷേ നെയ്പോൾ കൂടിക്കാഴ്ച നടത്തുന്ന ഇസ്ലാംമതപണ്ഡിതന്മാരുടെയടുത്ത് ഈ കാപട്യം വിലപ്പോയില്ല. ആ മറ പിച്ചിച്ചീന്തിക്കൊണ്ട് ഇറാനിലെ ഷിറാസി അദ്ദേഹത്തോട് ചോദിക്കുമ്പോൾ അദ്ദേഹം മറുപടി പറയുന്നു: താനൊരു "അന്വേഷക"നാണെന്ന്. പക്ഷേ അന്വേഷകനാവുന്നതിനു മുമ്പ് എന്തായിരുന്നുവെന്ന ചോദ്യത്തിനു 'ക്രിസ്ത്യാനി' എന്ന് വഴികാട്ടിയുടെ ഉപദേശപ്രകാരം മറുപടി പറഞ്ഞതും വിലപ്പോവുന്നില്ല. ഇറാനിലെ പുണ്യസ്ഥലങ്ങളായ ഖും, മഷാദ് തുടങ്ങിയ സ്ഥലങ്ങളും, സബ്ബത്ത് പ്രാർത്ഥനാസമയത്ത് ടെഹ്റാൻ സർവ്വകലാശാലയും അദ്ദേഹം സന്ദർശിക്കുന്നു. മതപ്രമാണികളായ ഷിറാസി, കൽഖാലി, ഷരിയത്മദാരി തുടങ്ങിയവരെയും അദ്ദേഹം സന്ദർശിക്കുന്നു. ഖുമിലെ മതപഠനകേന്ദ്രത്തിൽ മുസ്ലിംമതപഠനത്തിന്റെ വിശദാംശങ്ങൾ അദ്ദേഹം മനസ്സിലാക്കാൻ ശ്രമിക്കുന്നു.

ഇറാനിലെ യാത്രകളിൽ നെയ്പോളിനെ അനുഗമിച്ചിരുന്നത്, ഒരു പ്രാദേശികനഗരത്തിൽ ശാസ്ത്രം പഠിച്ചിരുന്ന ഇരുപത്തിനാലുകാരനായ ബെഹ്സാദ്

എന്ന യുവാവായിരുന്നു. കേവലം വഴികാട്ടിയായി മാത്രമല്ല, കമ്മ്യൂണിസ്റ്റുകാരനായ ബെഹ്സാദിനെ നെയ്പോൾ ചിത്രീകരിക്കുന്നത്. ഇറാനിയൻ യുവാവായ ബെഹ്സാദിനും, ബെഹ്സാദിന്റെ ഇരട്ടിവയസ്സുള്ള തനിക്കും ദാരിദ്ര്യത്തെക്കുറിച്ചുള്ള സങ്കല്പങ്ങൾ വ്യത്യസ്തമാണെന്നും, ആയിരുന്നുവെന്നും നെയ്പോൾ സമർത്ഥിക്കുന്നു. ട്രിനിഡാഡിൽ താൻ പരിചയിച്ച ദാരിദ്ര്യത്തിലും ആദ്ധ്യാത്മികാതിർത്തികളിലൂടെയുള്ള ദാരിദ്ര്യം വ്യത്യസ്തമായിരുന്നു; ആ കാർഷികവ്യവസ്ഥിതിയിൽ ആകെ എൺപതു് ജോലികളേ ഉണ്ടായിരുന്നുള്ളൂ. ബെഹ്സാദിനു് താൻ ജീവിച്ചു്, പരിചയിച്ച വ്യവസ്ഥിതിയിലെ അനീതികളെക്കുറിച്ചേ ബോധമുള്ളൂ!

ഇറാനിലെ നഗരങ്ങളിലും, ഗ്രാമങ്ങളിലും ആരാധനാ കേന്ദ്രങ്ങളിലും മറെറല്ലാ സ്ഥലങ്ങളിലും നെയ്പോളിനെ കൊണ്ടുനടന്ന ബെഹ്സാദിനു് ഒരു കാമുകിയുണ്ടു്; കാമുകിയോടൊത്തു് ബെഹ്സാദ് നെയ്പോളിന്റെ കൂടെ സഞ്ചരിക്കുമ്പോൾ (കാമുകിയെ തനിക്കു് പരിചയപ്പെടുത്തിയില്ലെന്നതിൽ തനിക്കുള്ള പരിഭവത്തിന്റെ ലാഞ്ഛനയും കാമുകിയുടെ അംഗവൈകല്യങ്ങളും നെയ്പോൾ ചിത്രീകരിക്കുന്നു), വണ്ടിയിൽ വച്ചു് ശീട്ടുകളിക്കുന്നതിനെ വിലക്കുന്നു! അധികാരം ജനങ്ങളുടെ കൈയിലായിട്ടും കോമിത്തേ അതു് ദുരുപയോഗം നടത്തുന്നതിന്റെ പ്രകടനമായി നെയ്പോൾ ചിത്രീകരിക്കുന്നു.

## പാകിസ്ഥാൻ

പാക്കിസ്ഥാൻ എന്ന ആശയം കവി ഇക്ബാലിന്റെ മനസ്സിൽ മുളപൊട്ടിയതിനെക്കുറിച്ചു് നെയ്പോൾ വിശദീകരിക്കുന്നു. ഇസ്ലാം ഒരു ധർമ്മശാസ്ത്രം മാത്രമല്ല, ഒരുതരം ഭരണക്രമത്തോടുകൂടിയ സംവിധാനംകൂടിയാണു്. ഒരു മുസ്ലിമിനു് ഇസ്ലാംമതം മനസ്സാക്ഷിയുടെ സ്വകാര്യമോ, രഹസ്യാനുഷ്ഠാനമോ മാത്രമല്ല. സുഷ്യന്മുഖമായ സാമൂഹ്യവ്യവസ്ഥിതിയിലെ വ്യക്തിനിഷ്ഠമായ അനുഭവങ്ങൾ കൂടിയാണു്. ഖുറാനിൽ വിവരിച്ചതുപോലെ വിശുദ്ധ നബിയുടെ മതാനുഭവങ്ങളുടെ പ്രകൃതിയായി പരിഗണിക്കപ്പെടേണ്ടതാണു്. ജനനിർമ്മാണശക്തിയെന്ന നിലയിൽ ഇന്ത്യയിൽ മാത്രമാണു് ഇസ്ലാം ഏററവും നല്ലനിലയിലായിരുന്നതു്. അതിനാൽ ഇന്ത്യയിൽനിന്നു് വ്യത്യസ്തമായി ഒരു മുസ്ലിം രാഷ്ട്രം വേണമെന്ന മൊഹമ്മദ് ഇക്ബാലിന്റെ ആശയം നടപ്പിലായതു് അദ്ദേഹം മരിച്ചു് ഒൻപതു കൊല്ലം കഴിഞ്ഞിട്ടാണു്. അങ്ങനെ രൂപംകൊണ്ട പാകിസ്ഥാനിൽ സൈനികശക്തിയാണു് തഴച്ചുവളർന്നതു്. ഇസ്ലാമിക് രാഷ്ട്രത്തിന്റെ രക്ഷകന്മാർ എന്ന സ്ഥാനമാണു് അവർ കൈയാളിയതു്. അവർക്കു് പഴയ ഇന്ത്യൻ വടക്കുപടിഞ്ഞാറൻ സംസ്ഥാനങ്ങളുടെ "സാംസ്കാരികധാരണ"കളുണ്ടായിരുന്നു. അതിനാൽ അവരിൽ അധീശത്വഭാവംതോന്നി. ബംഗ്ലാദേശുകാർ അങ്ങനെ വേറിട്ടുപോയി. എന്നിട്ടും മതവിശ്വാസത്തിനു് ആക്കം കൂടിയതേയുള്ളൂ. അതിനാൽ കൂടുതൽ വിശുദ്ധമായ വിശ്വാസം വേണമെന്ന ചിന്താഗതിക്കാർക്കു് പ്രാബല്യം കിട്ടി. അങ്ങനെ പാക്കിസ്ഥാനാണു് വിശുദ്ധ നബിക്കും അനുയായികൾക്കും ശേഷം ആദ്യത്തെ യഥാർത്ഥ ഇസ്ലാമിക് രാഷ്ട്രമായതെന്നു് നെയ്പോൾ കരുതുന്നു. ഇന്ത്യയിൽ ശൈശവവും കൗമാരവും കഴിച്ചുകൂട്ടിയവർ പാകിസ്ഥാനിൽ കുടിയേറിപ്പാർത്തപ്പോൾ അവർക്കു് പാകിസ്ഥാൻ ദൈവത്തെപ്പോലെയായിരുന്നുവെന്നു് നെയ്പോൾ കണ്ടുമുട്ടിയ കവിയും ഗവൺമെന്റുദ്യോഗസ്ഥനുമായ മദ്ധ്യവയസ്കൻ കരുതുന്നു. ആളുകൾ വിശ്വാസത്തിനൊത്തു് ഉയർന്നില്ലെന്നതിലാണു് പാകിസ്ഥാന്റെ പരാജയമെന്നു് അയാൾ കരുതുന്നു. ഇസ്ലാം കർമ്മക്ഷമമായിരിക്കുന്നതു് കാണാനാണു് താൻ പാകിസ്ഥാനിൽ വന്നതെന്നു് നെയ്പോൾ പാകിസ്ഥാൻ ഗവണ്മെന്റിന്റെ ഇൻഫർമേഷൻ ഓഫീസറായ ഡീനിനോടു പറയുന്നു. ഡീനിന്റെ സഹപ്രവർത്തകനായ ഷെർവാനി ഒരു പ്രവചനം നടത്തുന്നു: യാത്രകളുടെ ഒടുവിൽ നെയ്പോൾ ഒരു മുസ്ലിമാകും; കാരണം തനിക്കു് പ്രത്യേകിച്ചു് ഒരു മതവിശ്വാസവുമില്ലെന്നു് നെയ്പോൾ പറഞ്ഞിരുന്നു. അവിടത്തെ പച്ചസാരിക്കാരിയായ വിധവ, അഹമ്മദീയ വിശ്വാസിയായതിനാൽ, പാകിസ്ഥാൻ വിട്ടുപോകാൻ തയ്യാറെടുക്കുകയായിരുന്നു. ചാച്ചനാമയിലൂടെയും മററും പാകിസ്ഥാൻ ചരിത്രത്തിന്റെ താളുകളിലൂടെ ഒരോട്ടപ്രദക്ഷിണം നടത്തുന്ന നെയ്പോൾ, ലാഹോർ തുടങ്ങിയ നഗരങ്ങളിലും കറാച്ചി, ഹൈദരബാദ്, കാഗൻ താഴ്വരകളിലും പെഷ്വാറിലും സഞ്ചരിക്കുന്നു. പാകിസ്ഥാനിൽ വഴികാട്ടിയായ കൂട്ടുകാരൻ മസൂദ് എന്ന യുവാവാണു്.

## മലേഷ്യ

മലേഷ്യയിലേക്കു് ഇസ്ലാം കടന്നുചെന്നതു് ഇന്ത്യൻ ഉപഭൂഖണ്ഡത്തിൽ നിന്നായിരുന്നു. അതിനു മുമ്പു് ഹിന്ദുമതവും ബുദ്ധമതവും അവിടേക്കു് കടന്നുചെന്നു. കച്ചവടക്കാരും പുരോഹിതന്മാരുമാണു് മതങ്ങൾ പ്രചരിപ്പിച്ചതു്; പട്ടാളക്കാരും ആക്രമണങ്ങളും കൊലപാതകങ്ങളുമല്ല. അതുപോലെ പതിന്നാലു്–പതിനഞ്ചാം നൂററാണ്ടിലെ സഞ്ചാരികളാണു് മലേഷ്യയിലും ഇൻഡോനേഷ്യയിലും ഇസ്ലാം മതം പ്രചരിപ്പിച്ചതു്; ഇന്ത്യയിൽ നിന്നുള്ള മറെറാരു മതമായിട്ടാണു് അതാദ്യം പ്രചരിച്ചതു്. ഒരാശയമെന്ന നിലയിൽ, പഴയ ആശയക്രമങ്ങളുമായി അതു് ഇഴുകിച്ചേർന്നു, അതിനെ 'ശുദ്ധീകരിക്കാൻ' ഇപ്പോൾ മതപ്രചാരകന്മാർ, പ്രത്യേകിച്ചും പാകിസ്ഥാനിൽനിന്നു് പോയിക്കൊണ്ടിരിക്കുകയാണു്. മലേഷ്യയുടെ ഗ്രാമങ്ങളിൽ നിന്നു് നഗരങ്ങളിൽ വന്ന യുവാക്കൾ ഭൗതികസംസ്കാരത്തിന്റെ ബഹിർമ്മുഖമായ പ്രകടനങ്ങൾ കാണുന്നു. അവൻ അതിൽ ആകൃഷ്ടനാവുന്നു. വിശ്വാസങ്ങൾക്കവൻ രണ്ടാംസ്ഥാനമേ നൽകുന്നുള്ളൂ. ദിശ തിരിയാതെ പൊങ്ങുതടിപോലെ അവൻ കഴിയുന്നു. പഴയ വ്യവസ്ഥിതികളുടെ സുരക്ഷിതത്വത്തിനുവേണ്ടി, ഗ്രാമത്തിൽ തനിക്കു് നഷ്ടപ്പെട്ട ശൈശവത്തിന്റെ ഭദ്രതയ്ക്കുവേണ്ടി അവൻ കാംക്ഷിക്കുന്നു. ഭൂമിയിലെ ജീവിതകാലത്തുതന്നെ, മരണശേഷമുള്ള ജീവിതത്തിനുവേണ്ടി കരുതണമെന്നു പറയുന്ന മുഖം മറയ്ക്കാത്ത, പെരിമേസണും ബാർബറാ കാർട്ടലാന്റും ഡെനിസ് റോബിൻസും, ഹരോൾഡ് റോബിൻസും വായിക്കുന്ന പെൺകുട്ടികളുമായുള്ള സംഭാഷണത്തിന്റെ വിശദാംശങ്ങൾ നെയ്പോൾ വിവരിക്കുന്നു. കോലാലമ്പൂരിൽ നിന്നു് മലാക്കയിൽ നെയ്പോൾ പോകുന്നതു് അതിന്റെ ചരിത്രപരമായ ഖ്യാതി ഓർത്തിട്ടാണു്; മലാക്കയിലെ കടലിടുക്കു്, മലാക്കാ ചൂരൽ, മലാക്കാ കുരുമുളകു്. താൻ എവിടെ നിന്നു വരുന്നുവെന്നും എവിടേക്കു് പോകുന്നുവെന്നും അറിഞ്ഞാൽ ഒരു മനുഷ്യൻ സംസ്കൃതിയാർജ്ജിച്ചുവെന്നു് കരുതാമെന്നും സംസ്കാരമെന്നതു് ഭൗതികമായ പുരോഗതി മാത്രമല്ലെന്നും, മനുഷ്യന്റെ വികസനമാണെന്നും, സ്രഷ്ടാവിനോടുള്ള അടുപ്പമാണെന്നും അവിടെവച്ചു് നെയ്പോൾ കേൾക്കുന്നു. എണ്ണ, റബ്ബർ, ടിൻ, പാംഓയിൽ തുടങ്ങിയവയിൽ നിന്നു് മലേഷ്യയ്ക്കു് ധാരാളം പണം കിട്ടി. ഈ പണം മലേഷ്യയുടെ ജീവിത രീതികളെ മാററിമറിച്ചു. പണംകൊണ്ടു് അവർ മററുരാജ്യങ്ങളിൽ നിന്നു് പലതുംഇറക്കുമതിചെയ്തു. പക്ഷേ, അതു് അവരുടെ ആശ്രിതത്വത്തിനു് ആക്കം കൂട്ടുന്നതേയുള്ളൂ. മലേഷ്യയിൽ പ്രകൃതിയെ കീഴടക്കാനല്ല, പ്രകൃതിയുമായി സഹവസിക്കാൻ ശ്രമങ്ങൾ നടക്കുന്നു. പഴയ പാരമ്പര്യങ്ങളിൽ നിന്നു് വ്യതിരിക്തമായി, യഥാർത്ഥ ഇസ്ലാമിക് ജീവിതം നയിക്കുന്നവരുടെ തലമുറ ഇപ്പോൾ ഒന്നേ ആയിട്ടുള്ളുവെന്നും, കുറെയധികം തലമുറകൾ കഴിഞ്ഞാലേ അതു് സാദ്ധ്യമാവൂ എന്നും, ആ പ്രക്രിയ കുറച്ചു് ബുദ്ധിമുട്ടുള്ളതാണെന്നുമാണു് മതം ജനങ്ങൾ ചെയ്യേണ്ടുന്ന കാര്യങ്ങളിൽനിന്നു് അവരെ വ്യതിചലിപ്പിക്കുന്നില്ലേയെന്ന നെയ്പോളിന്റെ ചോദ്യത്തിനു ലഭിച്ച മറുപടി. വീട്ടിനുമുമ്പിൽ പൂച്ചെടികൾ നടുന്നതിനു പകരം ഒരു വാഴനട്ടാൽ അതിൽനിന്നു് പഴംകിട്ടുമെന്ന തന്റെ പിതാവിന്റെ ചിന്താഗതിയോടു് യോജിക്കാതിരുന്ന ഷാഫി എന്നമലേഷ്യയിലെ നെയ്പോളിന്റെ വഴികാട്ടിയും സുഹൃത്തും, പിന്നീടു് നഗരത്തിലെ തന്റെ വീട്ടിൽ പൂച്ചട്ടികളിൽ പൂക്കൾക്കുപകരം പച്ചക്കറികൾ നട്ടുവളത്തണമെന്നു് നിർബ്ബന്ധിക്കുന്നു. പൂക്കൾക്കു് ഭംഗിയേയുള്ളുവെന്നും, അവ ഫലം തരില്ലെന്നും ഷാഫി മനസ്സിലാക്കിയിരിക്കുന്നു.

## ഇൻഡോനേഷ്യ

രണ്ടാംലോക മഹായുദ്ധകാലത്തു് ജപ്പാൻകാരാണു് ഇൻഡോനേഷ്യൻ സൈന്യത്തെ സംഘടിപ്പിച്ചതും, മുന്നൂറുകൊല്ലങ്ങൾക്കുശേഷം ഡച്ചു് ബോർഡുകൾ



# കറുത്തമ്മ വിയററ്നാമിലെത്തിയപ്പോൾ

ചക്കിമരയ്ക്കാത്തിയുടെ മകളായ കറുത്തമ്മ ലോകത്തിലെ പല പ്രമുഖ രാഷ്ട്രങ്ങളും സന്ദർശിച്ചുകഴിഞ്ഞു. ഇംഗ്ലണ്ടു്, സ്പെയിൻ, ഇററലി, യൂഗോസ്ലാവ്യ, ഹോളണ്ടു്, ഫ്രാൻസ്, ജർമ്മനി, പോളണ്ടു്, റഷ്യ, ചെക്കസ്ലോവാക്യ, ജപ്പാൻ, സിലോൺ... അങ്ങനെ പോകുന്നു കറുത്തമ്മപോയ നാടുകൾ. ഈയിടെ കറുത്തമ്മ വിയററ്നാമിലുമെത്തി. പക്ഷേ, കറുത്തമ്മ വിയററ്നാമിലേക്കു പോകുന്ന കാര്യം തകഴി ശിവശങ്കരപ്പിള്ള അറിഞ്ഞതേയില്ല. അവൾ എങ്ങനെ അവിടെ എത്തിയെന്നും തകഴിക്കറിഞ്ഞുകൂട. റഷ്യയിലൂടെയായിരിക്കുമോ കറുത്തമ്മ വിയററ്നാമിലെത്തിയതു്? അവൾ ഇംഗ്ലണ്ടിലൂടെ തന്നെയായിരിക്കും വിയററ്നാമിലെത്തിയതെന്നാണു് തകഴിയുടെ തോന്നൽ.

അവൾ വിയററ്നാമിലെത്തിയ കാര്യം തകഴി അറിയുന്നതെങ്ങനെയാണെന്നറിയണ്ടേ? ഒരു ദിവസം തകഴിക്കു് പോസ്റ്റിൽ വിയററ്നാമീസ് ചെമ്മീൻ വരുന്നു. വിയററ്നാമീസ് ചെമ്മീൻ അയച്ചതാകട്ടെ ഡെൽഹിയിൽനിന്നു് ഡോക്ടർ ഉമാശങ്കർ ജോഷി. ജ്ഞാനപീഠം അവാർഡു് നേടിയ പ്രശസ്ത ഗുജറാത്തിസാഹിത്യകാരനാണു് ഡോക്ടർ ഉമാശങ്കർ ജോഷി. വിയററ്നാമീസ് ചെമ്മീനിനോടൊപ്പം ഡോക്ടർ ജോഷിയുടെ ഒരു കത്തും— താങ്കളുടെ ഏതോ നോവലിന്റെ ഒരു വിയററ്നാമീസ് തർജ്ജമയാണു് ഈ പുസ്തകം എന്നു രേഖപ്പെടുത്തിക്കൊണ്ടു്. തകഴി തിരിച്ചും മറിച്ചും നോക്കി. ഏതാണു് നോവലെന്നറിയണ്ടേ?

നോവലാരംഭിക്കുന്ന പേജിൽത്തന്നെ 'കറുത്തമ്മ' എന്നു കണ്ടുപിടിച്ചു. ഓ, ചെമ്മീൻതന്നെ.

ഡോ: ഉമാശങ്കർ ജോഷി മോസ്കോവിൽ ചെന്നപ്പോൾ വിയററ്നാമീസ് സാഹിത്യകാരന്മാരുടെ ഒരു പ്രതിനിധി സംഘത്തെ കാണാനിടയായി. അവർ ഡോ: ജോഷിയുമായി പരിചയപ്പെട്ട ഉടനെ ഇന്ത്യക്കാരനായ തകഴി ശിവശങ്കരപ്പിള്ളയെക്കുറിച്ചന്വേഷിച്ചു. തനിക്കു് തകഴിയെ പരിചയമുണ്ടെന്നു് ജോഷി അവരോടു പറഞ്ഞു. ജോഷിയുടെ കൈവശം അവർ ചെമ്മീനിന്റെ വിയററ്നാമീസ് പതിപ്പു് കൊടുത്തയച്ചു. ജോഷി ഡെൽഹിയിലെത്തിയ ഉടനേ ആ പുസ്തകം തകഴിയിലേക്കയച്ചു. ചെമ്മീൻ വിയററ്നാമിലെത്തിപ്പെട്ട വകയിൽ തകഴിക്കു് ഒന്നും ലഭിച്ചിട്ടില്ല. ഈ വകയിൽ ഒന്നും കിട്ടുന്ന പ്രശ്നവുമില്ല. "അവരുടെ ദാരിദ്ര്യം ആ പുസ്തകത്തിന്റെ രൂപത്തിൽ നിന്നു മനസ്സിലാകുന്നില്ലേ? തകർന്നു തരിപ്പണമായേടത്തു വച്ചു് അവർ വീണ്ടും തങ്ങളുടെ രാജ്യം കെട്ടിപ്പടുക്കുകയാണു്." ഈ വകയിൽ തകഴിക്കൊന്നും വേണ്ടെന്നു തോന്നുന്നു.

ദരിദ്രരാജ്യത്തിലെ ഒരു പുസ്തകമാണിതെന്നു് ഇതിന്റെ കെട്ടും മട്ടും പേപ്പറും വിളിച്ചുപറയുന്നുണ്ടു്. നേപ്പാമില്ലിൽനിന്നു വരുന്ന പേപ്പറിൽനിന്നും പത്തിരട്ടി ഗുണം കുറഞ്ഞ ഒരുതരം തടിച്ച പേപ്പർ. നൂററി അറുപത്തിമൂന്നു പുറങ്ങളിൽ ചെമ്മീൻ ഒതുങ്ങിയിരിക്കുന്നു.

കെ. എൻ. എസ്.

നീക്കം ചെയ്തതും. ദേശീയ പ്രസ്ഥാനത്തെ അവർ പ്രോത്സാഹിപ്പിച്ചു. യുദ്ധത്തിനുശേഷം ഡച്ചുകാർ തങ്ങളുടെ അധീശത്വം പുന:സ്ഥാപിക്കാൻ ശ്രമിച്ചപ്പോൾ അവരെ ചെറുത്തതും, ഇൻഡോനേഷ്യൻ ദ്വീപസമൂഹങ്ങളിൽനിന്നു് വേർപെടാൻ ശ്രമിച്ചവയെ ചെറുത്തതും ഈ സൈന്യമായിരുന്നു. പതിനഞ്ചാം നൂററാണ്ടിലാണു് ഇസ്ലാം ഇൻഡോനേഷ്യയിലെത്തിയതു്. അതിനുമുമ്പു് ആയിരത്തിനാനൂറു കൊല്ലം പഴക്കമുള്ള ഹിന്ദുബൗദ്ധ സംസ്കാരങ്ങളുടെ ഭാഗങ്ങൾ ഇപ്പോഴും അവശേഷിക്കുന്നു. ഇൻഡോനേഷ്യയിലെ ഇസ്ലാമിന്റെ പ്രത്യേകത അതാണു്. മുപ്പതുകാരനായ അഡിസസോനോവ്നോടു് നെയ്പോൾ ചോദിച്ചു: "എന്തുകൊണ്ടു് നിങ്ങൾ മുസ്ലിമായി?" "എന്റെ മാതാപിതാക്കൾ മുസ്ലിങ്ങളായിരുന്നു. അതിനു് കത്തോലിസിസത്തേക്കാൾ യുക്തിയുണ്ടു്. ത്രിമൂർത്തികളുടെ കാര്യം എനിക്കു് മനസ്സിലാവാത്ത ഒന്നാണു്. ഹിന്ദുമതത്തിൽ ജാതികളുണ്ടു്. അതു ഞാൻ നിരാകരിക്കുന്നു." ഇരുപതുകളിലെത്തിയ, ഡച്ചുകാരിയായ ബാർബറയെ കല്യാണം കഴിച്ച സിത്തോർ ഇൻഡോനേഷ്യയിൽ നെയ്പോൾ കണ്ടുമുട്ടിയ പ്രമുഖ ബുദ്ധിജീവികളിലൊരാളാണു്. ഇസ്ലാമിക് ഗ്രാമീണപാഠശാലകളായ പെസാൻട്രെൻസ് നെയ്പോൾ സന്ദർശിക്കുന്നു. ബുദ്ധിമാന്മാർ ജീവിക്കുന്ന സ്ഥലം എന്നർത്ഥം വരുന്ന പർസാന്ത്രിയനിലെ 'സാന്ത്രിക്' സംസ്കൃതത്തിലെ പണ്ഡിതനായ ശാസ്ത്രിയുമായി ബന്ധമുണ്ടെന്നു് നെയ്പോൾ കരുതുന്നു. ഹിന്ദു–ബുദ്ധമതകാലങ്ങളിൽ, 'പെസാന്ത്രെൻ' സന്യാസിമഠങ്ങളായിരുന്നു. ജനങ്ങൾ ആത്മീയോപദേശങ്ങൾ തേടിയാണവിടെ ചെന്നിരുന്നതു്. മുസ്ലിംകാലങ്ങളിൽ അവ പാഠശാലകളായി മാറി. ഗ്രാമങ്ങളിൽ മതം പഴയ മതങ്ങളുമായി ഇഴുകിച്ചേർന്നു. നല്ല ജീവിതമെന്നതു് നല്ല ആശയങ്ങൾ പിന്തുടരുകയെന്നതായിരുന്നു; പഴമയെ തുത്തുമാററുകയെന്നതായിരുന്നില്ല. പള്ളികൾ, ഹിന്ദുദേവതകൾ, ബൗദ്ധാശയമായ നിർവ്വാണം, മുസ്ലിം ആശയമായ സ്വർഗ്ഗം എന്നിവയെല്ലാം കൂടിക്കലർന്ന വിശ്വാസമായിരുന്നു അവരുടേതു്. രാമായണവും മഹാഭാരതവും പാവക്കളിയായ വയാങ്ങും ജാവയിലെ ജീവിതത്തിന്റെ ഭാഗമാണു്. ഹൈന്ദവാചാരങ്ങളും തത്വശാസ്ത്രങ്ങളും പുന:സ്ഥാപിക്കാൻ കഴിയില്ല. മുസ്ലിം വിശ്വാസമായ സർവ്വശക്തനായ ദൈവം എന്ന ആശയം ഹൈന്ദവമിസ്റ്റിക് സങ്കല്പങ്ങളുമായി ഇഴുകിച്ചേർന്നിരിക്കുന്നു. നെയ്പോളിന്റെ ഇൻഡോനേഷ്യൻ സുഹൃത്തായ ഇമാദ്ദുദീന്റെ അഭിപ്രായത്തിൽ ഇൻഡോനേഷ്യയിൽ രാഷ്ട്രീയ ഘടന ഇസ്ലാമിക് അദ്ധ്യാപനങ്ങളുടെ അതേ രീതിയിലാണു്. ആ ഘടന കൊണ്ടുനടത്താൻ വേണ്ടതു് യഥാർത്ഥ മുസ്ലിങ്ങളാണു്. ഭരണഘടനയിൽ ഇസ്ലാമിക് മൂല്യങ്ങളുണ്ടു്. പക്ഷേ, ബോറോ ബുദൂർ, പ്രംബാണം തുടങ്ങിയ മഹത്തായ ചരിത്രാവശിഷ്ടങ്ങളെയും അവയുടെ മൂല്യങ്ങളെയും തുടച്ചുനീക്കാൻ ഇൻഡോനേഷ്യക്കാർക്കു കഴിയുമെന്നു് നെയ്പോളിനഭിപ്രായമില്ല. ഇൻഡോനേഷ്യൻ യാത്രകളുടെ വിവരണമാണു് പുസ്തകത്തിലെ ഏററവും മികച്ച അദ്ധ്യായങ്ങളെന്നുകൂടി എനിക്കു് അഭിപ്രായമുണ്ടു്. അതിൽ ഒരു യഥാർത്ഥസത്യാന്വേഷകന്റെ ഭാഗം നെയ്പോൾ നിറവേററുന്നു; മാനസികമായ മറകളും അകൽച്ചയും ധാരണകളുമില്ലാതെ.

*Among The Believers: An Islamic Journey V. S. Naipaul (Pp 399) Penguin Books, 1982 Price £ 2.25.

## യാത്രാവിവരണം

### നാല്

# മെഡിറ്ററേനിയൻ വേനൽ

**രവീന്ദ്രൻ**

പക്ഷേ, സാർഡീനിയ വളരെയൊന്നും വ്യവസായവൽകൃതമല്ല. കാളിയാരിയിലും സാസ്സാരിയിലും ഒരിസ്റ്റാനോയുടെ സമീപദേശങ്ങളിലുമുള്ള ചില വ്യവസായ സംരംഭങ്ങൾ മാത്രമേയുള്ളൂ. അവ, പുതിയവയാണുതാനും. വലിയ തോതിൽ തൊഴിൽ വികേന്ദ്രീകരണം നടന്നിരിക്കുന്നത് ടൂറിസത്തിൻേറയും അതുമായി ബന്ധപ്പെട്ട വ്യവസായങ്ങളുടേയും വികസനത്തിൻെറ പശ്ചാത്തലത്തിലാണ്. ഹോട്ടൽ വ്യവസായവും വൈൻ വ്യവസായവും നാനാതരം കച്ചവടങ്ങളുമെല്ലാം വിദേശസഞ്ചാരികളുടെ പ്രവാഹത്തോടെ വലിയ വളർച്ച നേടിയിട്ടുണ്ട്. ഏതാനും പതിററാണ്ടുകൾക്കു മുമ്പ് ഒരു ഇററാലിയൻ പ്രവിശ്യ എന്നതിലുമധികം സാർഡീനിയ ഒരു ഇററാലിയൻ കോളനിയായിരുന്നു. വടക്കൻ ഇററലിയിൽ നടന്ന വ്യാവസായിക വളർച്ചയുടെ ഐശ്വര്യം തെക്കൻ പ്രവിശ്യകളിലെത്തിയിരുന്നില്ലെന്നു മാത്രമല്ല, സാർഡീനിയയേയും സിസിലിയേയും പോലുള്ള ദ്വീപുകൾ വടക്കൻ നഗരങ്ങളുടെ സാമ്പത്തിക ചൂഷണത്തിന് വിധേയവുമായിരുന്നു. മുപ്പതുകളിലും നാല്പതുകളിലും വൻകരയെ ദ്വീപിൽനിന്ന് തുരത്തുവാൻ സാർഡീനിയയിൽ വലിയ പ്രക്ഷോഭങ്ങൾ നടന്നിട്ടുണ്ട്. അടുത്ത കാലത്ത് സാർഡീനിയൻ ഭരണകൂടത്തിന് താരതമ്യേന കൂടുതൽ സ്വയം നിർണ്ണയാവകാശം അനുവദിക്കപ്പെട്ടതോടെ ദ്വീപിൻെറ സാമ്പത്തിക നയങ്ങൾ ക്രിയാത്മകമായി മാറിയിരിക്കുന്നു. ടൂറിസം വികസനത്തെ ഉദ്ദേശിച്ചുകൊണ്ടുള്ള നിർമ്മാണപ്രവർത്തനങ്ങൾക്കാണ് ഭരണാധികാരികൾ പ്രാമുഖ്യം നൽകിയത്. അതിൻെറ ഫലക്ഷമത ഇപ്പോൾ വ്യക്തമാണ്. സാർഡീനിയയിലെ ഏററവും വലിയ വ്യവസായം തീർച്ചയായും മെഡിററനേനിയൻ സൂര്യനും കടൽത്തീരങ്ങളും തന്നെ.

ബാർബാഗ്യായിലെ ഗ്രാമങ്ങളുടെ ഒരു സവിശേഷത ഭീമാകാരങ്ങളായ ചുമർചിത്രങ്ങളാണ്. മിക്ക ഗ്രാമങ്ങൾക്കും പ്രധാന കവലകളിൽ ശ്രദ്ധാപൂർവ്വം രചിക്കപ്പെട്ട അത്തരം മ്യൂറലുകൾ ഉണ്ട്. പലപ്പോഴും അവ ഗ്രാമത്തിൻെറ സവിശേഷതകളേയും ചരിത്രത്തേയും പ്രതീകാത്മകമായി സൂചിപ്പിക്കുന്നു. ഈ കൃതികളിലെ ശൈലീകൃതരൂപകങ്ങളും ഉയർന്ന രചനാബോധവും വഴക്കവുമുള്ള ഗ്രാമീണ കലാകാരന്മാരാണ് അവ രചിച്ചിരിക്കുന്നതെന്ന് ബോദ്ധ്യപ്പെടുത്തും. ഗ്രാമം ഈ ചിത്രങ്ങളെ അഭിമാനപൂർവ്വം സംരക്ഷിക്കുന്നതായി തോന്നി. കമ്യൂണുകൾ കമ്മീഷൻചെയ്തവയാണതെല്ലാം. ചുമർ ചിത്രങ്ങളിൽ പൊതുവേ കാണുന്ന ഒരു പ്രധാന പ്രമേയം ഗ്രാമങ്ങളെ വിഴുങ്ങിക്കൊണ്ട് ആളിപ്പടരുന്ന അഗ്നിയാണ്. ബാർബാഗ്യായിലെ കുന്നിൻപുറങ്ങളിലൂടെ സഞ്ചരിക്കുമ്പോൾ അത്തരം ഒരു പ്രതിപാദ്യത്തിൻെറ വിവക്ഷ വളരെ ലളിതമാണ്. വേനൽ മാസങ്ങളിൽ നിരത്തിന് ഇരുവശത്തും കുന്നുകൾ കത്തിനില്ക്കുന്നതു കാണാം. വലിയ ഉയരത്തിൽ കാററിനൊപ്പം വീശി ഉയരുന്ന തീനാളങ്ങളും പുകയും പലപ്പോഴും വഴിമുടക്കിക്കൊണ്ടിരിക്കും. അനിയന്ത്രിതമായ ഇത്തരം അഗ്നിബാധകൾ വിലയേറിയ ഓക്കുവൃക്ഷങ്ങളേയും ഒലീവു മലകളേയും വിഴുങ്ങി മുൻകാലങ്ങളിൽ ഗ്രാമങ്ങളെപ്പോലും നശിപ്പിക്കാറുണ്ടായിരുന്നുവത്രേ.

മലകളിറങ്ങുമ്പോൾവഴി, ചരിവുകളിലെ മുന്തിരിത്തോട്ടങ്ങളിലെത്തുന്നു. ഇരുവശവും ഇരുണ്ട പച്ചയായി കിടക്കുന്ന ഭൂമി. കാവൽമാടങ്ങൾ പോലെ തോട്ടത്തിൻെറ അതിരുകളിൽ കാണുന്ന കൊച്ചു കുടിലുകളിൽ, അവിടവിടെ ജനസാന്നിദ്ധ്യമുണ്ട്. മുന്തിരിത്തോട്ടങ്ങളിലെ കാവൽ ഗൃഹങ്ങൾ വേനൽ മാസങ്ങളിൽ ടൂറിസ്റ്റുകൾ വാടകയ്ക്കെടുക്കും. ആൾത്തിരക്കില്ലാത്ത മലഞ്ചെരുവുകളുടെ ഗോപ്യതയിൽ സ്വൈരമായി വെയിൽ കായുകയും ശുദ്ധവായു ശ്വസിക്കുകയും ചെയ്യാം. വേണമെങ്കിൽ കടൽത്തീരങ്ങളിലേക്കു വലിയ ദൂരമില്ല.

ഉച്ചയോടെയാണ് ഞങ്ങൾ നൂറോയിലെത്തിയത്. നഗരപ്രാന്തത്തിലെത്തും മുൻപ് വഴി വരണ്ടുവിരസമായ പീഠഭൂമിയിലൂടെ കടന്നു പോരുന്നു. ഇടയ്ക്ക് ഒരു കുന്നിൻപള്ളയിൽ ദ്വീപുവാസികൾ 'ഡോമസ് ഡി യാനസ്' (ദുർമന്ത്രവാദിനികളുടെ മാളങ്ങൾ) എന്നു വിളിക്കുന്ന പഴയ നൂറാഘിഗോത്രങ്ങളുടെ ശവക്കല്ലറകൾ കണ്ടു. പല നിരകളിൽ വരിവരിയായി നിൽക്കുന്ന, ഇരുണ്ട പ്രവേശനദ്വാരങ്ങളോടുകൂടിയ ഗുഹകളാണവ. ദ്വീപിൽ പലയിടങ്ങളിലും കാണുന്ന ഇത്തരം ഗുഹാശേഖരങ്ങൾ നിഗൂഢങ്ങളായ ഗുഹാവഴികൾകൊണ്ട് അന്യോന്യം ബന്ധിക്കപ്പെട്ടിരിക്കുന്നുവെന്നു് പറയപ്പെടുന്നു. കാളിയാരിയിലേയും നൂറോയിലേയും മ്യൂസിയങ്ങളിൽ കാണുന്ന പല പുരാതനാവശിഷ്ടങ്ങളും ഈ ഗുഹകളിലെ അന്വേഷണങ്ങൾക്കിടയ്ക്ക് കണ്ടെടുത്തവയാണ്. സാർഡീനിയൻ പീഠഭൂമികളുടെ മനംമടുപ്പിക്കുന്ന പ്രകൃതിയുമായി ഏതോ വിധത്തിൽ പൊരുത്തപ്പെട്ടുപോകുന്ന പുരാതനമായ ശവക്കല്ലറകളുടെ ഈ ജീർണ്ണാവശിഷ്ടങ്ങൾ.

നൂറോ ഒരു പഴയ നഗരമാണ്. ശൈത്യമാസങ്ങളിൽ മഞ്ഞുപെയ്യുന്ന ഓർതോബൻ പർവ്വതത്തിൻെറ പാദനിരകളിൽ ചുററും വികലമായി ഉയർന്നു നിൽക്കുന്ന പാറക്കെട്ടുകൾക്കും വരണ്ട പീഠഭൂമിക്കുമിടയിൽ ഈ നഗരത്തിൻെറ മുഖം പക്ഷേ, അവിശ്വസനീയമാംവിധം ആധുനികമാണ്. തെരുവുകളും കവലകളും നിറങ്ങൾകൊണ്ട് നിറഞ്ഞിരിക്കുന്നു. ബാറുകളിൽ എന്തെന്നില്ലാത്ത തിരക്ക്, ഗൗരവമായി വസ്ത്രം ധരിച്ച മദ്ധ്യവയസ്കർ ചെറുപ്പക്കാരുടെ പ്രസരിപ്പോടെ കൂട്ടംകൂടിനിന്ന് ബീർകപ്പികൾ കാലിയാക്കുന്നു. നഗരംനിറയെ ഉയർന്നുവരുന്ന അനേകം പുതിയ കെട്ടിടങ്ങൾ. നിരത്തിൽ വാഹനങ്ങളുടെ അസാധാരണമായ തിരക്ക്. അതിവേഗം, ക്ഷമ നശിച്ച് ഐശ്വര്യത്തിലേക്ക് എടുത്തുചാടുന്ന ഈ നഗരം ഏതാനും നാഴികകൾകലെ ഞങ്ങൾ കടന്നുപോന്ന ഊഷരമായ പ്രാപഞ്ചികാവസ്ഥകളുമായി യാതൊരു ചാർച്ചയും പ്രദർശിപ്പിക്കുന്നില്ല.

"ശുദ്ധമായ സാർഡീനിയൻ മൊഴിയിൽ ഇപ്പോഴും സംസാരിക്കുന്നത് നൂറോ നഗരവും അതിൻെറ പ്രാന്തപ്രദേശങ്ങളും മാത്രമാണ്." രാത്രി നഗരത്തിലെ റസ്റ്റോറൻറിൽവച്ചു പരിചയിച്ച പാവ്‌ലോവ് എന്ന ചെറുപ്പക്കാരൻ പറഞ്ഞു. ദ്വീപിലെ യഥാർത്ഥഭാഷ ലത്തീനിൽനിന്നുവന്നതാണ്. പല ലത്തീൻ വ്യാകരണഘടനകളും പദങ്ങളും ഇന്നും സാർഡീനിയൻ ഭാഷയിലുണ്ട്. ലിഗൂറിയൻ, കാററാലൻ ഭാഷകളുടെ അധിനിവേശമുണ്ടായിട്ടും ദ്വീപിൽ ലത്തീൻ ഭാഷ പഴയമട്ടിൽ അതിജീവിച്ചുവെന്നതു് ഭാഷാചരിത്രത്തിലെ ഒരു വിസ്മയമാണെന്ന് പാവ്‌ലോവ് വിശ്വസിക്കുന്നു. ഇതര നിയോലാററിൻ ഭാഷകളുടെ വികാസചരിത്രത്തിൽനിന്ന് ഭിന്നവും സ്വതന്ത്രവുമാണ് സാർഡീനിയൻ ലത്തീൻഭാഷയുടെ ചരിത്രമെന്നതുകൊണ്ട് വിശേഷിച്ചും, പാവ്‌ലോവ് നൂറോയിലെ ഒരു റസ്റ്റോറൻറിൻെറ മ്യൂസിക് ബാൻറിൽ ഗിത്താറിസ്റ്റാണ്. അയാൾ സാർഡീനിയക്കാരനല്ല. കിഴക്കൻ ഇററലിയിൽ നിന്നും വേനൽമാസങ്ങളിൽ പക്ഷേ, പതിവായി നൂറോയിലെത്തുന്നു. അടുത്തരാവിലെ നഗരത്തിലെ ഒരു പള്ളിയിലേക്ക് പാവ്‌ലോവ് എന്നെ വിളിച്ചു. നോബൽ സമ്മാനാർഹനായിരുന്ന സാഹിത്യകാരൻ ഗ്രാഷിയാ ദെലേദ്ദായെ സംസ്കരിച്ചിരിക്കുന്നത് ആ പള്ളിക്കുസമീപമാണ്. ദെലേദ്ദാ നൂറോയിലായിരുന്നു ജനിച്ചതത്രേ. സാർഡീനിയയിൽ ഞാൻ യാദൃച്ഛികമായി അടുത്തറിഞ്ഞ വ്യക്തികളിൽ എനിക്ക് ഏററവും കൗതുകം തോന്നിയതു് പാവ്‌ലോവിനെ കുറിച്ചാണ്. പല കാര്യങ്ങളെക്കുറിച്ചും അയാൾക്ക് സൂക്ഷ്മവും വിചിത്രവുമായ ചില അറിവുകളുണ്ടായിരുന്നു.

നൂറോ, അൽഘേറോ, കാളിയാരി, സാസ്സാരി, ഓൾബിയ, ഒരിസ്റ്റാനോ എന്നീ പഴയ നഗരങ്ങളിൽ കേന്ദ്രീകൃതമാണ് ദ്വീപിലെ മൊത്തം ജനസംഖ്യയിൽ ഒരു നല്ല ഭാഗം. വ്യർത്ഥവും അന്യവുമായ വലിയ പീഠപ്രദേശങ്ങളിലും പർവ്വതപ്രകൃതിയിലും കുടിയേററം നടന്നിട്ടില്ല. താഴ്‌വരകളിലും സമതലങ്ങളിലും വലിയ ദൂരങ്ങളിൽ അന്യോന്യം അകന്നുകിടക്കുന്ന ഗ്രാമങ്ങൾ പലതും വളരെ ചെറിയവയാണ്. ദ്വീപിൻെറ കാലാവസ്ഥയും പ്രകൃതിയും വേനലൊഴിവിനു വരുന്ന വിനോദസഞ്ചാരികൾക്ക് ഹൃദ്യമെങ്കിലും ജന്മം മുഴുവൻ ഇവിടെ കഴിയാൻ വിധിക്കപ്പെട്ട ദ്വീപുവാസികളെ സംബന്ധിച്ചിടത്തോളം കഠിനമാണ്. ദീർഘമാസങ്ങൾ നീണ്ടുനിൽക്കുന്ന വരൾച്ചയും ഉഷ്ണക്കാററും അവരുടെ ജീവിതത്തെ വിരസമാക്കിത്തീർക്കുന്നു. ഈ സാഹചര്യങ്ങളിൽ അവിചാരിതമായി സംഭവിച്ചിരിക്കുന്ന ടൂറിസ്റ്റ് പ്രസാദം തങ്ങളുടെ സാംസ്കാരിക മൂല്യങ്ങളേയും സ്വൈരജീവിതത്തേയും അപചയപ്പെടുത്തുന്നുവെങ്കിലും ദ്വീപുനിവാസികൾ ആഹ്ലാദപൂർവ്വം സ്വീകരിക്കുന്നു. സ്ഥലവിസ്തൃതിയിൽ സാർഡീനിയ കേരളത്തിൻെറ മൂന്നിൽ രണ്ടുഭാഗം തന്നെയില്ല. ജനസംഖ്യ കഷ്ടിച്ച് പതിനാറു ലക്ഷം. കോട്ടയം ജില്ലയിൽ സാർഡീനിയയെക്കാളേറെ ജനവാസമുണ്ടെന്നർത്ഥം. തെക്ക് കാളിയാരിയിൽ നിന്ന് വടക്കു് അസിനാരാ ഗൾഫുവരെ ചെല്ലുന്ന പ്രധാന ഓട്ടോ ബാനിലൂടെ മണിക്കൂറുകൾ സഞ്ചരിക്കുമ്പോഴും ചിലപ്പോൾ മനുഷ്യ സാന്നിദ്ധ്യത്തിൻെറ യാതൊരു സൂചനകളും വഴിവക്കിൽ കണ്ടെന്നുവരില്ല. പ്രകൃതി അനാഘ്രാതവും പുരാതനവുമായിത്തോന്നും. ഇനി ഏതാനും വർഷങ്ങളേ വേണ്ടു, വടക്കൻ യൂറോപ്പിൻേറയും അമേരിക്കയുടേയും വേനൽ സഞ്ചാര സ്വഭാവങ്ങൾ ഈ മെഡിററനേനിയൻ തീരത്തിൻെറ ചിത്രം തിരുത്തിയെഴുതാൻ.

കിഴക്കൻ കടൽത്തീരത്ത് സിനിസ്‌ക്കോല എന്ന കൊച്ചു പട്ടണത്തിനും ഓൾബിയയ്ക്കുമിടയ്ക്ക് താവേർണ എന്നു വിളിക്കുന്ന ഒരു ഉൾക്കടൽ തീരമുണ്ട്. അവിടെ ജലം സാന്ദ്രമായ നീലയാണ്. കൈയിലെടുക്കുമ്പോൾ അതുവെട്ടുകണ്ണാടിപോലെ ചിതറും. കടലിലേക്ക് തള്ളിനിൽക്കുന്ന പാറക്കല്ലുകളുടേയും കാഷ്വറൈനാ മരങ്ങളുടേയും രഹസ്യത്തിൽ ഈ സ്നാനസങ്കേതം കണ്ടെത്തിയവർക്കിടയിൽ ഒരുപകൽ ഞങ്ങളുമുണ്ടായിരുന്നു. തിരകളില്ലാത്ത ശാന്തമായ കടൽജലത്തിൽ ഞങ്ങൾ വളരെനേരം കഴിച്ചു. വെള്ളത്തിൻെറ സ്വച്ഛമായ സ്ഫടികഗർഭത്തിൽ സൂര്യരശ്മികൾ സ്പർശിച്ചറിയാവുംവിധം മൂർത്തമായ പ്രകാശരാശികളായിരുന്നു. വഴിക്ക് കരുതിയ ആഹാരവും വീഞ്ഞും അലക്കിവിരിച്ച മണൽപ്പരപ്പിലിരുന്ന് താനിയാ എന്നു പേരായ ഒരു ജർമ്മൻ യുവതിക്കൊപ്പം ഞങ്ങൾ പങ്കിട്ടു. താനിയാ ആ കടൽത്തീരത്തുണ്ടായിരുന്ന മററു പല സ്ത്രീകളേയും പോലെ പൂർണ്ണനഗ്നയായിരുന്നു. തവിട്ടു നിറമുള്ള തൊലിയും ചുരുണ്ട കറുത്തമുടിയും ദൃഢശരീരവുമുള്ള രണ്ടു സാർഡീനിയൻ ചെറുപ്പക്കാർ ബീച്ചിൽ സ്വയം പ്രദർശിപ്പിച്ചുനടന്നു. ഉറച്ച മാംസപേശികളിൽ ഭ്രമമുള്ള വല്ല യൂറോപ്യൻ യാത്രക്കാരികളുമുണ്ടെങ്കിൽ...

താവേർണക്കും ഓൾബിയയ്ക്കുമിടയിൽ കടൽത്തീരം പുതിയ ടൂറിസ്റ്റ് ഗ്രാമങ്ങളാൽ നിറഞ്ഞിരിക്കുന്നു. കുന്നുകളുടെ ആകൃതികൾക്കൊത്തു് താഴ്‌ന്നും ഉയർന്നും



ബാർബാഗ്യ—ഒരു ദൂരവീക്ഷണം



നൂറോ എന്ന നഗരം

പാറക്കല്ലുകളിൽ സങ്കീർണ്ണമായ ശില്പശൈലിയിൽ പണിത ഓട്ടപാകിയ സംഘടിത സഞ്ചാരീഗ്രാമങ്ങൾ. അശ്രദ്ധമായി ധൃതിയിൽ പണിത അനേകം സ്വകാര്യഷെഡ്ഡുകളുമുണ്ട്. അവയുടെ ചുമരുകളിൽ വലിയ അക്ഷരങ്ങളിൽ വലിയ ദൂരങ്ങളെ ലാക്കാക്കിയുള്ള പ്രസ്താവങ്ങൾ: 'പെൻഷ്യോൺ', 'മോട്ടൽ ഡിജോസേപ്പേ', ടൂറിസ്റ്റ് ഡാൻസിങ് ആൻഡ് ഡൈനിങ്', 'വാട്ടർ സ്പോർട്സ്', ഗ്രിൽഡ് സീ ഫുഡ്', 'പിസ്സേറിയാ'...ദ്വീപിനെ മുഴുവൻ ഗ്രസിക്കാവുന്ന ഒരു വരുംകാല സാർഡീനിയൻ പ്രകൃതി ചിത്രമാവും ഈ കടൽത്തീരം.

മെഡിറററേനിയനിലെ മറെറാരു ദ്വീപായ കാപ്രിയുടെ അനുഭവം ഓർമ്മിക്കുമ്പോൾ സാർഡീനിയയുടെ ടൂറിസ്റ്റ് നയത്തിൽ തെല്ലൊരു അലംഭാവമുണ്ടെന്നു തോന്നും. നേപ്പിൾസിന് തൊട്ടുകിടക്കുന്ന കാപ്രി അതിമനോഹരമായ ഒരു അർദ്ധട്രോപ്പിക്കൽ ദ്വീപാണ്. സാർഡീനിയയേക്കാൾ വളരെ ചെറുത്. രണ്ടു ചുണ്ണാമ്പുകൽക്കുന്നുകൾക്കിടയ്ക്ക് നാലു നാഴിക നീളം മാത്രമുള്ള ഈ കടൽത്തുരുത്ത് ഇപ്പോൾ വിനോദസഞ്ചാരികളെക്കൊണ്ട് ശ്വാസംമുട്ടുന്നു. ഒരു പകൽക്കിനാവുപോലെ തോന്നുന്ന അതിൻെറ മറീനാ പികോള എന്ന തുറമുഖത്ത് മണിക്കൂറിൽ രണ്ടായിരം എന്ന തോതിൽ വൻകരയിൽ നിന്നെത്തുന്ന കടത്തുബോട്ടുകൾ സഞ്ചാരികളെ ഇറക്കിവിടുന്നു. കാപ്രിക്ക് അതിൻെറ സ്വന്തമായ പന്ത്രണ്ടായിരം നിവാസികൾ ഉണ്ട്. വാരാന്ത്യത്തിൽ ഏതു ദിവസവും ദ്വീപിലെ ജനസംഖ്യ നാലോ അഞ്ചോ മടങ്ങു വർദ്ധിക്കും. കാപ്രിയുടെ വെള്ളതേച്ച ഇടുങ്ങിയ തെരുവുകളിലൂടെ സദാ നീങ്ങിക്കൊണ്ടിരിക്കുന്ന ഒരുതരം ഇലക്ട്രിക് വണ്ടികൾ രാപകൽ സഞ്ചാരികളുടെ ഉച്ഛിഷ്ടം പെറുക്കിയെടുക്കുന്നു. ഈ ഗാർബേജ് കൂമ്പാരം വൻകരയിലേക്കു കടത്തി തീയിട്ട് നശിപ്പിക്കുന്നതിനായി ദ്വീപുവാസികൾ സ്പെഷ്യൽ നികുതി കൊടുക്കുന്നുണ്ട്. കാപ്രിയിലെ കമ്യൂൺ ഭരണാധികാരികൾ ദ്വീപിൻെറ നെഞ്ചു തകർക്കുന്ന സഞ്ചാരതാണ്ഡവം ഇനിയും അനുവദിക്കണമോ എന്ന് ഗൗരവമായി ആലോചിക്കുന്നുണ്ടത്രേ.

ഞങ്ങളെപ്പോലുള്ള സാധാരണ സഞ്ചാരികൾക്കു് ഒരു ദിവസത്തിലേറെ തങ്ങാൻ അനുവാദമില്ല. പുതിയ കെട്ടിട നിർമ്മാണം കർശനമായി നിരോധിച്ചിരിക്കുന്നു. ഏതോ ഹോട്ടലുകൾക്ക് ഒരു നിലകൂടി പണിയാൻ അനുവാദം നൽകി എന്നതിനാൽ ഒരു മുൻ മേയർ ഇപ്പോഴും ജയിലിലാണ്. സഞ്ചാരികൾ ചേക്കേറുന്ന ആറുമാസക്കാലം കാപ്രിയിലെ വീട്ടുവാടക നിരക്കുകൾ അതിശയോക്തികരമായി വർദ്ധിക്കുന്നു. ഒന്നര വർഷത്തിലധികമായി ഹോട്ടലിൽ കഴിയുന്ന ഒരു കാപ്രികുടുംബത്തെ ഞങ്ങൾ കണ്ടിരുന്നു. സിററി കൗൺസിലാണത്രേ അവരുടെ ഹോട്ടൽ ബില്ലു കൊടുക്കുന്നത്. അത്തരം അനേകം കുടുംബങ്ങളുണ്ടെന്ന് പറയപ്പെടുന്നു. ഏതാനും വർഷങ്ങൾ മുൻപുവരെ കോടീശ്വരൻമാരായ സഞ്ചാരികൾ മാത്രമേ കാപ്രിയിൽ എത്തിയിരുന്നുള്ളൂ. ബാക് പാക്കും മുഷിഞ്ഞവേഷങ്ങളുമായി പുതിയ പിക്നിക് സംഘങ്ങളുടെ പ്രവാഹം തുടങ്ങിയപ്പോൾ രാജകുമാരന്മാരും ജാകലിൻ ഒനാസിസുമാരും എലിസബെത്ത് ടെയ്ലർമാരും കാപ്രിയിലെ വേനൽ ഉപേക്ഷിച്ചു. 1907-ൽ മാക്സിം ഗോർക്കി കാപ്രിയിൽ ഒരു സ്കൂൾ നടത്തിയിരുന്നുവത്രേ' വി. ഐ. ലെനിൻ ഈ സ്കൂളിലെ വിദ്യാർത്ഥിയായിരുന്നുപോലും! കോൺറാഡിനേയും റിൽക്കേയേയുംപോലുള്ള അനേകം എഴുത്തുകാർ വളരെക്കാലം കാപ്രിയിൽ തങ്ങിയിട്ടുണ്ട്. ഇപ്പോൾ കാപ്രിയിലെ സിററികൗൺസിൽ വിവേചന



ബാർബാഗ്യയിലെ മ്യൂറലുകൾ

പൂർവ്വമായ ഒരു ടൂറിസ്റ്റ് നിയന്ത്രണം എങ്ങനെ സാധിക്കുമെന്ന് വാഗ്വാദം നടത്തിക്കൊണ്ടിരിക്കയാണ്. പക്ഷേ റോമിലെ ഫാഷൻ വ്യവസായം അവയുടെ വണ്ണാഭമായ കാപ്രി വിൻറർ ഫാഷൻ ഫെസ്റ്റിവലുകൾക്ക് തയ്യാറായിക്കഴിഞ്ഞിരിക്കുന്നു.

സാർഡീനിയയിലെ എൻെറ അവസാന സായാഹ്നം ഓംബിയയിലെ ഒരു സ്ട്രീററ് കഫേയിലായിരുന്നു. അന്നു പകൽ ഞങ്ങൾ വടക്കൻമുനമ്പിനു സമീപം ലാ മദലീന, കാപ്രീറാ എന്നീ ദ്വീപുകളിൽ വെറുതേ നടന്നു. മദലീനയിൽനിന്നു നോക്കുമ്പോൾ സാർഡീനിയയ്ക്കു് തൊട്ടുകിടക്കുന്ന അനപത്യമായ ജനവാസമില്ലാത്ത മററു ചെറിയ തുരുത്തുകളും വടക്ക് കോർസിക്കൻ തീരവും കാണാം. കാപ്രീറാ പ്രകൃതി കൂടുതൽ പ്രസാദിച്ച ഒരു കൊച്ചു ദ്വീപാണ്.

ഇററലിയെ സ്വന്തം ഹിതപ്രകാരം ഏകീകരിച്ചശേഷം ഗാരിബാൾഡി കാപ്രീറയിലേക്കാണ് പിൻമടങ്ങിയത്. അവിടെ അദ്ദേഹം തനിക്കായി സ്വയം പണിത ഒരു ചെറിയ വീടുണ്ട്. ഒരു പൈൻ മരത്തിനു ചുവടെ അദ്ദേഹത്തിൻെറ ശവക്കല്ലറയും. ഓംബിയയിലെ സ്ട്രീററു കഫേകൾ മുന്നിൽ വൈകുന്നേരം വർണ്ണശബളവും സദാ സജീവവുമാണ്. നിരത്തിൽ തിരക്കുന്നവർക്കിടയിൽ അസാധാരണ സൗന്ദര്യമുള്ള സ്ത്രീകളുണ്ട്. കഫേകളിലെ തിരക്കിൽ ചെറുപ്പക്കാർ മാത്രം. ഒരൊററ വൃദ്ധൻ പോലുമില്ല. തെരുവിൽ എല്ലാ വൈകുന്നേരങ്ങളും ആഘോഷവേളകളാണെന്നു തോന്നും. സാവധാനം ഓംബിയായിലെ ഈ തെരുവും അതിൻെറ സാമ്പത്തിക സാംസ്കാരിക വിവക്ഷകളും എനിക്ക് അന്യവും അസ്വസ്ഥകരവുമായിത്തീരുന്നു. രാത്രി വളരെ വൈകിയാണ് ഞങ്ങൾ യാത്രചെയ്യാനിരിക്കുന്ന കപ്പൽ ഓംബിയ വിടുന്നത്.

ഓംബിയയിൽ നിന്ന് ചിവിതാവേക്യ (റോം) തുറമുഖത്തേക്കു പോകുന്ന കപ്പലിൻെറ പേര് ഏജൻസി തന്ന ടിക്കററുകളിൽ 'പോയററ്' എന്നായിരുന്നു. തുറമുഖത്തുണ്ടായിരുന്ന വെസ്സലിന്മേൽ ബൊക്കാച്ചിയോ എന്നാണ് എഴുതിക്കണ്ടത്. പേരുമാററത്തെക്കുറിച്ചു ചോദിച്ചപ്പോൾ ഒരു ഉദ്യോഗസ്ഥൻ പറഞ്ഞു: 'യസ്...ബൊക്കാച്ചിയോ വാസ് എ പോയററ് ഇൻ ഹിസ് ടൈംസ്.'

ബൊക്കാച്ചിയോ ആയിരുന്നു ഞങ്ങളുടെ കപ്പൽ.

(അവസാനിച്ചു.)

# കളമൊഴിയുന്ന കളരിപ്പയറ്റ്

ഋഷി ജി. നടേശ്

**ആ**ന പിടിച്ചാലും ഇളകാത്ത ആനച്ചുവടുപോലെയുള്ള ചില അപൂർവ്വചുവടുകളും കളരിയിലുണ്ടായിരുന്നവയത്രേ. ശരീരം പരിചയ്ക്കുള്ളിലാക്കുന്ന വിദ്യ ഇന്നും കളരിപ്പയറ്റുകാർ കാണിക്കാറുണ്ട്. അഭ്യാസിയുടെ ഉടലും കൈകാലുകളും ഇടതുകൈയിൽപിടിച്ച പരിചയും ഒരേനേർവരയിൽഒതുക്കിക്കൊണ്ടു ചെയ്യുന്നതാണ് ഈ ഉജ്ജ്വലകർമ്മം. വടക്കൻസമ്പ്രദായത്തിലെവജ്രദേഹൻ എന്നറിയപ്പെടുന്ന ഒരഭ്യാസത്തെപ്പററി മോസസ് തിലക് തൻെറ ഗ്രന്ഥത്തിലൊരിടത്ത് സ്മരിക്കുന്നുണ്ട്.

## അടവുകൾ

കളരിയിൽ പരിശീലിപ്പിക്കുന്ന അങ്കമുറകൾ എന്നാണ് 'അടവുകൾ'ക്ക് അർത്ഥം നൽകിക്കാണുന്നത്. ഓതിരം, കടകം, ചടുലം, മണ്ഡലം, വൃത്തചക്രം, സൂകങ്കാളം, വിജയം, വിശ്വമോഹനം, തിര്യങ്മണ്ഡലം, ഗദയാഖേടഗഹ്വരം, ശത്രുഞ്ജയം, സൗഭദ്രം, പാടലം, പുരാജയം, കായവൃദ്ധി, ശിലാഖണ്ഡം, ഗദാശാസ്ത്രം, അനന്തമം എന്നിങ്ങനെ അടവുകൾ പതിനെട്ടെണ്ണമെന്നാണ വയ്പ്. തിര്യങ് മണ്ഡലത്തിന് അന്യോന്യം എന്നും ഗദയാഖേടഗഹ്വരത്തിന് ശ്രുതഞ്ജയം, എന്നും, ശിലാഖണ്ഡത്തിന് ഗദാശാസ്ത്രം എന്നും ഗദാശാസ്ത്രത്തിന് ഗദാഘാതം എന്നും അല്പസ്വല്പം വ്യത്യാസങ്ങളുമുള്ളതായി കേൾക്കുന്നുണ്ട്. യുദ്ധത്തിൽ യോദ്ധാക്കളെ ക്രമീകരിച്ചു നിറുത്തുന്നതിനെ സംബന്ധിച്ചാണ് പതിനെട്ടു അടവുകൾ ഉണ്ടായതെന്ന് പറയപ്പെടുന്നത്. എന്നാൽ കളരിപ്പയററിൽ ഓതിരം, കടകം, ഒളവ്, നേർ ഓതിരം എന്നൊക്കെയുള്ളത് പ്രയോഗത്തിൻെറ സ്ഥാനങ്ങളെ സൂചിപ്പിക്കുന്നതിനായിട്ടാണ്. കടകം എന്നാൽ അരയ്ക്കു താഴെയുള്ള അടിയാണ്. കുരുക്ഷേത്രയുദ്ധത്തിൽ സുയോധനനെ തുടയ്ക്കടിച്ചു വീഴ്ത്തിയശേഷം മാറത്തു കയറിനിന്ന് പലപാടു മർദ്ദിക്കുന്ന ഭീമസേനനോട് എതിരിടാൻ പുറപ്പെടുന്ന ബലരാമൻ ശ്രീകൃഷ്ണനോടു ചോദിക്കുന്നതു കേൾക്കുക:

> ''ഉണ്ടോ ഗദയ്ക്കു കടകം പറഞ്ഞിട്ടു
> കണ്ടീലയോ ചതി ചെയ്തതു മാരുതി?''
> (മഹാഭാരതം: ശല്യപർവ്വം)

'വീരഗദായുദ്ധമാകിലൊരുത്തരോടാരു മരയ്ക്കുകീഴ്ത്തല്ലുമാറില്ല' എന്നു ശ്രീകൃഷ്ണനും അറിയാതെയല്ല. ഗദപ്പയററിൽ കടകം അന്നുമാത്രമല്ല ഇന്നുമില്ല.

എന്തായാലും പണ്ടുമുതല്ക്കേ പലതരത്തിലുള്ള അടവുകളും തൊഴിലുകളും നിലവിലുണ്ടായിരുന്നു എന്നതു് നിസ്സർക്കമാണ്. തച്ചോളി വീട്ടുകാരുടെ പ്രത്യേകതയായ 'തച്ചോളിപ്പുഴിക്കടക നടി'യെപ്പററി സാധാരണക്കാർക്കുപോലുമറിയാം. ആരോമൽ ചേകവരുടെ അച്ഛൻ, പുത്തുരം കാരണവർ ചതിയനായ ചന്തുവിനെ തോല്പിക്കാൻ 19-ാമത്ത് ഒരടവു കൂടി ആരോമുണ്ണിക്കും കണ്ണപ്പനുണ്ണിക്കും പഠിപ്പിച്ചുകൊടുക്കുന്നുണ്ട്.

ചന്തുവിനെതിരെ ആരോമുണ്ണി പ്രയോഗിക്കുന്ന അടവുകൾ നോക്കു:

> ''കേമങ്ങളുന്നി മറിഞ്ഞുവെട്ടി
> എടമ്പിരി വലമ്പിരി തിരിഞ്ഞുവെട്ടി
> നേരോതിരം പാഞ്ഞുതിരിഞ്ഞുവെട്ടി
> ഒളകം കടകം പതിഞ്ഞുവെട്ടി
> പന്ത്രണ്ടടവും തൊഴിലും വെട്ടി
> കതിരപ്പാച്ചിലുമേ തിരിഞ്ഞുവെട്ടി
> ആനതിരിപ്പുമറിഞ്ഞുവെട്ടി
> പതിനെട്ടടവോളം വെട്ടുന്നുണ്ട്...''

അരിങ്ങോടരുമായി അങ്കംപിടിക്കും മുൻപ് അങ്കത്തട്ടിൽ ആരോമൽ ചേകവർ പ്രദർശിപ്പിക്കുന്ന അഭ്യാസപ്രകടനവും വിസ്മയാവഹമാണ്.

ചേകവർ പീഠംവലിച്ചുവച്ച് പീഠത്തിന്മേൽ പാവാടവിരിച്ച്, പാവാടമേൽ തളികവച്ച് തളികനിറച്ചു വെള്ളരി, വെള്ളരിമേൽ നാളികേരം, നാളികേരത്തിന്മേൽ ചെമ്പഴക്ക, ചെമ്പഴക്കമേൽ കോഴിമുട്ട, കോഴിമുട്ടമേൽ സൂചി നാട്ടി, സൂചിമുനമേൽ ചുരികനാട്ടി, ചുരികമുനമേൽ മറിഞ്ഞ് നൃത്തങ്ങളേഴും കഴിക്കുന്ന ആരോമലിൻെറ ചിത്രം അഭ്യാസിയുടെ ബലവും മെയ്യൊതുക്കവും എത്രമാത്രമുണ്ടായിരിക്കമെന്നതിന്നു ദൃഷ്ടാന്തമാണ്.

പുലിയങ്കം വാൾപ്പയററിലെ സിംഹത്തഞ്ചം



ശത്രുവിനെ ജയിക്കാൻ മനക്കരുത്ത് ഉൾക്കരുത്ത്, മെയ്ക്കരുത്ത്, അഭ്യാസക്കരുത്ത് (ആയുധക്കരുത്ത്) എന്നിവ അനിവാര്യമായിരുന്നു. അയാൾക്ക് ഷഡ് ഗുണങ്ങളും നിഷ്കർഷിക്കപ്പെട്ടിരുന്നു. ഗംഗാജലംപോലെ ശാന്തനും ശുദ്ധമനസ്കനും ആയവൻ, പൂച്ചയെപ്പോലെ ശരീരലാഘവവും വീഴ്ചയിലും ചാട്ടത്തിലും പൂച്ചയ്ക്കു തുല്യനമായവൻ, വായുവിനെപ്പോലെ ശക്തിയിലും വേഗത്തിലും ആഞ്ഞടിക്കുന്നവൻ, കാക്കയെപ്പോലെ നിരന്തരശ്രദ്ധയുള്ളവൻ, സിംഹത്തെപ്പോലെ ഉഗ്രമായ വാശിയുള്ളവൻ, പുലിയെപ്പോലെ ബലവും സാമർത്ഥ്യവുമുള്ളവൻ ഇതൊക്കെയായിരുന്നു യഥാർത്ഥ അഭ്യാസി. ഇങ്ങനെയുള്ള ഒരാളെ ആർക്കാണു തോല്പിക്കാനാവുക!

പക്ഷേ, ഇന്നു കാലം എത്രയോ മാറിയിരിക്കുന്നു. വാളെടുക്കുന്നവരൊക്കെ വെളിപ്പാടന്മാർ. കളരിപ്പയററിലുള്ള താല്പര്യവും മിക്കവർക്കും വളരെയേറെ നഷ്ടമായിരിക്കുന്നു. ഈ മനഃസ്ഥിതി കളരിപ്പയററിൻെറ വംശനാശത്തിനു തന്നെ വഴിതെളിക്കുകയാണ്.

രണ്ടുതരം കളരിസമ്പ്രദായങ്ങളാണ് ഇന്നു നിലവിലുള്ളത്. തെക്കൻസമ്പ്രദായവും വടക്കൻസമ്പ്രദായവും.



കോൽത്താരിയിലെ മുച്ചാൺ വടിയിൽ വലവടിവയ്ക്കൊണ്ടോതിരം ചാടിവെട്ടി

ഉത്തരകേരളത്തിൽ അവശേഷിച്ചകാണുന്ന കളരിപ്പയററിൽ അറപ്പുകയ്യ്, പിള്ളതാങ്ങി, വട്ടേൻതിരിപ്പ് എന്നീ മൂന്നു സമ്പ്രദായങ്ങൾക്കാണ് കൂടുതൽ പ്രചാരം. ആദ്യത്തെ രണ്ടെണ്ണത്തിനു തുളു എന്നും ഒളു എന്നും പറഞ്ഞുവരാറുണ്ട്. അടവുകളുടെ ഗുണംകൊണ്ടും മേന്മകൊണ്ടും മികച്ചുനിൽക്കുന്നതു അറപ്പുകയ്യ് സമ്പ്രദായമാണ്. ഇതു് വിശദമായ പ്രതിപാദ്യം അർഹിക്കുന്നു

പിള്ളതാങ്ങിയിൽ ശരീരം വലിഞ്ഞമർന്ന നിലയിൽ കൈകൾ നിലത്തുകുത്തിക്കൊണ്ടു ചുവടുകൾവച്ചു മുന്നേറുകയും പിന്മാറുകയുംചെയ്യുന്ന മെയ്യഭ്യാസങ്ങളാണ് അധികമായി അടങ്ങിയിരിക്കുന്നതു്. അറപ്പുകയ്യ്, പിള്ളതാങ്ങി എന്നിവയിലുള്ള കോൽത്താരിയിലും അല്പാല്പം വ്യത്യാസം കണ്ടുവരുന്നുണ്ട്.

വട്ടേൻതിരിപ്പു സമ്പ്രദായത്തിലുള്ള പയററിൽ, മെയ്പയററ്, വടിപ്പയററ്, വാൾപലി എന്നീ അഭ്യാസങ്ങൾക്കുപുറമെ പലതരം മറിച്ചിലുകൾ, മലക്കങ്ങൾ, കോൽക്കളി എന്നിവയും അടങ്ങിയിട്ടുണ്ട്. ആത്മരക്ഷോപായകമായ ഒരു വ്യായാമരീതി എന്ന നിലയിൽ അറപ്പുകയ്യ് മുന്നിട്ടുനിൽക്കുന്നുവെങ്കിലും വട്ടേൻതിരിപ്പ് വിനോദത്തിനും വ്യായാമത്തിനും ഏററ ഉതകുന്നതായിട്ടാണ് കരുതിവരുന്നതു്.

വള്ളുവനാട്ടിൽ പ്രചരിച്ചിരുന്നതായി വിശ്വസിക്കപ്പെടുന്ന ഗണപതിക്കാല്, അന്തരക്കാല്, വീശിക്കാല്, കരണംകുത്തി, ചോർക്കാലടവ് മുതലായ പല മെയ്പയററ സമ്പ്രദായങ്ങളെപ്പററിയും ആച്ചില്, ചാച്ച്കളി മുനയചാച്ച്കളി (മുന്നേപ്പാച്ചില്) വട്ടത്തിരിപ്പ്, വാളയപ്പ്, മുഖതാരിഗണപതിയടവ്, മുട്ടിപ്പുരക്കം, നടത്തുവാള്, വാർത്തുവാള് പകുത്തുവാള്, വെട്ടടവ്, വാളമുഖം വെട്ടടവ് എന്നിങ്ങനെയുള്ളവയേയും വിവരിക്കുന്ന ചില ഗ്രന്ഥങ്ങൾ കണ്ടെടുക്കപ്പെട്ടിട്ടുണ്ട്. ഇവയിൽ മിക്കതും നാമാവശേഷമായിത്തീർന്നിരിക്കുന്നുവെങ്കിലും വട്ടത്തിരുപ്പ്, ചാച്ച്കളി (ചാച്ചില്), മുന്നേപ്പാച്ചില്, വാളയപ്പ് തുടങ്ങിയ വാളും പരിചയും കൊണ്ടുള്ള കളികൾ ശാസ്ത്രനമ്പൂതിരിമാരുടെ 'വാഹേങ്കളി'യിൽ നടപ്പുള്ളതായും ടി ഗ്രന്ഥങ്ങളിൽ സൂചിപ്പിക്കുന്ന മെയ്പയററിലെ ചില അടവുകൾക്ക് വടക്കൻസമ്പ്രദായങ്ങളോട് സാദൃശ്യമുള്ളതായും ചിറയ്ക്കൽ ടി. ശ്രീധരൻനായർ കളരിപ്പയററിനെ അധികരിച്ചുള്ള തൻെറ ഗ്രന്ഥത്തിലൊരിടത്തു വിവരിക്കുന്നുണ്ട്.

പൊന്നാനി താലൂക്കിൽ പ്രചരിച്ചിരുന്ന ആയോധനമുറകൾക്കു് വല്ലട്ടേ് സമ്പ്രദായമെന്നത്രേ പറഞ്ഞുവന്നിരുന്നതു്.

മദ്ധ്യകേരളത്തിൽ പ്രചരിച്ചിരുന്ന ഒടിമുറിശേരി (ഒടമുറശാരി) സമ്പ്രദായത്തിൽ ആയുധങ്ങൾ കൊണ്ടുള്ള ക്ഷതവിധി പ്രയോഗങ്ങളും ചീനക്കുത്ത്, ശിങ്കളടി, കലായവിദ്യ മുതലായ വെറും കൈമുറകളും ഒടിവ്, മുറിവ് എന്നിവയെ സംബന്ധിച്ച ചികിത്സാവിധികളും അടങ്ങിയിട്ടുണ്ട്.

ശരീരവടി, ചൊട്ടച്ചാൺവടി എന്നിവ കൊണ്ടുള്ള വടിത്തല്ല്, വലിപ്പംകുറഞ്ഞ ഒരുതരം ഗദയുടെ ആകൃതിയിലുള്ള പൊന്ത്യയും പരിചയും ഉപയോഗിച്ചു കൊണ്ടുള്ള 'പൊന്ത്യപ്പരിചപ്പയററ്' ഖഡ്ഗാഭ്യാസത്തിൽപ്പെട്ട 'പടവെട്ട്' എന്നിവയും കളരികളിൽ അഭ്യസിപ്പിച്ചുവന്ന അഭ്യാസമുറകളാണ്. തുളുനാടൻ, മലനാടൻ, കടത്തനാടൻ, ചാവക്കാടൻ, കോഴിക്കോടൻ എന്നൊക്കെയുള്ള സ്ഥലപ്പേരുകളോടു ചേർത്തറിയപ്പെടുന്ന ചില രീതികൾ ഉണ്ടെങ്കിലും പ്രധാനമുറകളിൽ നിന്നും കുറേശ്ശ മാററങ്ങൾ ഇവയ്ക്കു കാലാകാലങ്ങളിൽ സംഭവിച്ചിട്ടുണ്ടെന്നതൊ

**കളരിപ്പയററിലെ അടവുകളെപ്പററിയാണ് ഇവിടെ പ്രതിപാദിക്കുന്നതു്**

ഴിച്ചാൽ മുൻ സൂചിപ്പിച്ചവയിൽനിന്ന് തികച്ചും അന്യമാണ് ഇവയെന്ന പറഞ്ഞുകൂട. ഓരോ പ്രധാന മുറകളുടെയും ചുവടു പിടിച്ച് ആശാന്മാർ ഉണ്ടാക്കിയ പ്രത്യേക സ്റ്റൈൽ പിന്നീട് ഒരു പ്രദേശത്തിന്റേതായി മാറിയതാവണം.

ദ്രോണംപള്ളി (ഓണംപള്ളി) എന്നറിയപ്പെടുന്ന രീതി തെക്കൻ കേരളത്തിൽ അഭ്യസിപ്പിച്ചുവരുന്നുണ്ട്.

## കളരികൾ

പണ്ടത്തെ കളരികളുടെ ഒരേകദേശ നഖചിത്രം ചോറിയ ആരോമുണ്ണി മികവിൽ മികച്ചേരി ചന്തുവിനോടുള്ള കുടിപ്പക തീർക്കാൻപോയ പാട്ടിൽ നിന്നു ലഭിക്കുന്നുണ്ട്. ഒരു പാണപ്പയ്യൻ ചന്തുവിന്റെ കളരിയുടെ വിചിത്ര സ്വഭാവം ചൊല്ലിക്കൊടുക്കുന്നതിൽനിന്ന് ഇതു മനസ്സിലാക്കാം.

"നാല്പത്തീരടി നീളമാണു കളരിക്ക്. മാററാന്റെ വരവു കരുതി തീർപ്പിച്ചതായതുകൊണ്ട് കരിങ്കല്ലുകൊണ്ടാണ് കെട്ടിയുയർത്തിയിട്ടുള്ളത്. പുളിങ്കാതൽ കൊണ്ടാണ് വാതിൽ. അന്താഴം തള്ളി അഴി എറിഞ്ഞിട്ടുണ്ട്. അരിമത്താഴെഴിട്ടു പൂട്ടീട്ടും ഉണ്ട്. കളരിക്ക് പതിനാറാൾക്കുയരമുണ്ട്. എല്ലാ കളരിക്കും വാതിലൊന്ന്. ചന്തുന്റെ കളരിക്കു വാതിൽ രണ്ട്. ഒന്നു നേർ വാതിലും മററത്ത് പൊയ്‌വാതിലും."

ഈ വർണ്ണന ഇന്നത്തെ കളരികൾക്കു യോജിക്കില്ല. എങ്കിലും നാല്പത്തീരടിക്കളരി (കുഴിക്കളരി) എന്നറിയപ്പെടുന്ന അഭ്യാസപരിശീലനത്തിനുവേണ്ടി ഉപയോഗിക്കുന്ന കളരിയെപ്പററിയുള്ള സൂചന നൽകുന്നു. നാലുപുറവും ഓലയോ പരമ്പോ പലകയോ കൊണ്ടു മറച്ചതും അഞ്ചടിയോളം താഴ്ചയിൽ കുഴിച്ച് മണ്ണുതല്ലി മെഴുകിയ തറയുള്ളതുമായ നാല്പത്തീരടിക്കളരിക്കു് 42 × 21 കാൽച്ചുവടളവുണ്ടായിരിക്കും വിസ്തീർണ്ണം.

നാല്പത്തീരടിക്കളരി കൂടാതെ മത്സരത്തിനുവേണ്ടി ഉപയോഗിക്കുന്നതും നെടുംകളരി, അങ്കക്കളരി എന്നൊക്കെയുള്ള പേരുകളിലറിയപ്പെടുന്നതുമായ അൻപത്തീരടി (52 × 26 അടി) കളരി, 32 × 16 അടി അളവുള്ളതും തറ കെട്ടിപ്പൊക്കിയുണ്ടാക്കുന്നതും തറവാട്ടു കളരിയുടെ ആവശ്യത്തിലേക്കായി പ്രയോജനപ്പെടുത്തുന്നതുമായ മുപ്പത്തീരടിക്കളരി (കോൽക്കളരി), 18 × 9 അടി അളവിൽ അഭ്യാസിയുടെ വ്യായാമ പരിശീലനാദികൾക്കായി ഉപയോഗപ്പെടുത്തുന്ന പതിനെട്ടീരടിക്കളരി (കുറുംകളരി) എന്നീ കളരികളും ഉണ്ട്.

എല്ലാ കളരികളും പ്രവേശനം കിഴക്കേ ഭാഗത്തുനിന്നാണ്. കളരിയുടെ പടിഞ്ഞാറുതെക്കുമൂലയ്ക്കായി പല തട്ടുകളോടുകൂടിയ പൂത്തറയും പടിഞ്ഞാറു നേരെ മദ്ധ്യത്തായി ഗണപതിത്തറയും അതിനടുത്തുതന്നെ പൂർവ്വഗുരുനാഥന്മാരുടെ സ്മരണയ്ക്കായി ഗുരുത്തറയും ഉണ്ടാക്കുന്നു. കളരിസങ്കല്പങ്ങളെപ്പററി ചില പഴയ കൈയെഴുത്തു ഗ്രന്ഥങ്ങളിൽ ഇങ്ങനെ പറയുന്നു:

"നാലുമുക്കിലും പിന്നെ പ്രതിഷ്ഠകൾ കഴിക്കേണം. കന്നിമൂലയിലാണല്ലോ കളരിപാമ്പരദേവകൾ വസിപ്പതു്. ശിവനും ശക്തിയും കാലഭൈരവനെപ്പോലെയും ഏഴുതട്ടുള്ള മണിയറമേൽ അങ്ങേഴാംപടിയിൽക്കൊണ്ടു കുടിവച്ചു പൂജിക്കേണം. എടത്തോട്ടു ചോടെയായി പൊന്നും ഗണപതിയേയും നാഗഭഗവതിയേയും സങ്കല്പംചെയ്തു കൊള്ളുക."

ഓരോ വിദ്യാർത്ഥിയും കളരിയിൽ പ്രവേശിക്കുന്നതു് വലതുകാൽവച്ച്, കളരിതൊട്ടു വന്ദിച്ചശേഷമാണ്. കളരി ശരീരവും വിദ്യാർത്ഥി ജീവനുമാണെന്നാണ് പൊരുൾ. കളരികെട്ടാത്ത കളരിപ്പയററ് ശരീരമില്ലാത്ത ആത്മാവിനെപ്പോലെയത്രെ. വിദ്യാർത്ഥിയില്ലാത്ത കളരിയും ജീവസ്സററതെന്ന് വിശ്വാസമുണ്ട്.

## കച്ചകെട്ട്: എണ്ണതേപ്പ്

കളരിയിൽ പ്രവേശിച്ചുകഴിഞ്ഞാൽ ശരീരം മുഴുവൻ എണ്ണയോ കുഴമ്പോ പുരട്ടണം. ഇതിനായി മഞ്ഞളും കാവിമണ്ണും ചേർത്ത് അടിച്ചു പുരട്ടുകയോ, കളരിത്തൈലങ്ങൾ ഉപയോഗിക്കുകയോ ചെയ്യാം. ഉലുവാപ്പൊടി, മഞ്ഞൾപ്പൊടി, അമുക്കുരപ്പൊടി എന്നിവ ക്രമമായ തോതിൽ എണ്ണ, നെയ്യ്, ആവണക്കെണ്ണ എന്നിവ ചേർത്ത് മുക്കൂട്ടിൽ കലർത്തി പാകത്തിൽ കാച്ചിയെടുത്ത കുഴമ്പാണ് ഇക്കാര്യത്തിൽ ഏററവും ഉത്തമമായതെന്ന് യശശ്ശരീരനായ ചിറയ്ക്കൽ ടി. ബാലകൃഷ്ണൻനായർ അഭിപ്രായപ്പെട്ടിട്ടുണ്ട്. കുഴമ്പും എണ്ണയും പുരട്ടുന്നതുകൊണ്ട് പയററുമ്പോൾ ഉണ്ടാകാവുന്ന തളർച്ചയും പയററിക്കഴിഞ്ഞുളവായേക്കാവുന്ന അസ്വാസ്ഥ്യവും വേദനയും പരിഹരിക്കാം.

എണ്ണ തേക്കുന്നതുപോലെതന്നെ പ്രാധാന്യമർഹിക്കുന്നതാണ് കച്ചകെട്ടും. ദേഹത്തിലെ ഏതു ചലനവും വൃഷണങ്ങളെ ബാധിക്കുമെന്നതിനാൽ അടികളിൽനിന്നും ഇടികളിൽനിന്നും തെല്ലുപോലും ഹാനി തട്ടാത്ത വിധത്തിൽ വൃഷണസഞ്ചിയെ കൈവിരലുകൾകൊണ്ട് നന്നായി പിടിച്ചു പൊന്തിച്ചുവച്ചിട്ടായിരിക്കണം കച്ചകെട്ടുന്നതു്. ദൃഢമായും ഭദ്രമായും അമർത്തിയുമായിരിക്കണം ഇതെന്നു നിഷ്കർഷയുണ്ട്. നാല്പത്തിരണ്ടുമുഴം കച്ചകെട്ടിയിട്ടായിരുന്നു പണ്ടത്തെ അഭ്യാസികളുടെ പുറപ്പാട്. തച്ചോളി ചന്തുവിനെപ്പററിയുള്ള ഒരു പാട്ടിൽ, കുഴലീന്നു കച്ച വലിച്ചെടുത്ത്, ആകാശം ചുണ്ടിയെറിഞ്ഞ്, അയാളെ കരംവരുംമുമ്പ് കച്ചേടെ വാലും പിടിച്ച്, ആനമുഖം വച്ചുകെട്ടി, കുതിരമുഖം വച്ചുകെട്ടി, തെക്കൻ ഞെറിയും ഞായവും വച്ച്, വടക്കൻ ഞെറിയും കുന്തലും വച്ച് പകിരിതിരിഞ്ഞു് എന്നൊക്കെ വിവരിക്കുന്നുണ്ടല്ലോ. ഇന്ന് കച്ചയ്ക്കു പകരം ലങ്കോട്ടിയാണ് അധികവും ഉപയോഗിക്കാറ്.

ഇതുകൂടാതെ പ്രാണസംയമവും മന്ത്രസിദ്ധിയും ബ്രഹ്മചര്യവും ചിലരെങ്കിലും നിർദ്ദേശിക്കാറുണ്ട്. ഈശ്വരസേവയുടെ പ്രാധാന്യം വടക്കൻപാട്ടുകൾ എടുത്തുപറയുന്നു.

## മെയ്ത്തൊഴിൽ

എണ്ണ പുരട്ടുകയും കച്ചകെട്ടുകയും ചെയ്തശേഷം പൂത്തറയും ഗുരുപാദങ്ങളും തൊട്ടുതൊഴുത് അഭ്യാസം ആരംഭിക്കുന്നു. ആദ്യമാദ്യം ചെറിയ വ്യായാമമുറകളിലും ശ്വാസോച്ഛ്വാസക്രമങ്ങളിലും തുടങ്ങി സാവധാനം ശരീരത്തിന്റെ എല്ലാ ഭാഗത്തിനും വേണ്ടത്ര അയവും ബലവും കിട്ടത്തക്കവിധത്തിലുള്ള കടുത്ത വ്യായാമങ്ങളിലേക്കു കടക്കുന്നു. മെയ്ത്തൊഴിലിൽ ശരീരാവയവങ്ങൾകൊണ്ട് നാനാപ്രകാരേണയുള്ള ചലനാത്മക ഭാവങ്ങളാണ് അടങ്ങിയിരിക്കുന്നതു്. മെയ്സ്വാധീനം, ചുവടുറപ്പ്, വടിവുക്രമങ്ങൾ എന്നിവയെല്ലാം ഉണ്ടാകുന്നതു് മെയ്ത്തൊഴിലഭ്യാസംകൊണ്ടാണ്. യാതൊരുപകരണത്തിന്റെയും സഹായം കൂടാതെ ചെയ്യാവുന്ന ഈ വ്യായാമമുറകൾ തികച്ചും ശാസ്ത്രീയവും ഒന്നാംകിടയിലുള്ളതുമാണു. അടിസ്ഥാന വ്യായാമമായ മെയ്യിറക്കത്തിലൂടെ പ്രധാനമായും കഴുത്ത്, നെഞ്ച്, കൈകൾ, ചുമൽ, നട്ടെല്ല്–ഇവയ്ക്കെല്ലാം ഒതുക്കവും ആയാസവും ബലവും സിദ്ധിക്കുന്നു. അരക്കെട്ട്, കാൽമുട്ടുകൾ എന്നിവയ്ക്കു കരുത്തും കാൽവയ്പിനു ശക്തിയും കാൽ സ്വാധീനത്തിലാക്കാൻവേണ്ടിയുള്ള അഭ്യാസങ്ങളിലൂടെ ലഭ്യമാകുന്നു. ചിലർ മെയ്യിറക്കമുറകൾ വണ്ടിന്റെ പൂക്കൾക്കു ചുററുമുള്ള ഭ്രമണത്തോടും പകർച്ചക്കാൽമുറകൾ എട്ടുകാലിയുടെ വലകെട്ടിനോടും ഉപമിച്ചുവരുന്നുണ്ട്.

അറപ്പുകയ്യ് സമ്പ്രദായമനുസരിച്ച് സാധാരണയായി കാൽകൊണ്ടുള്ള പത്ത് അഭ്യാസമുറകളാണ്. നേർകാൽ, തിരിച്ചുകാൽ, വിതുകാൽ, കോൺകാൽ, ഇരുത്തിക്കാൽ, വിരുത്തിക്കാൽ, പകർച്ചക്കാൽ, അകംകാൽ, പുറംകാൽ, പെരുക്കക്കാൽ എന്നിവ ഇതുകൂടാതെ വീതുതിരിച്ചുകാൽ, വീതുവകർച്ചക്കാൽ എന്നിവയും അഭ്യസിപ്പിക്കാറുണ്ട്.

നേർകാൽ, വീതുകാൽ, ഇരുത്തിക്കാൽ, പകർച്ചക്കാൽ, തച്ചുവളയൽ, തഞ്ചങ്ങൾ, വെട്ടുംതഞ്ചങ്ങൾ തുടങ്ങി പന്ത്രണ്ടുവിധം മെയ്പയററുകളും കാലഭ്യാസങ്ങളും ചേർന്നതാണ് അറപ്പുകയ്യ് സമ്പ്രദായത്തിലെ മെയ്ത്താരി. മെയ്പയററുകളിൽ നേർകാൽ, വീതുകാൽ, ഇരുത്തിക്കാൽ, പകർച്ചക്കാൽ, തച്ചുവളയൽ, തഞ്ചങ്ങൾ തുടങ്ങി അഞ്ചാറിനങ്ങൾമാത്രമേ ആദ്യം പരിശീലിപ്പിക്കാറുള്ളൂ. ബാക്കിയുള്ളവ ഒരു ഉപരിപഠനം എന്നനിലയ്ക്ക് ശീലിക്കാവുന്നതാണ്. മെയ് പയററിൽ ചുവടുകൾ, വടിവുകൾ, കരണങ്ങൾ എന്നിവയും ഉൾപ്പെടുന്നു.

രണ്ടടി അകലത്തിൽ കാലുകൾ നിവർത്തി നിൽക്കുന്ന വട്ടച്ചുവട് (വൈശാഖം എന്ന് അമരകോശത്തിൽ പറയുന്നു), അഞ്ചടി അകലത്തിൽ, മുൻകാൽ മടക്കിയുള്ള നിലയായ നീട്ടച്ചുവട് (പ്രത്യാലീഢം). മുൻകാൽനീട്ടിയും പിൻകാൽ കുറുക്കിയും ഉള്ള ആക്കച്ചുവട് (ആലീഢം), ശത്രുവിന്റെ നേരെ ചാടി നിലയുറപ്പിക്കുന്ന ചാട്ടച്ചുവട്, കാലുകൾ രണ്ടടി അകററിയും രണ്ടടി കയററിയുമുള്ള കോൺചുവട് തെരുത്തുകയററമെന്നറിയപ്പെടുന്നതും ശത്രുവിന്റെ നേരെ നീങ്ങിയും നിരങ്ങിയും ചെല്ലുന്നതുമായ നീക്കച്ചുവട് എന്നീ തരം ചുവടുകളാണുള്ളതു്. നീക്കച്ചുവടിന് ഒരു ചുവടിൽ നിന്ന് മററു ചുവടുകളിലേക്കു് നീങ്ങിപ്പോകുന്നതുകൊണ്ട് പെരുക്കച്ചുവടെന്നും ഇളക്കച്ചുവടെന്നും പറയാറുണ്ട്. (മററു സമ്പ്രദായങ്ങളിൽ സ്വസ്തികച്ചുവട്, അഷ്ടകോൺചുവട് തുടങ്ങിയ 64 ചുവടുകളുണ്ടെങ്കിലും മേല്പറഞ്ഞ ആറുരീതി ചുവടുകളുടെ പരിധിക്കുള്ളിലാണ് അവ ഉൾപ്പെടുന്നതെന്നും പ്രസ്തുത ചുവടുകളിൽക്കൂടിയല്ലാതെ അവ വയ്ക്കാനാവില്ലെന്നും വാസ്തുഗുരുക്കൾ അഭിപ്രായപ്പെടുന്നു.)

അറപ്പ്കയ്യ് സമ്പ്രദായത്തിൽ ഗജവടിവ്, അശ്വവടിവ്, സിംഹവടിവ്, (മാർജ്ജാരവടിവ്), സർപ്പവടിവ്, (പന്നഗവടിവ്), മത്സ്യവടിവ്, മയൂരവടിവ്, കുക്കുടവടിവ്, വരാഹവടിവ് എന്നിങ്ങനെയുള്ള എട്ടു വടിവുകളാണുള്ളതു്. മത്സ്യക്കരണം, മാർജ്ജാരക്കരണം, സർപ്പക്കരണം തുടങ്ങി ആറു കരണങ്ങളും. കളരിയിലെ വിവിധതരം ചാട്ടവും മറിച്ചിലുകളുമാണ് കരണങ്ങൾ എന്നറിയപ്പെടുന്നതു്.

പന്ത്രണ്ട് മെയ്പയററുകൾക്കും പ്രത്യേകം വായ്ത്താരിയുണ്ടെങ്കിലും എല്ലാററിനും പൊതുവായി ചെയ്യേണ്ടതുമുണ്ട്.

കത്തിപ്പയററിലെ വലവീശിയേററ്

അമർന്ന് അമർച്ചയിൽ ഇടതുവച്ച് വലതുകൊണ്ടു ചവിട്ടി വലതു വയ്യോട്ടു മാറി ഇടത്തേതും കൂട്ടി വാങ്ങിയമർന്ന് ഇടതുവച്ചു വലതുകൊണ്ടുചവിട്ടി, വലത്തു വയ്യോട്ടുമാറി, ഇടത്തേതെടുത്തു നോക്കി വലത്തേമ്മൽ ചാടിക്കെട്ടിച്ചവിട്ടി വലിഞ്ഞമർന്നു നിവർന്ന് (ഇത്രയും 12 എണ്ണത്തിലും ചെയ്യണം) വലത്തുനേരെ വലത്തുതിരിഞ്ഞു്, ഇടത്തുനേരെ ഇടത്തുതിരിഞ്ഞു് വലത്തുനേരെ മുൻപിൽ ചവിട്ടി ഇടത്തുനേരെ ഇടത്തുതിരിഞ്ഞു് വലത്തുനേരെ വലത്തുതിരിഞ്ഞു് ഇടത്തുനേരെ എടുത്തു മുൻപിൽ ചവിട്ടി വലത്തുനേരെ എടുത്തു വയ്യിൽ ചവിട്ടി പൊങ്ങി വലിഞ്ഞമർന്ന് കൂട്ടിച്ചവിട്ടി നിന്ന് ഇടത്തുവച്ച് വലത്തേതിൽ തിരിഞ്ഞുചാടി വലിഞ്ഞമർന്ന് ചവിട്ടി മടങ്ങി പന്തി ചേർത്തിയിരുത്തി കൈകുത്തിപ്പതിഞ്ഞു നിവന്ന് (നോട്ട്: എല്ലാ മെയ്പയററുകളും കിഴക്കുനിന്ന് പടിഞ്ഞാറോട്ടു ചെയ്യുന്നതിനാൽ മേൽപ്പറഞ്ഞതുതന്നെ പടിഞ്ഞാറുനിന്ന് കിഴക്കോട്ടു തിരിഞ്ഞു് ഒരുവട്ടം കൂടി ആവർത്തിക്കണം.) എല്ലാ മെയ്പയററിലും ഓരോ അറപ്പുകൾ തീരുമ്പോഴും ചെയ്യേണ്ടതാണ്. താഴ്ചയിലമർന്ന് നീക്കിത്തെരുത്ത് വലത്തു ചവിട്ടി ഇടത്തു തൂക്കി വഴിമാറി താണമർന്ന് തിരിഞ്ഞുചാടി വലിഞ്ഞമർന്ന് ചവിട്ടി മടങ്ങി പന്തി ചേർത്തിയിരുത്തി നിവർന്ന് ഇടത്തേതെടുത്തുനോക്കി വലത്തേമ്മൽ ചാടിക്കെട്ടിച്ചവിട്ടി വലിഞ്ഞമർന്ന് താഴ്ചയിലമർന്നു നീക്കിത്തെരുത്ത് (നോട്ട്: ഇതും എല്ലാ മെയ്പയററിലും ചെയ്യേണ്ടതാണ്) വലത്തുചവിട്ടി ഇടത്തേതിലമർന്ന് തിരിഞ്ഞുവലിഞ്ഞു പൂത്തറതൊഴുത് സൂചിക്കിരുത്തി—ഇതു പകർച്ചക്കാൽ എന്ന മെയ്പയററിലെ വായ്ത്താരിയാണ്.

ഇതിൽ നീക്കിത്തെരുക്കൽ, അമർച്ചയിൽ ഇടത്തുവച്ച് വലതുകൊണ്ടു ചവിട്ടി എന്ന ഭാഗങ്ങളും വലത്തുചവിട്ടി ഇടത്തേതിലമർന്നു തുടങ്ങിയതും എല്ലാ മെയ്പയററിലും ചെയ്യേണ്ടതാണ്. വായ്ത്താരി പറയാനെടുക്കുന്നതിന്റെ വളരെ ചുരുങ്ങിയൊരു സമയംകൊണ്ട് അഭ്യാസം ചെയ്തുതീർക്കാം. ശരീരത്തിനു കരുത്തും ചലനവേഗതയും സഹനശക്തിയും നൽകുന്ന ഈ അഭ്യാസമുറകളോടു കിടപിടിക്കുന്ന യാതൊന്നുംതന്നെ ലോകത്തിലൊരിടത്തും താൻ കാണുകയുണ്ടായില്ലെന്നു ബി. ബി. സി. യിലെ മൈക്കൽ ക്രൗച്ചർ ആവർത്തിച്ചു പറഞ്ഞതു് മെയ്യഭ്യാസപ്രകടനങ്ങളുടെ മഹത്വം മനസ്സിലാക്കിയിട്ടു തന്നെയാണ്.

## കോൽത്താരി

അഞ്ചുതരം വടികൾ ഉപയോഗിച്ചുള്ള പയററുമുറകളാണ് കോൽത്താരിയിലുള്ളതു്.

പന്തിരുച്ചാൺ—നടുഭാഗത്തു പിടിച്ച് രണ്ടററംകൊണ്ടും വീശുന്നതിനാൽ ഇതിന് വീശുവടി എന്നും പേരുണ്ട്. ശരീരത്തിന് അഴകും കൈകളുടെ ലാഘവവുമാണ് ഇതുകൊണ്ടു നേടാനാവുന്നതു്. പന്തിരുച്ചാൺ വടി കറക്കി കോരിച്ചൊരിയുന്ന മഴയിലൂടെ നനയാതെ നടക്കുന്ന ഗുരുക്കന്മാരുടെ കഥ കേവലം അതിശയോക്തിപരമല്ലെന്ന കോൽത്താരി പരിശീലിക്കുന്നവർക്കറിയാം.

അറുചാൺ; ആൾവടി, കെട്ടുകാരി, ശരീരവടി തുടങ്ങിയ പേരുകളിലും ഇതറിയപ്പെടുന്നുണ്ട്. ശരീരത്തിന്റെ നീളത്തിലുള്ള രണ്ടു വടികളെടുത്ത് അടിക്കുകയും തടുക്കുകയും ചെയ്തു ശീലിക്കുന്നു. ശരീരത്തിന്റെ ഏതുഭാഗത്തും പലവിധത്തിലും വരുന്ന അടികളെ നേരിടാൻ അറുചാൺ ഉപയോഗിക്കുന്നു.

മുച്ചാൺ: കുറുവടിയെന്നും ചെറുവടിയെന്നും അറിയപ്പെടുന്ന മുച്ചാണിന്റെ ലക്ഷ്യം വേഗതയും ദൃഷ്ടിസ്ഥിരതയുമാണ്. മുഖത്തുനോക്കി, ശരീരത്തിന്റെ ഏതുഭാഗത്തു വരുന്ന അടിയും, തടയാനും ചുവടുകൾ മാററിവയ്ക്കാനും മുച്ചാൺ പയററുകൊണ്ടു സാധിക്കുന്നു. ഒരു മിനിട്ടിൽ 120—150 തവണവരെയുള്ള വേഗത ഇതിൽ പ്രദർശിപ്പിക്കുന്ന വിദ്യാർത്ഥികളുണ്ട്. ഇതിനിടയിൽ ചുവടുകൾ മാറുകയും തടയുകയും അടിക്കുകയും കൊടുക്കുകയും ചെയ്യുന്നുണ്ട്.

ഒററ: 18 ഇഞ്ചു നീളത്തിലുള്ളതും മുന്നു വളവോടുകൂടിയതുമായ ഇതു് മുപ്പിരി, മർമ്മവടി എന്നുള്ള പേരുകളിലും അറിയപ്പെടുന്നുണ്ട്. ഇതിൽ പതിനെട്ടു പ്രയോഗങ്ങൾ ഉണ്ട്. അടിക്കുകയും തടുക്കുകയും ചെയ്യുന്നതോടുകൂടി മർമ്മസ്ഥാനങ്ങളെ ലക്ഷ്യമാക്കിയുള്ള കുത്തുകളും പൂട്ടുകളും പിടികളും ഒററയിലുണ്ട്. ഒററ പയററിത്തെളിഞ്ഞവനെ ഉറക്കത്തിലടിച്ചാലും കൊള്ളില്ല എന്നൊരു മൊഴിതന്നെയുണ്ട്. ഒററമുൻകോലും പിൻകോലും ചെയ്യാൻ പരിശീലിച്ചുകഴിഞ്ഞാൽ (നോട്ട്: മുൻകോൽ—പരിശീലിപ്പിക്കുന്ന ആൾ. പിൻകോൽ—പഠിക്കുന്ന ആൾ) ശരീരത്തിന്റെ ഏതുഭാഗത്തു വരുന്ന അടിയും വെട്ടും കുത്തും തടുക്കാൻ സാധിക്കും എന്നാണ് വിശ്വാസം.

കൊട്ടുകോൽ: (മുനകോൽ) മർമ്മവടിയെന്നും ഇതറിയുന്നുണ്ട്. ഒരു ചാൺനീളമുള്ളവടി നടുവിൽ പിടിച്ച് രണ്ടററംകൊണ്ടും മർമ്മസ്ഥാനങ്ങളെ ലക്ഷ്യമാക്കി പ്രയോഗിക്കുകയാണ് 'പതിവ്'. ഇതു് സാധാരണ വിദ്യാർത്ഥികൾക്കു പരിശീലിപ്പിച്ചു കൊടുക്കാറില്ല. കളരിപ്പയററിലെ നാലാമത്തെ ഇനമായ വെറുംകൈ പ്രയോഗത്തിൽ ഏററവും വിശ്വസ്തരായ വിദ്യാർത്ഥികൾക്കുമാത്രം പരിശീലിപ്പിച്ചുകൊടുക്കുന്ന ഒന്നാണു കൊട്ടുവിദ്യ. പണ്ട് അഭ്യാസികൾ തലപ്പാവിലും മടിയിലും മുറുക്കാൻപൊതിയിലും മററും പൊതിഞ്ഞുകൊണ്ടു നടക്കാറുണ്ടായിരുന്ന ഒരു മാരകായുധമത്രേ ഇതു്.

കോൽത്താരിക്കും വായ്ത്താരിയുണ്ട്. ഒററയുടെ ഒന്നാമത്തെ അടവ് ഇങ്ങനെ തുടങ്ങുന്നു:

"എടവടി കുറുകെത്തെരുത്തുതെരുത്തു തെരുത്തു വലത്തേൽ ഓതിരം ചാടി വെട്ടി കൂടെത്തെരുത്തു പടിഞ്ഞു കടകം എടത്തോളവിന് വാങ്ങിത്തെരുത്തു പൊങ്ങിയമർന്ന്..."

(തുടരും)

കഥ

മാധവിക്കുട്ടി

# നപുംസകം

**ബോം**ബെയിൽ സയോൺ കോളിവാഡ എന്ന ചേരിപ്രദേശത്ത് നപുംസകങ്ങൾ മാത്രം താമസിക്കുന്ന ഒരു കോളനിയുണ്ട്. തുത്തനാകപ്പലകകൾകൊണ്ട് നിർമ്മിച്ച കുടിലുകളും കയറുകട്ടിലുകളും മലക്കറിത്തൊലികൾ ചീഞ്ഞളിഞ്ഞതുകൊണ്ട് ദുർഗ്ഗന്ധം വമിക്കുന്ന കുപ്പക്കൂമ്പാരങ്ങളും സ്ത്രീവേഷം ധരിച്ചവരെങ്കിലും മുഖക്ഷൗരം ദിവസേന ചെയ്യേണ്ടി വരുന്ന മനുഷ്യജീവികളും നിറഞ്ഞൊഴുകുന്ന ഒരു ഗ്രാമം. ഏതെങ്കിലും വീട്ടിൽ ഉണ്ണി പിറന്നാൽ ചെണ്ടയും ചിലമ്പൊലിയുമായി നപുംസകങ്ങൾ അവിടെ ഓടിയെത്തും. കുട്ടിക്ക് ആയുരാരോഗ്യങ്ങൾ നേരുവാനാണ് അവർ നൃത്തം ചെയ്യുന്നത്. ആ നൃത്തത്തിന് പ്രതിഫലമായി കുടുംബനാഥ ഉടനെ ഗോതമ്പും ശർക്കരയും നാളികേരവും അവർക്ക് സമ്മാനിക്കാറുമുണ്ട്. ആ പദാർത്ഥങ്ങളെല്ലാം നപുംസകങ്ങളുടെ അവകാശമാണ്. കൊടുക്കുന്നതിൽ പിശുക്ക് കാണിക്കുന്നവരെ അവർ അസഭ്യവാക്കുകൾകൊണ്ട് എതിർക്കാറുമുണ്ട്. കണക്കിലേറെ കോപിച്ചാൽ നപുംസകം തന്റെ പാവാട പൊക്കി സാധാരണയായി മറച്ചുവയ്ക്കാറുള്ള തന്റെ ശാപത്തെ വെളിപ്പെടുത്തും. ആ കാഴ്ച ഭയങ്കരമായ ഒരു ശിക്ഷയായിട്ടാണ് മിക്കവരും കരുതുന്നത്. എല്ലാ വെള്ളിയാഴ്ചയും അവർ പുള്ളിപ്പാവാടകളണിഞ്ഞും സാരികൾ ഞൊറിഞ്ഞുടുത്തും ചിലങ്കകളണിഞ്ഞും ചെണ്ടകൾ പേറിയും നഗരത്തിലേക്ക് ഇറങ്ങാറുണ്ട്. ഭയചകിതരായ സ്ത്രീകൾ ധൃതിയിൽ നാണയങ്ങൾ അവരുടെ നേർക്ക് എറിഞ്ഞുകൊണ്ട് നടന്നകലുകയും. ആ ഭയം നപുംസകങ്ങളെ പൊട്ടിച്ചിരിപ്പിക്കുന്നു. അവർ അശ്ലീലവാക്കുകളാൽ ആ മാന്യസ്ത്രീകളുടെ അവയവഭംഗിയെ വർണ്ണിക്കുന്നു... നപുംസകങ്ങൾ ചെറിയ ശിശുക്കളെ മോഷ്ടിച്ചുകൊണ്ടുപോയി അവരുടെ ഗുഹ്യാവയവങ്ങളെ കത്തികൊണ്ടു മുറിച്ച് രൂപാന്തരപ്പെടുത്തുന്നുവെന്ന് ബോംബെക്കാർ വിശ്വസിക്കുന്നു. പക്ഷേ, മോഷണത്തിന് ദൃക്‌സാക്ഷികളില്ല. അഥവാ ദൃക്‌സാക്ഷികളുണ്ടായാലോ, അവർ അതിനെപ്പററി പറയാൻ ധൈര്യപ്പെടുകയുമില്ല. ശിശുക്കളെ കട്ടെടുക്കുന്നുണ്ടാവണം, അല്ലെങ്കിൽ ആ കുപ്രസിദ്ധമായ ഹിജ്റാ കോളനിയിൽ വീണ്ടും വീണ്ടും പുതുമുഖങ്ങൾ ആവിർഭവിക്കുന്നതെങ്ങനെ? അവിടം എത്രയോ അനവധി ഹിജ്റകളുടെ പാർപ്പിടമാണ്. അലസമായി ചെണ്ടമേൽ തട്ടിമുട്ടിക്കൊണ്ടും ചിലങ്കകൾ കിലുക്കിക്കൊണ്ടും കാകസ്വരത്തിൽ പാട്ടുപാടിക്കൊണ്ടും അവർ അവിടെ വിശ്രമിക്കുന്നു—പകൽ മുഴുവനും എവിടെയോ അലഞ്ഞുനടക്കുന്നു—അവിടെയുമുണ്ട് സംഘടിതമായ ഒരു ഭരണകൂടം. ഒരു ഭരണകർത്താവും. അത് രാംകിങ്കരി എന്ന നപുംസകമായിരുന്നു. രാമുഭാവു എന്ന് വിളിക്കപ്പെടുന്ന കറുത്ത സത്വം. ആറടിയോളം പൊക്കം വരുന്ന രാമുഭാവു എന്നും വെള്ളസാരികളാണ് ധരിച്ചിരുന്നത്. മുറുക്കിച്ചുവപ്പിച്ച ചുണ്ടുകൾക്കിടയിലൂടെ ശ്മശാനക്കല്ലുപോലെയുള്ള പല്ലുകൾ എല്ലായ്‌പോഴും കാണാം, അശ്ലീലവാക്കുകളുടെ പണ്ഡിത.

സന്ധ്യനേരത്ത് രാംകിങ്കരിക്ക് ഒരു എണ്ണതേച്ചുകുളി പതിവാണ്. അതിന് നാലൗൺസ് ബ്രഹ്മിയെണ്ണയും സഹായിയായി തന്റെ പ്രിയസഖി ശകുഭായിയും അത്യാവശ്യമാണ്. കയറുകട്ടിലിൽ മലർന്നുകിടന്നുകൊണ്ടാണ് രാംകിങ്കരി ശകുഭായിയുടെ പേലവഹസ്തങ്ങളുടെ ലാളന അനുഭവിക്കാറുള്ളത്. എണ്ണ തിരുമ്മിപ്പിടിപ്പിച്ചുകഴിഞ്ഞാൽ എഴുന്നേററ് അരമണിക്കൂർനേരം പൂനിലാവിൽ അങ്ങോട്ടു മിങ്ങോട്ടും ഉലാത്തും ആ ഹിജ്റാ നേതാവ്. ആ ഉലാത്തലിൽ അവിടെയുള്ളവരുടെയൊക്കെ ക്ഷേമവിവരങ്ങൾ അന്വേഷിച്ച് മനസ്സിലാക്കുകയും ചെയ്യും.

ഒരു സന്ധ്യയ്ക്ക് കയറുകട്ടിലിൽ കിടക്കുമ്പോഴാണു ആ വൃദ്ധ അവിടേക്കു വന്നത്. ഗുജറാത്തിരീതിയിൽ സാരിയുടുത്ത സേഠാണി. കഴുത്തിലും കാതിലും ആഭരണങ്ങളില്ല. കണ്ണുകളിൽ അസാമാന്യമായ ഒരു തിളക്കം. രാംകിങ്കരിക്ക് ഉടൻ മനസ്സിലായി അവർ ഒരു ഭ്രാന്തിയാണെന്ന്.

“ഒരു തള്ള വന്നിരിക്കുന്നു,” ശകു പറഞ്ഞു. “ഒരു ഗുജറാത്തി സേഠാണി.”

രാംകിങ്കരി കിടന്നകിടപ്പിൽ നിന്ന് എഴുന്നേല്ക്കാൻ ശ്രമിക്കാതെ തന്റെ കർക്കശസ്വരത്തിൽ ചോദിച്ചു:

“എന്താ വേണ്ടത് തള്ളേ. ഇതു ഞങ്ങൾ ഹിജ്ഡകളുടെ കോളനിയാണെന്ന് നിങ്ങൾക്കറിയില്ലേ? ഇവിടെ നിങ്ങൾക്കാർക്കും പ്രവേശനമില്ല.”

വൃദ്ധ മണ്ണിൽ ഇരുന്നു, തന്റെ കാലുകൾ നീട്ടിവച്ചു. “ഞാൻ ഉച്ചയ്ക്കു തുടങ്ങിയതാണ് നടത്തം,” അവർ പറഞ്ഞു. എന്റെ സുന്ദരിക്കുട്ടിയെ “കണ്ടെത്താതെ ഞാനിനി വീട്ടിലേക്കു മടങ്ങുകയില്ല എന്ന് ഞാൻ ശപഥംചെയ്തുകഴിഞ്ഞു.”

“നിങ്ങളുടെ സുന്ദരിക്കുട്ടിയോ—” രാംകിങ്കരി ചോദിച്ചു: “അവളെ നിങ്ങൾ ഇവിടെ വന്ന് അന്വേഷിച്ചിട്ടെന്തുഫലം? ഇവിടെ നപുംസകങ്ങൾ മാത്രമല്ലേയുള്ളൂ?”

“അവൾ നപുംസകമായിട്ടാണു ജനിച്ചത്,” വൃദ്ധ പറഞ്ഞു. “വിവാഹത്തിനുശേഷം പതിനേഴ് വർഷങ്ങൾ കാത്തു, പല നേർച്ചകളും കഴിച്ച് ഉണ്ടായ കുട്ടിയാണ്. ഉദിച്ചുയരുന്ന പൗർണ്ണമിച്ചന്ദ്രനെപ്പോലുള്ള മുഖം. ചുണ്ടിനു മേലെ ഒരു ഓമന മറുകും. അവളെ തൊട്ടിലിൽനിന്ന് കട്ടെടുത്തു പോയത് നിങ്ങളുടെ കൂട്ടരാവണം. അവളെ കിട്ടാതെ ഞാൻ മടങ്ങിപ്പോവില്ല...”

“ഞങ്ങൾ കുട്ടികളെ കക്കുന്നവരല്ല തള്ളേ,” രാംകിങ്കരി പറഞ്ഞു. “കുട്ടികളെ കുടുംബക്കാർ ഞങ്ങൾക്കു വിൽക്കാറുണ്ട്. നല്ല സംഖ്യയ്ക്ക് വാങ്ങുകയല്ലാതെ കട്ടെടുക്കുന്ന സമ്പ്രദായം ഞങ്ങൾക്കില്ല. നപുംസകങ്ങൾക്ക് നിങ്ങളുടെ കൂട്ടരെക്കാൾ നേരും നെറിയുമുണ്ട്. ഞങ്ങൾ ഭൂമീദേവിയുടെ മക്കളാണ്.”

“എന്നാണ് നിങ്ങളുടെ കുട്ടിയെ കാണാതായത്?” ശകു ചോദിച്ചു.

“ഇനിയത്തെ ദീപാവലിക്ക് പത്തൊമ്പതു വർഷം തികയും. ദീപാവലി ദിവസമാണ് അവളെ കാണാതായത്. ഞാൻ അതിരാവിലെ കുളിക്കാൻ പോയപ്പോഴാണ് കള്ളൻ വന്ന് അവളെ മോഷ്ടിച്ചത്. ഞാൻ വേലക്കാരിയുടെ മുറിയിലായിരുന്നു കിടന്നിരുന്നത്. എന്റെ ഭർത്താവിനും അദ്ദേഹത്തിന്റെ അമ്മയ്ക്കും തീരെ രസിച്ചില്ല, ഞാൻ ഒരു നപുംസകത്തെ പ്രസവിച്ചത്. അവർ കുട്ടിയെ കഴുത്തു ഞെരിച്ചു കൊല്ലുവാൻ ഒരുങ്ങിയതാണ്. എന്റെ മുറവിളികേട്ട് കുട്ടിയെ ജീവനോടെ വിട്ടതാണ്. പക്ഷേ, കുട്ടിയെ വേലക്കാരിയുടെ മുറിയിൽ സ്വകാര്യമായി വളർത്തണമെന്ന് അവർ എന്നോടു പറഞ്ഞു. ബന്ധുക്കളോടും മിത്രങ്ങളോടും അവർ പറഞ്ഞു കുട്ടി മരിച്ചുപോയി, അനസൂയയാവട്ടെ, പ്രസവാനന്തരശുശ്രൂഷയ്ക്കുവേണ്ടി ഡോക്ടറായ സഹോദരന്റെ വീട്ടിലേക്കു പോയിരിക്കുന്നു. രാംകിങ്കരി എഴുന്നേററിരുന്നു.” വൃദ്ധയുടെ കണ്ണുകൾ ഇരുട്ടിലും പരതിക്കൊണ്ടിരുന്നു.

“അപ്പോൾ നിങ്ങളുടെ കുട്ടിക്ക് ഇപ്പോൾ പതിനെട്ടുവയസ്സ് പ്രായമായിരിക്കും,” രാംകിങ്കരി പറഞ്ഞു. “പൂർണ്ണചന്ദ്രനെപ്പോലെയുള്ള മുഖമുള്ള ഒരു സുന്ദരി. ഞങ്ങളുടെയിടയിൽ അത്തരത്തിലൊരുത്തിയില്ലല്ലോ.”

“ഞാനെന്റെ കുട്ടിയെയും കൊണ്ടല്ലാതെ വീട്ടിലേക്കു മടങ്ങുകയില്ല,” വൃദ്ധ പറഞ്ഞു.

“ഇവിടെ നിങ്ങൾക്ക് പ്രവേശനമില്ല. ഇത് ഞങ്ങളുടെ മാത്രം കോളനിയാണ്,” ശകു പറഞ്ഞു.

ചെണ്ടകളും പേറിക്കൊണ്ട് ഒരു സംഘം നപുംസക റാണികൾ അപ്പോൾ അവിടെ വന്നെത്തി. അവരിൽ ചിലർ വൃദ്ധയെ നോക്കി. അവരിൽ പല തരക്കാരുമുണ്ടായിരുന്നു. താടിയിൽ കുററിരോമങ്ങളുള്ള പുരുഷമുഖങ്ങളുള്ളവർ, സൗന്ദര്യവും സ്ത്രൈണചലനങ്ങളുമുള്ളവർ, സാരിയുടുത്തവർ, ചുവന്നപുള്ളിപ്പാവാടയുടുത്തവർ, നെററിയിലും കൈത്തണ്ടയിലും പച്ചകുത്തിയവർ, വൈരൂപ്യമുള്ളവർ...

“ഇവരാരാണ്?” ഒരു നപുംസകം ചോദിച്ചു. രാംകിങ്കരി ചിരിച്ചു. “അവരുടെ സുന്ദരിക്കുട്ടി ഇവിടെയുണ്ടെന്ന് പറയുന്നു തള്ള. പത്തൊൻപതു കൊല്ലം മുമ്പ് കളവുപോയ കുട്ടി. ചന്ദ്രനെപ്പോലെയുള്ള മുഖവും ചുണ്ടിന്ന് മേൽ മറുകുമുള്ള കുട്ടി.”

“അത് നമ്മുടെ രുഗ്മയാവുമോ?” ഒരാൾ ചോദിച്ചു. “അവൾ സുന്ദരിയാണല്ലോ—അവൾക്ക് ചുണ്ടിന്നുമേൽ മറുകുമുണ്ടല്ലോ.”

“വിഡ്ഢിത്തം പറയാതിരിക്കു,” രാമു വിളിച്ചുപറഞ്ഞു.

“ഇവിടെ അത്തരത്തിലാരുമില്ല. രുഗ്മയ്ക്ക് മറുകില്ല.”

നപുംസകങ്ങൾ നീരസത്തോടെ പിറുപിറുത്തുകൊണ്ടിരുന്നു.

“ഇന്ന് ദാദറിലെ നൃത്തത്തിന് എന്ത് പിരിവുകിട്ടി? കുട്ടിയുടെ അമ്മ ശർക്കരയും ഗോതമ്പും തന്നില്ലേ?”

രാംകിങ്കരി അവരുടെ ഭാണ്ഡങ്ങൾ അഴിച്ചു പരിശോധിച്ചു. “ഗാട്ട്ക്കോപ്പറിൽ ഞായറാഴ്ച പിറന്നത് ആൺകുട്ടിയാണ്,” ഒരാൾ പറഞ്ഞു. “നമുക്ക് ഇനിയത്തെ തിങ്കളാഴ്ച അവിടെപ്പോയി നൃത്തംചവിട്ടാം. പണക്കാരാണ്. ബിസിനസ്സുകാർ...”

“എണീക്കൂ, തള്ളേ നിങ്ങൾ വേഗം വീട്ടിലേക്കു മടങ്ങിക്കൊള്ളൂ,” ശകുഭായി പറഞ്ഞു. “നേരം ഇരുട്ടിയതു കണ്ടില്ലേ? നിങ്ങളെത്തേടി വീട്ടുകാരും പൊലീസുകാരും വരുന്നത് ഞങ്ങൾക്കിഷ്ടമില്ല. ഇതു ഞങ്ങൾക്കു മാത്രമുള്ള കോളനിയാണ്.”

“എന്റെ മകളെക്കൂടാതെ ഞാനിനി വീട്ടിലേക്കു മടങ്ങുകയില്ല,” വൃദ്ധ പറഞ്ഞു. അവർ മണ്ണിൽ ചെരിഞ്ഞുകിടന്ന് കണ്ണുകളടച്ചു.

“ഉറങ്ങാനാണോ ഭാവം?” രാമു ചോദിച്ചു. “ഞങ്ങൾ നിങ്ങളെ തൂക്കിയെടുത്ത് റെയിൽവേസ്റ്റേഷനിൽ കൊണ്ടുപോയാക്കും. ഇവിടെ നിങ്ങൾക്ക് പ്രവേശനമില്ല.”

“ഇവിടെ എന്റെ മകൾക്ക് ജീവിക്കാമെങ്കിൽ എനിക്കും ജീവിക്കാം,” വൃദ്ധ പറഞ്ഞു. “ഞാൻ നിങ്ങൾക്കുവേണ്ടി പാചകം ചെയ്യാം. നല്ല ‘ധോക്‌ല’യും കാണ്ഡ്വിയും ഞാനുണ്ടാക്കിത്തരാം. എന്നെ ഇവിടെനിന്ന് മടക്കിഅയയ്ക്കരുത്.”

“നിങ്ങൾ വലിയവീട്ടിലെ സേഠാണി,” ശകു പറഞ്ഞു. “ഞങ്ങൾ പാവങ്ങൾ. ഞങ്ങൾക്കുവേണ്ടി നിങ്ങൾ പലഹാരങ്ങൾ ഉണ്ടാക്കുന്നുവെന്നറിഞ്ഞാൽ നിങ്ങളുടെ വീട്ടുകാർ കോപിക്കും.”

“അവർക്കാർക്കും എന്നെ ആവശ്യമില്ല,” വൃദ്ധ പറഞ്ഞു. “എന്നെ ഭ്രാന്തിയെന്നാണ് അവരൊക്കെവിളിക്കുന്നത്. ധൂമകേതുവെന്നും. എന്നെ കണികണ്ടാലുടനെ അമ്മായിയമ്മ വീണ്ടും കുളിക്കാൻ കുളിമുറിയിൽ കടക്കും.”

“രാമുഭാവു, ഇവരാരാണ്?” ചുവന്ന പാവാടയുടുത്ത ഒരു സൗന്ദര്യധാമം വൃദ്ധയെ ചൂണ്ടിക്കൊണ്ട് ചോദിച്ചു. ഞാനിപ്പോഴാണ് അകത്തുനിന്ന് സ്വല്പ പറഞ്ഞ



റിഞ്ഞത് ഒരു ഗുജറാത്തി സ്ത്രീ ഇവിടെ കിടപ്പുണ്ടെന്ന്.''

''രുഗ്മാ, നീ അകത്തേക്കു പോവൂ,'' രാമു അട്ടഹസിച്ചു ''ഈ നിമിഷത്തിൽ അകത്തേക്ക് പോവൂ.''

നിലാവിൽ രുഗ്മയുടെ മൂക്കുത്തി വെട്ടിത്തിളങ്ങി. അവളുടെ ചുണ്ടിന്ന് മേൽ ഒരോമനമറുക് വ്യക്തമായി എല്ലാവർക്കും കാണാമായിരുന്നു. വൃദ്ധ അവളെ നോക്കിക്കൊണ്ടിരുന്നു.

''ഞാൻ അഞ്ചുമിനിട്ട സമയം ഈ നിലാവിൽ വിശ്രമിക്കട്ടെ,'' രുഗ്മ പറഞ്ഞു: ''എന്റെ കാലടികൾ നോവുന്നു. എത്ര മണിക്കൂറുകളാണ് ഞാൻ ചുട്ടുപിടിച്ച കോൺക്രീററ് നിലത്ത് നൃത്തം ചെയ്തത്. ഇതുപോലെ വിശ്രമമില്ലാതെ നൃത്തം ചെയ്തുകൊണ്ടിരുന്നാൽ ഞാൻ ഇനിയത്തെ ദീപാവലിക്കുമുമ്പ് മരിച്ചുപോവും.''

''അശുഭ വാക്കുകൾ പറയരുത് ഓമനേ,'' രാമു പറഞ്ഞു. ''നീ മരിച്ചാൽ ഞാനെങ്ങനെ ജീവിക്കും. നീ എന്റെ പച്ചക്കിളിയല്ലേ?''

വൃദ്ധ എഴുന്നേററ് കയററുകട്ടിലിന്നടുത്തുനിന്നു. അവർ രുഗ്മയുടെ മുഖം ഉററു നോക്കിക്കൊണ്ട് ചോദിച്ചു:

''എത്ര വയസ്സായി കുട്ടിക്ക്?''

''അവൾക്ക് ഇരുപത്തിനാലു വയസ്സായി,'' ശങ്കു പറഞ്ഞു: ''അവൾ മൈസൂർക്കാരിയാണ്. ഇവിടെയെത്തിയിട്ട് നാലുവർഷമേ ആയിട്ടുള്ളു. അവൾ നിങ്ങളുടെ സുന്ദരിമകളല്ല.''

''ആ മറുക്...'' വൃദ്ധ പിറുപിറുത്തു.

''ഹാ അത് മറുകല്ല, നെററിയിൽ പൊട്ടിടുമ്പോൾ ചാന്തു വീണതാണ്.'' രാമു പറഞ്ഞു 'രുഗ്മയ്ക്ക് മറുകില്ലല്ലോ.''

''കാണാൻ വയ്യാത്ത സ്ഥാനത്ത് മാത്രമേ എനിക്കു മറുകുള്ളൂ''—രുഗ്മ പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു. ''അല്ലേ രാമുഭാവൂ?''

''സത്യം''—രാമു തന്റെ അടിവയററിൽ മുറുക്കിപ്പിടിച്ചുകൊണ്ടു പൊട്ടിച്ചിരിച്ചു ''ഹോ ഹോ ഹോ. ആ ഓമനമറു നിങ്ങളെ കാണിക്കാനുള്ളതല്ല തള്ളേ.''

കട്ടിലിന്റെ വക്കത്ത് വലത്തേ കാൽ വിറപ്പിച്ചും കണങ്കാലിന്റെ അഴക് വെളിപ്പെടുത്തിയും മഹാരാജ്ഞിയെപ്പോലെ ഇരിക്കുന്ന രുഗ്മയുടെ മുഖം രണ്ടു കൈകൾ കൊണ്ടും പൊത്തിക്കൊണ്ട് വൃദ്ധ ചോദിച്ചു:

''പറയൂ മകളെ, നീ എന്റെ സുന്ദരിക്കുട്ടിയല്ലേ? എന്റെ മുലകുടിച്ച് എന്റെ ശരീരത്തോട് പറററിക്കിടന്നുകൊണ്ട് ഉറങ്ങിയിരുന്ന ശിശു നീയായിരുന്നില്ലേ? നിന്റെ പെററമ്മ ഞാനല്ലേ?''

''അല്ല,'' രുഗ്മ തന്റെ ചുരുളൻമുടി വാരിക്കെട്ടിക്കൊണ്ട് നീരസത്തോടെ പറഞ്ഞു. ''അല്ല, എന്റെ അമ്മ ഭൂമീദേവിയാണ്.''

അവൾ ധൃതിയിൽ എഴുന്നേററ് തന്റെ ചുവന്ന പാവാടയുടെ ചുരുളുകൾ ഇളക്കിക്കൊണ്ട് നൃത്തം ചെയ്തുതുടങ്ങി. അവളുടെ പാവാടയുടെ വക്കത്തുണ്ടായിരുന്ന വെള്ളിക്കസവ് നിലാവിൽ മദിക്കുന്ന തിരമാലകൾപോലെയാണെന്ന് വൃദ്ധയ്ക്കു തോന്നി. അവൾ ഏതോ ആനന്ദദായകമായ രഹസ്യം ഓർക്കുമ്പോളെന്നപോലെ പുഞ്ചിരി തൂകിക്കൊണ്ടിരുന്നു. അവളുടെ കൈത്തലങ്ങൾ ചിറകിട്ടടിക്കുന്ന വെള്ളപ്രാവുകളായി മാറി. അവളുടെ പാദസരങ്ങൾ കിലുങ്ങി.

രാമുഭാവു ചെണ്ടയെടുത്ത് മടിയിൽ വച്ചു. നേർത്ത തലവേദനപോലെ ആ ചെണ്ടകൊട്ടൽ വൃദ്ധയെ അലട്ടുവാൻ തുടങ്ങി. നിലാവിന്റെ നിറം കൂടിക്കൂടി വന്നു. പിച്ചള സ്വർണ്ണമായി മരച്ചില്ലകളിൽ മരതകപ്പതക്കങ്ങൾ തൂങ്ങുന്നുവെന്ന് അവർക്കു തോന്നി.

''ഓ ഭഗവതീ, യെല്ലമ്മാ, എന്നെ കാക്കൂ...'' രുഗ്മ പാടി. 'എന്റെ ശരീരം ചുട്ടുകത്തുന്നു, എന്റെ കാലുകൾക്കിടയിൽ ആരാണ് രണ്ടു കല്ലിട്ട് ഒരടുപ്പു കത്തിച്ചത്, എന്റെ രക്തത്തിന്റെ പുഴകളിൽ ആരാണ് അണക്കെട്ടുകൾ നിർമ്മിച്ചത്... ഓ ദേവീ യെല്ലമ്മാ എന്നെ രക്ഷിക്കൂ...''

തുത്തനാകപ്പലകകൊണ്ട് മേഞ്ഞ കുടിലുകളിൽ നിന്ന് അനവധി നപുംസകങ്ങൾ കരിനിഴലുകൾപോലെ മുന്നോട്ടു നീങ്ങിക്കൊണ്ടിരുന്നു. അവരിൽ ഒരുവൾക്കു ച്ചയുണ്ടായിരുന്നു. കൺമഷികൊണ്ടു കറുപ്പിച്ച ആ കണ്ണുകളിൽ നിന്ന് ആ വരാംച്ച ലോകത്തെ ഉററുനോക്കി. നൃത്തം വയ്ക്കുന്ന ആ കാലടികൾക്ക് ചുററും ചുവന്ന മൺ പൊടിപടലങ്ങളായി ഉയർന്നു. പെട്ടെന്ന് ഒരു മഴ പെയ്തു. ഒന്നോ രണ്ടോ നിമിഷങ്ങൾ മാത്രം നീണ്ടുനിന്ന ഒരു നേർത്ത മഴ. ആ മഴയ്ക്ക് എലിയുടെ മൂത്രത്തിന്റെ മണമുണ്ടായിരുന്നുവെന്ന് വൃദ്ധയ്ക്കു തോന്നി. അവർ തല കുലുക്കി.

''ശരിയാണ്, നീ എന്റെ കുഞ്ഞല്ല. എന്റെ കുഞ്ഞു് ഒരു വെളുത്ത കുഞ്ഞായിരുന്നു,'' അവർ പറഞ്ഞു.

''നിന്റെ തൊലിക്ക് മണ്ണിന്റെ ചുവപ്പാണ് നിറം. നീ തീർച്ചയായും ഭൂമിയുടെ മകളാവണം.''

ചെണ്ടയുടെ ശബ്ദം കനത്തു തുടങ്ങിയപ്പോൾ വൃദ്ധ ആ കോളനി വിട്ട് തീവണ്ടി സ്റേറഷനിലേക്ക് നടന്നുതുടങ്ങി. ഇരുട്ടിലും, സ്റേറഷന്റെ ചുവന്ന വിളക്കുകൾ നല്ലപോലെ അവർക്കു കാണാൻ കഴിഞ്ഞു. നപുംസകങ്ങളുടെ ചെണ്ടമേളം അവരെ പിൻതുടർന്നു.



# എന്റെ മോഹങ്ങൾ പൂവണിയുന്നുവോ?

## കെ. ബാലകൃഷ്ണൻനായർ

എന്റെ മോഹങ്ങൾ പൂവണിയുന്ന ലക്ഷണങ്ങളുണ്ട്.

നിങ്ങൾ കുറഞ്ഞോരുദിവസങ്ങൾക്കു മുമ്പ് പത്രത്തിൽ ഒരു വാർത്ത വായിച്ചുവോ? നമ്മുടെ 41 ആനകൾക്ക് ബെയ്ജിങ്ങിൽനിന്നും, ടോക്യോവിൽനിന്നും, സിയോളിൽനിന്നും ക്ഷണം ലഭിച്ചിരിക്കയാണ്. തിടമ്പോടെ, നെററിപ്പട്ടത്തോടെ, മുത്തുക്കുടയോടെ, വെൺചാമരത്തോടെ. ലോകജനതയെ ആകർഷിക്കുന്ന അവരുടെ ദേശീയോത്സവങ്ങളിൽ എഴുന്നള്ളി അലങ്കാരവും ആനന്ദവും പ്രസരിക്കുവാൻ.

ഏഷ്യാഡ് മഹോത്സവത്തിൽ നമ്മുടെ ആനകളുടെ ചന്തവും തറവാടിത്തവും കണ്ടു് ആകൃഷ്ടരായിട്ടാണത്രേ ഈ ക്ഷണം.

ഇങ്ങനെയുള്ള സന്ദർഭങ്ങളിലാണ് എന്റെ മനസ്സിൽ മത്താപ്പു കത്തുന്നത്, ഒരു തൃശ്ശൂർ പൂവെടിതന്നെ കത്തിജ്ജ്വലിക്കുന്നത്.

ഒരു ജഗ്വാർ വിമാനമുണ്ടാക്കുന്ന ചെലവുകൊണ്ട് തൃശ്ശൂർ പൂരമാകെ, ഒരൊററ ചടങ്ങും വിട്ടുപോകാതെ, ഒരൊററ ആനയെങ്കിലും കുറയാതെ, ബെയ്ജിങ്ങിലും ടോക്യോവിലും പ്രദർശിപ്പിക്കാൻ കഴിയും. രണ്ട് സൈഡ് വൈൻഡർ മിസൈലുകൾ ഉണ്ടാക്കുകയോ വാങ്ങുകയോ ചെയ്യുന്ന ചെലവുകൊണ്ട് തലശ്ശേരി തിരുവങ്ങാട്ട് അമ്പലത്തിലെ വിഷുവിളക്ക് (സാധാരണയായി അഞ്ചു് ആനകൾ) കൊടിയേററം മുതൽ ബിംബം മുക്കൽവരെ ബെയ്ജിങ്ങിലും ടോക്യോവിലും പ്രദർശിപ്പിക്കാം.

ടെക്നിക്ക് തികച്ചും വശപ്പെട്ടാൽ പാരീസിലേക്ക്, ന്യൂയോർക്കിലേക്ക്, മോസ്കോവിലേക്ക്.

ഉത്തരകേരളത്തിലെ തെയ്യങ്ങളെ, തിറകളെ ആകെ–കളർ സ്ലൈഡുകളല്ല, തെയ്യങ്ങളെത്തന്നെ–കിഴക്കും പടിഞ്ഞാറും അവതരിപ്പിക്കാം എന്നാണ് എന്റെ അഭിപ്രായം, മോഹം. ഇതിന്റെ നേതൃത്വം മൂന്നുപേർ ഏറെറടുക്കണം. എം. വി. ദേവൻ, മേക്കുന്നത്ത് കുഞ്ഞികൃഷ്ണൻനായർ, ജവഹർലാൽ നെഹ്റു ഫെലോഷിപ്പിൽ തെയ്യങ്ങളെപ്പററി കൂടുതൽ പഠനങ്ങൾ നടത്തുന്ന ബാലൻ നമ്പ്യാർ.

എന്തോ ഒരുതരം ടൂറിസ്ററ് പരിപാടിയാണ് എന്റെ മനസ്സിലെന്ന് നിങ്ങൾ ശങ്കിക്കുന്നുണ്ടാവും. അല്ല. എന്റെ മനസ്സിൽ നവീനവും സുന്ദരവുമായ മറെറാന്നാണ്. ജനജീവിതങ്ങളെ അടുപ്പിക്കുക. യുഗങ്ങളായി വേറിട്ട് നിന്ന സംസ്കാരങ്ങളുടെ ഗന്ധങ്ങളും, കാഴ്ചകളും, അന്തസ്സത്തയും അന്യോന്യം കാഴ്ചവച്ച് ഒരു ഏകലോക സംസ്കാരത്തെ കെട്ടിപ്പടുക്കുക. ഇതൊക്കെയാണ് എന്റെ ഉദ്ദേശ്യം. അപ്പോൾ ബോംബുകളുടെ നിരർത്ഥകത ജനഹൃദയങ്ങളിൽ ഉദിക്കും.

കലാകൗമുദി 238–ാം ലക്കത്തിൽ ഞാനൊരു ലേഖനമെഴുതിയിരുന്നു—പുത്തൻ സാംസ്കാരിക മന്ത്രി. അതിലെ രണ്ട് വാചകങ്ങൾ: ''ഒരു അമേരിക്കൻ പെൺകുട്ടിയും ഒരു റഷ്യൻ പെൺകുട്ടിയും ആനപ്പുറത്ത് സവാരി ചെയ്യുന്നു. ആനപ്പുറത്തുനിന്ന് ഇറങ്ങിയപ്പോൾ ഞാൻ തന്നെ അവർക്ക് കദളിപ്പഴവും ഇളനീരും കൊടുക്കുന്നു.'' ആ ലക്കത്തിൽ നിന്നും ഞാൻ മുന്നോട്ടുപോവുകയാണ്.

കാതലായ ഒരാശയം എത്രകണ്ട് ലളിതമായി നിങ്ങളെ ധരിപ്പിക്കുവാൻ കഴിയും എന്നാണ് ഞാൻ വിഷമിക്കുന്നത്. ആദ്യത്തെ സെക്കൻഡിനെപ്പററി (കലാകൗമുദി ലക്കം 383) എനിക്കും അതികലശലായ ഔത്സുക്യമുണ്ട്, ഉൽക്കണ്ഠയുണ്ട്. (കുറച്ചുകൂടെ അറിവുതന്നതിന് കൗമുദി ന്യൂസ് സർവീസിനു നന്ദി.)

എന്നാൽ അത്രതന്നെ എന്നെ മഥിക്കുന്ന, ഇരുത്തി ചിന്തിപ്പിക്കുന്ന മറെറാരു പ്രതിഭാസമുണ്ട്—ആദ്യത്തെ മനുഷ്യ ദമ്പതികൾ.

എന്തിനാണ് എനിക്കവരെപ്പററി ഇത്രയധികം ഉൽക്കണ്ഠ, ജ്ഞാനദാഹം? കാരണമുണ്ട്. ഈ മനുഷ്യരാശി ആകെ ഒരു തരത്തിൽ അവരുടെ മക്കളാണെന്നുള്ളതുകൊണ്ടുതന്നെ. ആ മക്കളെയെല്ലാം ഒരേ ഒരു തറവാട്ടിൽ വീണ്ടും കൊണ്ടുവരണമെന്നുള്ളതാണ് എന്റെ ജീവിതോദ്ദേശ്യം, തപസ്സ്. അപ്പോൾ എനിക്ക് ഇന്ത്യക്കാരില്ല, റഷ്യക്കാരില്ല, ജർമ്മൻകാരില്ല, അമേരിക്കക്കാരില്ല. ഗംഗാ, വോൾഗാ, റൈൻ, മിസിസിപ്പി തീരങ്ങളിലെ ഏട്ടാനിയന്മാർ. ഇത്രയും കോസ്മിക്ക് ആശയം, ആദർശം ഉള്ളിൽവച്ചുകൊണ്ടാണ് തൃശ്ശൂർ പൂരം ചൈനയിലും ഫ്രാൻസിലും അമേരിക്കയിലും പ്രദർശിപ്പിക്കണമെന്ന് ഞാൻ അഭിപ്രായപ്പെടുന്നത്.

ലോകത്തുള്ള പോർവിമാനങ്ങളും പോർകപ്പലുകളും, മിലിട്ടറി എയ്റോഡ്രോമുകളും എല്ലാം ലോകമാം തറവാട്ടിന്റെ ഉപയോഗത്തിന് ലഭിച്ചാൽ, ഈ പരിപാടി നമുക്ക് നടപ്പിൽവരുത്താം എന്നാണ് എന്റെ ഉറച്ച അഭിപ്രായം. ന്യൂയോർക്കിൽ ഒരു കല്യാണസൗഗന്ധികം, അല്ലെങ്കിൽ കിരാതം കഥകളി അവതരിപ്പിക്കുവാൻ 48 മണിക്കൂർ നേരത്തെ നോട്ടീസ്സേ ആവശ്യമുണ്ടാവൂ.

''ഇതൊന്നും നടക്കുകയില്ല ബാലേട്ടാ'' എന്നാണ് നിങ്ങളുടെ പ്രതികരണമെങ്കിൽ, നിങ്ങൾ നിങ്ങളുടെ മനസ്സിനെ ഇന്നലെയുടെ ഗ്രിപ്പിൽനിന്നും മോചിപ്പിക്കുവാൻ യാതൊരു ശ്രമവും നടത്തുന്നില്ലെന്ന് അർത്ഥം. നേരെമറിച്ചാണ് എന്റെ അനുഭവം, വിഷമം. 1983–ജനുവരിയിൽ ലേഖനം തുടങ്ങി പകുതിയാവുമ്പോഴേക്കും, എന്റെ മനസ്സ '85–ലേക്കും '95 ലേക്കും, എന്നെ സംബന്ധിച്ചിടത്തോളം നിർണ്ണായകമായ 2000 എ. ഡി. യിലേക്കും കുതിക്കുന്നു. അപ്പോൾ ലേഖനമെഴുത്തുതന്നെ ഒരു മൾട്ടിഡയമൻഷണൽ സഞ്ചാരമായിമാറുന്നു. അപ്പോൾ ലേഖനത്തിന്റെ രൂപഭദ്രത ഒരു ചലഞ്ച് ആയിമാറുന്നു. എങ്കിലും വിജയിക്കുന്നു.

സ്വപ്നരൂപത്തിലാണെങ്കിലും കാതലായ ഒരാശയം നിങ്ങളുടെ മനസ്സിൽ പതിഞ്ഞുവോ?

പേരക്കിടാവിന്റെ ചോറൂണിന് റഷ്യയിൽനിന്നും, ബ്രിട്ടനിൽനിന്നും, ഫ്രാൻസിൽനിന്നും ബന്ധുക്കൾ വരുന്നു. അവിടെ ജോലിക്ക് പോയ നായന്മാരല്ല. ബന്ധുക്കളായ റഷ്യക്കാർ, ബ്രിട്ടീഷ്കാർ, ഫ്രഞ്ചുകാർ. മിസൈലുകൾ അഴിച്ചെറിഞ്ഞ മിഗ്ഗ്, ജഗ്വാർ, മിറാഷ് വിമാനങ്ങളിൽ. വിസയില്ല, എൻ ഒ. സി. ഇല്ല, പാസ്പോർട്ടില്ല. വേമ്പനാട്ട് കായലിൽ ഒരു ഉല്ലാസബോട്ട് യാത്രയും കഴിഞ്ഞു് അവർ തിരിയെ പോകുന്നു. എന്റെ സ്വപ്ന 2000 എ. ഡി. വിദൂരമല്ല.

കഥ

# കളകളാൽ ഞെരുക്കപ്പെട്ടവ

സാറാ ജോസഫ്



ഇന്നു് പ്രവൃത്തിദിവസമല്ല. അധികച്ചെലവുപോലെ ഒരൊഴിവുദിവസമാണ്.

കൈക്കോട്ടും മൺവെട്ടിയുമായി ഞാനെന്റെ ചെടികൾക്കിടയിലേക്കിറങ്ങി.

അഗ്നിപർവ്വതത്തെ മൂടുന്ന പച്ചപ്പുൽച്ചെരിവുപോലെ എനിക്കൊരു തോട്ടമുണ്ട്.

കൊത്തും കിളയും വീഴുന്ന മണ്ണു് എന്റെ നെഞ്ചാണ്. ഇത്തിരിപ്പൂക്കൾ വിരിയിക്കുന്ന പ്രകാശവൃത്തങ്ങൾ പക്ഷേ, എന്റെ നെഞ്ചിനകത്തില്ല. ഉറഞ്ഞ ഇരുട്ടിലേക്കെന്നോണം ഭയന്നാണ് വല്ലപ്പോഴും ഞാൻ എന്റെയുള്ളിലേക്കൊന്നു പാളിനോക്കുന്നതു്.

നെഞ്ചിൽ കൊത്തിക്കിളച്ചു് തടമെടുത്തു്, തണ്ണീർ പാററി, കൈ കുഴഞ്ഞു്, ഒടുങ്ങാത്ത നിഷ്ഫലചിന്തയിൽ വെമ്പി, എന്റെ അദ്ധ്വാനം മുതിരുമ്പോൾ—വള്ളിക്കുടിലുകൾക്കിലകളോ പൂക്കാലത്തിനിതളുകളോ ഇല്ലാതെ എന്റെ കർമ്മങ്ങൾ പാഴാകുമ്പോൾ—അഭ്യുദയകാംക്ഷികൂടിയായ സുഹൃത്തു് കടന്നുവരുന്നു.

''ആത്മാവിഷ്കാരത്തിനു് മററൊരു പാധി?''

ധാരാളിയായ അയാൾ വാക്കുകൾ ധൂർത്തടിക്കാൻ തുടങ്ങുന്നു. ഉണക്കിനുമാത്രം സാക്ഷ്യംപേറുന്ന വള്ളിക്കെട്ടുകളിൽ ഇലനാമ്പിന്റെ പച്ച തിരയുകയാണു് ഞാൻ. അതൊക്കെ പറിച്ചെറിയാൻ അയാൾ ഉപദേശിച്ചു: ''നിങ്ങളീ വള്ളിക്കാടുകളിൽ കുടുങ്ങിപ്പോയിരിക്കുന്നു. രക്ഷപ്പെടണം. പുതിയ കണ്ടെത്തലിനു് അങ്ങനെ വഴിയൊരുങ്ങട്ടെ.''

അയാൾ വാചകങ്ങൾതോറും ചിരിക്കുന്നു. ഉപദേശങ്ങൾകൊണ്ടു് പൊറുതിമുട്ടിക്കുന്നു.

കഷ്ടം! നരച്ച, കപടമായ ആകാശത്തിനു കീഴെ കളവില്ലാത്ത നീലയുടെ വിശ്വാസത്തിലാണു് ഞാനെന്റെ തോട്ടം പണിയുന്നതു്. ഒരാപത്ശങ്കപോലെ ആകാശം ചതിക്കുമെന്നാരോ ഉള്ളിലിരുന്നു് പറയുന്നുണ്ട്. വരൾച്ചയും അതിവർഷവും വെട്ടുക്കിളികളും ആകാശത്തുനിന്നാണു് വരുന്നതു്. ധൂമകേതുക്കളുദിക്കുകയും യുദ്ധങ്ങൾ വർഷിക്കപ്പെടുകയും ചെയ്യുന്നതു് ആകാശത്തുനിന്നാണ്. ഒടുവിലൊരു പായ്ച്ചുരുൾപോലെ ആകാശം തന്നെയും ചുരുണ്ടുമാറിപ്പോവുമെന്നു് വെളിപാടു പുസ്തകം നോക്കി എന്റെ അമ്മ പറഞ്ഞുതന്നിട്ടുണ്ട്.

എന്നിട്ടും, ചതിവറിയാത്ത എന്റെ മണ്ണിൽ വെട്ടുന്നു, കിളയ്ക്കുന്നു. മൺകുടത്തിലെ വെള്ളംകൊണ്ടു് തടം പാററി നടുന്ന വിത്തുകളും ഒടിച്ചുകുത്തുന്ന കമ്പുകളും പറിച്ചുവയ്ക്കുന്ന ചെടികളും ഫലമറിയാതെ പിന്നെയും ആകാശത്തേക്കു തന്നെ വളരുന്നു. കൂടില്ലാത്ത പറവകൾക്കു് പറന്നുയർന്നു് കുഴഞ്ഞു വീഴാനുള്ള ആകാശത്തെയാണു് വളർച്ചയുടെ പരലക്ഷ്യമാക്കുന്നതെന്നു്, ചെടികൾക്കറിയില്ലല്ലോ. ഉയരമെന്നും അപാരതയെന്നും അവ നിനയ്ക്കുന്നു.

''ഇന്നലത്തെ മഴ നിങ്ങളുടെ ചെടികൾക്കും കളകൾക്കും നന്നായി. അല്ലേ?''

സുഹൃത്തു് അർത്ഥംവച്ചു് ചിരിച്ചു. എനിക്കറിയാം. കളകളും ചെടികളും വളരുന്നുണ്ട്. കളകളാൽ ഞെരുക്കപ്പെടുന്ന ചെടികളെത്തിരയുന്ന സുഹൃത്തിന്റെ കണ്ണുകളിൽ, പരിഹാസമുണ്ട് അതുകൊണ്ടൊന്നുമില്ല പക്ഷേ, കളകൾ പാപംപോലെയാണെന്നു് അമ്മ പറഞ്ഞുതന്നിട്ടുണ്ട് അവ നന്മയുടെ മേൽവീണ്, അതിനെ മൂടിക്കളയുന്നു. നന്മയുടെ നീർ വലിച്ചുകുടിക്കുന്നു. നന്മയ്ക്കു് ലഭിക്കാനിരിക്കുന്നതും കൂടി കളകൾക്കു് പോകുന്നു. അതുകൊണ്ടു് തോട്ടക്കാരൻ കളകൾ വെട്ടിവീശി തീയിലിടുന്നു. നന്മയുടെ ചെടികളെ അയാൾ സംരക്ഷിക്കുകയും ചെയ്യുന്നു.

പക്ഷേ, ഉണങ്ങാത്തതായി, പ്രതീക്ഷിക്കുന്നതായി, എന്റെ തോട്ടത്തിൽ വായ്ച്ചുവളരുന്നതു് കളകൾ മാത്രമാണ്. വേരറുത്തു വലിച്ചെറിയാനോ, പൂക്കുന്ന ഭംഗികൾ കണ്ടില്ലെന്നുവയ്ക്കാനോ ആവാതെ അവയെപ്പററി ഞാൻ ആശയക്കുഴപ്പത്തിൽ അകപ്പെട്ടിരിക്കുന്നു.

സുഹൃത്തിനുള്ള മറുപടിപോലെ, ഞാൻ മണ്ണിൽ ആഞ്ഞുവെട്ടി. നനഞ്ഞ മണ്ണിൽ നിന്നു് ആവിയുയരുന്നു. വെയിലിനു് ചൂടേറുകയാണ്. നനഞ്ഞ മണ്ണിന്റെ മണം ഉള്ളിൽ കാളലുണ്ടാക്കുന്നു. അന്തിമമായി മണ്ണു് മറഞ്ഞിരിക്കാനുള്ള ഇടമാണ്. ഒരിക്കൽ ശാശ്വതമായ അഭയം തരാനായി, പിളർന്നു മാറാനിരിക്കുന്ന മണ്ണിനെ കമഴ്ന്നുകിടന്നു് ഞാൻ ചുംബിച്ചു.

''എന്താ കാട്ടുന്നതു്?''

അഭ്യുദയകാംക്ഷി ചോദിക്കുന്നു.

''ഏററവും ശാന്തമായ ഗൃഹം ശവക്കുഴിയാണ്.''

ഞാൻ മറുപടി പറഞ്ഞു. അവസരം വരുവോളം തുറന്നുതരാത്ത വാതിലുകളോടെ എന്നെക്കാത്തുകിടക്കുന്ന മണ്ണിലെ എന്റെയാ വീടിനെയോർത്തു് പിന്നെയും പിന്നെയും ഞാൻ മണ്ണിനെ ചുംബിച്ചു. മണ്ണിനു് ചോരയേക്കാൾ കരുത്തുററ ഗന്ധമുണ്ട്.

നെഞ്ചിലേററ കൊത്തുകളും കിളകളും കൊണ്ടു് പരിക്ഷീണയായി എന്റെ വളർത്തുമൃഗച്ചെടികൾക്കു മീതെ ഞാൻ തലചായ്ച്ചു.

''നിങ്ങൾക്കു് സുഖമില്ല. ഇളവെയിൽ കൊണ്ടിട്ടാണ്. വീട്ടിലേക്കു് കയറിപ്പൊയ്ക്കോളൂ.''





സുഹൃത്തു് ഉപദേശിച്ചു. എങ്ങാണ്ടുനിന്നോ ഒരുപററം കിളികൾ എന്റെ തോട്ടത്തിനുമീതെ പറന്നിറങ്ങി.

''പൂത്താങ്കീരികളല്ലേ?''

പെട്ടെന്നു് സുഹൃത്തു് ചൂണ്ടിക്കാട്ടി.

ചിലച്ചാട്ടികളെന്നാണു് അമ്മ ഇവയെ വിളിക്കാറ്. ഞാൻ പറഞ്ഞു.

കലഹത്തിന്റെയും നാശത്തിന്റെയും നിലയ്ക്കാത്ത ചിലയ്ക്കലുകളുമായി അലമുറപോലെ, നിയോഗിക്കപ്പെട്ടവയുടെ മേൽ അവ പറന്നുവീഴും.

''എവിടുന്നു കിട്ടി ഈ കഥകളൊക്കെ?'' സുഹൃത്തു് ചോദിച്ചു.

''അമ്മയ്ക്കൊരു വെളുത്ത പ്രാവുണ്ടായിരുന്നു,'' ഞാൻ പറഞ്ഞു. ''അച്ഛനമ്മമാരാൽ ഉപേക്ഷിക്കപ്പെട്ട്, വയലിൽ നിന്നു കണ്ടെടുത്ത ആ കുഞ്ഞുപ്രാവിനെ നെഞ്ചിന്റെ ചൂട്ടിലിട്ടാണു് അമ്മ വളർത്തിയതു്. അമ്മയുടെ നെഞ്ചു്, സമാധാനത്തിന്റെയും സ്നേഹത്തിന്റെയും ആർദ്രഭൂമിയായിരുന്നു. പ്രാവിൻകുഞ്ഞു് ഏറെനാൾ അവിടെ ചൂടുപററി കുറുകിയിരുന്നു. പിന്നെ കുടുംബം പകുത്തു പോവുകയും അന്തഃഛിദ്രങ്ങളേറുകയും ചെയ്യപ്പോൾ അമ്മയുടെ നെഞ്ചു്, നെരിപ്പോടായി. പ്രാവിൻകുഞ്ഞു് നെരിപ്പോടിൽ നിന്നു് പറന്നകന്നു. അതിന്റെ കുന്നിക്കുരുക്കണ്ണുകളിൽ ഉരുണ്ടുകൂടിയ തീത്തുള്ളികൾ വീണാണ്, വീടിനു് തീ പിടിച്ചതു്. ഞാനോർക്കുന്നു. തീ പിടിച്ച വീടിന്റെ ഉമ്മറക്കോലായിൽ, കൈവിട്ടുപോകുന്ന പ്രാവിൻകുഞ്ഞിന്റെ കണ്ണുകളിൽ അമ്മ നഷ്ടപ്പെട്ടുനിന്ന നില.''

അഭ്യുദയകാംക്ഷി മിഴിച്ചു നിൽക്കുന്നു.

''അമ്മയുടെ മരണനേരത്തു് ദേശാന്തരഗമനംചെയ്തു് ആ പ്രാവിൻകുഞ്ഞു് കട്ടിൽത്തലയ്ക്കൽ വന്നിരിക്കുമോ? അതിന്റെ കുറുകലാവുമോ അമ്മയ്ക്കു് ചെവിട്ടോർമ്മ?'' ഞാൻ ചോദിച്ചു.

സുഹൃത്തിന്റെ മുഖത്തു് എന്റെ വളർത്തുമൃഗച്ചെടികളെപ്പോലെ അസ്വാസ്ഥ്യതയുടെ മുനകൾ കൂർത്തുവന്നു. അന്തംവിട്ടപോലെ അയാൾ ഉരുവിട്ടു.

''നിങ്ങൾക്കു് തീരെ...''

അടുത്ത വീട്ടിലെ, കവിതയെഴുതുന്ന ഹരിനാഥൻ എന്ന കുട്ടി ഇന്നലെ കുത്തിക്കുറിച്ച വരികൾ ഉറക്കെച്ചൊല്ലുന്നതു കേൾക്കാനുണ്ട്.

എന്റെ കാണാതെപോയ സഹോദരനെ നിങ്ങളെവിടെയെങ്കിലും കണ്ടോ? വിങ്ങുന്ന മുറിവിന്റെ ചിരിയാണവൻ.

അവന്റെ മുഖത്തെ മാറാല നിങ്ങൾ തുടുത്തുകളഞ്ഞോ?

വയ്യ, സുഹൃത്തേ. ആകാശത്തിന്റെ ചാരനിറത്തിനു് തേയ്മാനം പററുന്നു. മണ്ണിന്റെ ചോരയ്ക്കു് തീപിടിക്കുന്നു.

എന്റെ കണ്ണുകളിലെ വരൾച്ച അഭ്യുദയകാംക്ഷികൾക്കെടുത്തു മാററാനുള്ളതല്ല. വരൾച്ചകൊണ്ടു് നനച്ചുണ്ടാക്കാനുള്ളതാണു് എനിക്കു് ഈ ചെടികളും കളകളും.

## ഇമ്രാനും സഹീറും പാവം ഇന്ത്യൻ ക്രിക്കററും

(13-ാം പേജിൽനിന്നു തുടർച്ച)

ണ്ടുണ്ട്. ഈ പരാജയത്തെ ഞാൻ ന്യായീകരിക്കുകയല്ല. പക്ഷേ, ഒന്നു് ഞാനിപ്പോഴും ആവർത്തിച്ചു പറയുന്നു, സാമാന്യം ഭേദപ്പെട്ട ഒരു ബാററിങ്ങ് നിരയാണു നമ്മുടേതു്. വ്യക്തിഗത പ്രാഭവമേറുന്ന ബാററ്സ്മാന്മാർ പാകിസ്ഥാനുണ്ടെങ്കിൽപ്പോലും അഞ്ചു ദിവസത്തിനുള്ളിൽ നാലു് ഇന്നിങ്ങ്സുകൾ തീർക്കാൻ വേണ്ടത്ര അന്തരം ഈ ബാററിങ്ങ് അണികൾ തമ്മിലില്ല. പക്ഷേ, ഈ പരമ്പരയിൽ നാലാമത്തെ ഇന്നിങ്ങ്സ്–അതായതു് പാകിസ്ഥാന്റെ രണ്ടാമിന്നിങ്ങ്സ്–വേണ്ടിവന്നില്ലല്ലോ, രണ്ടു ടെസ്ററുകളിൽ (മറെറാരു ടെസ്റ്റിൽ അതു് മരുന്നിനു മാത്രം മതിയായിരുന്നുതാനും.) ഈ രംഗത്തു വരാത്ത നാലാമിന്നിങ്ങ്സിനു് കാരണം—ആ കുററവാളി—ഇന്ത്യൻ ബാററിങ്ങല്ല, ബൗളിങ്ങാണ്. പ്രതീക്ഷയ്ക്കൊത്തുയരാത്ത ഈ ഇന്ത്യൻ ബാററിങ്ങ് മാറിയ ഒരവസരത്തിൽ–നല്ല ഒരു ഇന്ത്യൻ ബൗളിങ്ങിന്റെ സാന്നിദ്ധ്യത്തിൽ ഇന്ത്യയെ ജയിപ്പിക്കുമായിരുന്നു എന്നു് ഇതിനർത്ഥമില്ല. പരാജയങ്ങളുടെ മാർജിൻ വളരെ കുറഞ്ഞേനെ. രണ്ടും മൂന്നും നാലും ടെസ്ററുകളിലെ ഇന്ത്യൻ രണ്ടാമിന്നിങ്ങ്സുകളുടെ അർത്ഥമില്ലായ്മ മാറിക്കിട്ടുമായിരുന്നല്ലോ.

ബൗളിങ്ങാണു് ഈ പതനത്തിനു കാരണമെന്നു് ബോദ്ധ്യമാവുമ്പോൾ, അതിൽ അപ്രതീക്ഷിതമായി ഒന്നുമില്ലെന്നും മനസ്സിലാകുമ്പോൾ, അപ്പോഴാണ്, ഒരു ശക്തമായ രണ്ടാംനിരയുടെ അഭാവം നമ്മെ അലട്ടുക. ഇന്ത്യൻ സ്പിൻ തന്റെ മുമ്പിലുണ്ടായിരുന്നതെല്ലാം തൂത്തുവാരി നടന്ന ഒരു കാലമുണ്ടായിരുന്നു. അതിന്റെ അജയ്യതയ്ക്കുശേഷം ഇന്ത്യയ്ക്കുകിട്ടിയ മുത്തായിരുന്നു കപിൽദേവ്. എത്ര നല്ല ബൗളറായാലും ശരി, പിച്ചുകൾക്കുംകൂടെയുള്ള ബൗളർമാർക്കും എതിർ ബാററിങ്ങിനും അയാളുടെ ഫലപ്രാപ്തിയെ സ്വാധീനിക്കാനൊക്കുമെന്നു് കപിൽ കാട്ടിത്തരുന്നു. നമുക്കാവശ്യം ഇപ്പോഴത്യാവശ്യം പുതിയ ബൗളർമാരാണ്. ഇന്നു് കാണുന്നതിൽ മികവു് സ്പിന്നിനാണ്. അതിലൂന്നുകയാണു് നാമിപ്പോൾ ചെയ്യിരിക്കുന്നതും. മനീന്ദറും ശിവരാമകൃഷ്ണനുമാണു് അടുത്ത വർഷങ്ങളിലേക്കുള്ള ഇന്ത്യയുടെ തുറുപ്പുചീട്ടുകൾ, ആഹ്ലാദകരമായ അദ്ഭുതങ്ങൾ വേറെ സംഭവിച്ചില്ലെങ്കിൽ. പാകിസ്ഥാനിൽ ഈ റൺസദ്യക്കിടയിൽ സ്വന്തം വ്യക്തിമുദ്ര പതിപ്പിച്ച ഏക ബൗളർ മനീന്ദറാണ്, തന്റെ പതിനേഴാം വയസ്സിൽ. കപിലും മനീന്ദറും ശിവരാമകൃഷ്ണനുംകൂടി ഇന്ത്യൻ ബൗളിങ്ങിനെ ഈ പടുകുഴിയിൽനിന്നുയർത്തും. കൂടെ സഹായത്തിനാരൊക്കെക്കാണുമെന്നു് പറയാനിന്നാവില്ലെങ്കിലും. പക്ഷേ, അതിനു കുറച്ചു സമയം വേണം. അതുവരെ കാത്തിരിക്കുകയേ കരണീയമായിട്ടുള്ളൂ.

# ചേറപ്പായി കഥകൾ

11

**അയ്പ് പാറമേൽ**

## അനന്തകൃഷ്ണയ്യർ ജഡ്ജിമാർ

വക്കീൽ ചേറപ്പായി പഴയ കാലം ഓർത്തു.

സന്നതെടുത്ത്, കഴുത്തിൽ വെള്ള പട്ട കെട്ടാൻ തുടങ്ങിയിട്ട് വർഷം രണ്ടു കഴിഞ്ഞു.

ചേറപ്പായി അപ്പോഴും പ്രശസ്തനായ വക്കീൽ രാമയ്യന്റെ ജൂനിയർ.

രണ്ടു തലമുറകളായി, വക്കീൽ പണി അഭ്യസിക്കുന്ന മഠമാണ് രാമയ്യന്റേത്. രാമയ്യന്റെ അച്ഛൻ ശീനപട്ടർ, നിയമബിരുദം എടുത്തിട്ടുണ്ടായിരുന്നില്ല. പ്ലീഡർ ആയിരുന്നു. എന്നിരുന്നാലും, സിവിലും ക്രിമിനലും ഒരുപോലെ കൈകാര്യം ചെയ്തിരുന്ന ഒരു ധിഷണാശാലി. ധാരാളം പ്രാക്ടീസ്. നിയമബിരുദമെടുത്ത രാമയ്യനും ആ പണിതന്നെ തുടർന്നു.

രാമയ്യന്റെ അച്ഛന്റെ കാലം മുതൽ ഗുമസ്തനായിരുന്നു, അനന്തകൃഷ്ണയ്യർ.

പുലി. സർ. സി. പി. യുടെ കണ്ണുകൾ. ക്രൂരമായ അടഞ്ഞ ശബ്ദം. കക്ഷികൾ പേടിച്ച് വിറച്ചായിരുന്നു, അനന്തകൃഷ്ണയ്യരോട് സംസാരിക്കാറ്. രാമയ്യന്റെ അഭിഭാഷകവൃത്തിയിൽ, അനന്തകൃഷ്ണയ്യർ വഹിച്ച പങ്ക് കുറച്ചൊന്നുമല്ല. രാമയ്യനുപോലും അനന്തകൃഷ്ണയ്യരെ ബഹുമാനവും ഉള്ളിൽ നേരിയ ഭയവുമാണ്. കോണകം, പൂണൂൽ, മൽമൽ മുണ്ട്, നേര്യത് ഇത്രമാത്രമാണ് അനന്തകൃഷ്ണയ്യരുടെ ശരീരത്തിലുള്ള തുണിവ്യാപാരം. കാതുകളിൽ വൈരക്കല്ലുകൾ. കുടുമ. ദേഷ്യം വന്നാൽ, വൈരക്കല്ലുകളും കുടുമയും വിറയ്ക്കും.

പുറത്തു കാണാവുന്ന ശരീരഭാഗങ്ങളിൽ, തലങ്ങനേയും വിലങ്ങനേയും ഭസ്മരേഖകൾ. ചേറപ്പായി ആ കണ്ണുകളിലേക്ക് നോക്കാറേയില്ല. അനന്തകൃഷ്ണയ്യർ തിരിച്ചൊന്നുനോക്കിയാൽ, ചേറപ്പായി ഭസ്മം.

എല്ലാ ദിവസവും കാലത്ത്, ചേറപ്പായി രാമയ്യന്റെ ആപ്പീസിൽച്ചെന്നിരിക്കും. കേസുകെട്ടുകൾ തൊടാൻ അനുവാദമില്ല. അലമാരയിലുള്ള ഗ്രന്ഥങ്ങൾ വായിച്ചുപഠിക്കാം. വിരോധമില്ല. കോടതിയിൽ, രാമയ്യൻവക്കീലിന്റെ പിറകിലിരിക്കാം. കേട്ടുപഠിക്കാം. കോടതിയിൽ എഴുന്നേറ്റ് നിന്ന് "യുവർ ഓണർ" എന്ന് ഒരിക്കലും സംബോധനചെയ്യാനും സാധിച്ചിട്ടില്ല.

ഒരു പണിയുമില്ല; അരക്കാശുമില്ല.

എന്തിനാ ഈ പണിക്ക് പോണെ? പറമ്പും പാടോം നോക്കിനടന്നൂടെ?

കൊച്ചു റോത ചോദിച്ചു.

മിണ്ടാണ്ട് അവിടെ ഇരുന്നോ, ചൂലേ. കാശ് കിട്ടാത്തേന്, എന്തിനാ ഇന്നോട് കുന്നംകടിക്കാൻ വരണേ?

ചേറപ്പായി ഓർത്തു. രാമയ്യന്റെ ഗുമസ്തന്മാർക്കുപോലും എത്ര കാശാ കിട്ടണേ?

കർക്കടകമാസത്തിലെ കറുത്തവാവിൻനാൾ, പുലരാൻകാലത്ത് രാമയ്യന് ഗംഭീര ജലദോഷം, മൂക്കടപ്പ്, ചുമ, നെഞ്ചത്ത് നീരിന്റെ അണക്കെട്ട്. സംസാരിക്കാൻ വയ്യ. സംസാരിച്ചാൽ ഒരൊററ അക്ഷരം മനസ്സിലാകില്ല.

കൃത്യമായി ഫീസുവാങ്ങിയതിനുശേഷം, എല്ലാ കക്ഷികൾക്കും, കോടതിയിലേക്കു പൊയ്ക്കൊള്ളാൻ ആംഗ്യം കാണിച്ചു.

കക്ഷികൾ പോയപ്പോൾ ഒരുവിധം പറഞ്ഞൊപ്പിച്ചു.

ചേറപ്പായിയുടെ നേരെ വിരൽചൂണ്ടി, അനന്തകൃഷ്ണയ്യരോടായിരുന്നു സന്ദേശം.

ഇന്ന് കേസ്സൊക്കെ നീട്ടണം.

അതു കേൾക്കേണ്ട താമസം, ചേറപ്പായി ഒരു ബോധക്ഷയം വിഴുങ്ങി വിയർത്തു.

കാതിലെ വൈരക്കല്ലുകളും കുടുമയും വിറപ്പിച്ച്, അനന്തകൃഷ്ണയ്യർ മുന്നിലും, ഇടറുന്ന കാലുകളുമായി ചേറപ്പായി പിറകിലും. കോടതിയിലേക്കുള്ള യാത്ര. അനന്തകൃഷ്ണയ്യർ കക്ഷത്ത് ഇറുക്കിപ്പിടിച്ച കേസുകെട്ടുകളിലേക്ക് നോക്കുമ്പോഴൊക്കെ, ചേറപ്പായി മാതാവിനെ വിളിച്ചു.

മാതാവേ, കേസൊക്കെ നീട്ടാൻ മജിസ്ട്രേട്ടിന്ന് തോന്നിക്കണം ട്ടാ.

അന്ന് ആദ്യമായി, ചേറപ്പായി മുൻനിരയിലെ കസേരയിൽ ഉപവിഷ്ടനായി.

കേസുകൾ ഓരോന്നും വിളിക്കുമ്പോൾ ചേറപ്പായി എഴുന്നേൽക്കും.

അപ്പോൾ, പിറകിൽനിന്നും, അനന്തകൃഷ്ണയ്യരുടെ ആജ്ഞകൾ.

മുന്നിൽ, ഒരിക്കലും ചിരിക്കാത്ത മജിസ്ട്രേട്ട്.

— അതിൽനിന്നും രക്ഷപ്പെടാൻ പിറകിലേക്കൊന്ന് നോക്കിയാൽ—

അനന്തകൃഷ്ണയ്യർ.

വല്ലാത്ത വിയർപ്പ്. ഗൗൺ ഊരി ഒന്നു പിഴിയണമെന്നു തോന്നി.

ഹാവൂ. ഇനി ഒരു കേസുംകൂടി ബാക്കി. അതുംകൂടി വിളിച്ച് ഒന്നു നീട്ടിയാൽ, മാതാവേ, നനിക്ക് അഞ്ചു മെഴുതിരി.

രാമയ്യന്റെ അവസാനത്തെ കേസും വിളിച്ചു.

അത് നീട്ടിക്കാനുള്ള ഹരജി, അനന്തകൃഷ്ണയ്യർ, ചേറപ്പായിയുടെ കൈയിൽ നിഷ്കരുണം തിരുകി, കല്പിച്ചു:

ശീഘ്രം കൊടുക്കോ.

കൊടുത്തു. മജിസ്ട്രേട്ട്, ഹരജി നിവർത്തിനോക്കുകപോലും ചെയ്യാതെ പറഞ്ഞു:

വളരെ പഴയ കേസ്. സാക്ഷികൾ പല തവണയായി വരുന്നു. വിസ്തരിക്കണം.

ചേറപ്പായി വിളറി.

താനിരിക്കുന്ന കസേരയിൽ, അനന്തകൃഷ്ണയ്യരെ പിടിച്ചിരുത്തി, ഓടി രക്ഷപ്പെടണമെന്ന് തോന്നി.

ക്രുദ്ധനായ അനന്തകൃഷ്ണയ്യർ. പിറകിൽ നിന്നും ജല്പനങ്ങൾ.

രാമയ്യൻ സിക്ക് ആണെന്ന് ശൊല്ല്. കേസ് നീട്ടണമെന്ന് ശൊല്ല്. എന്താവത് ശൊല്ല്.

ഒരക്ഷരം ചേറപ്പായിക്ക് പുറത്തുവന്നില്ല.

കാക്കി ഉടുപ്പിട്ട ഫോറസ്റ്റ് ഗാർഡിനെ സാക്ഷിക്കൂട്ടിൽ കയററി സത്യം ചെയ്യിപ്പിച്ചു.

ഗാർഡ് പച്ചവെള്ളംപോലെ മൊഴിഞ്ഞു:

"പ്രതി സർക്കാർവനത്തിൽ കയറി, ഒരു പാഴ്മരംവെട്ടി വിറകാക്കുന്നതു കണ്ട്, കൃത്യം തടഞ്ഞ്, പ്രതിയെ അറസ്റ്റ്ചെയ്തു. കൃത്യത്തിന് ഉപയോഗിച്ച വെട്ടുകത്തി ബന്തവസ്സിൽ എടുത്തു. വെട്ടുകത്തി, പതിനെട്ട് ഇഞ്ചുനീളമുള്ളതും, ഇരുമ്പുകൊണ്ട് ഉണ്ടാക്കിയതും മരത്തിന്റെ പിടിയുള്ളതും ആകുന്നു. സ്ഥലത്ത്, അമ്പത് പൈസ വിലകിട്ടുന്നതും ആണ്. കൃത്യസ്ഥല മഹസ്സർ എഴുതി. പ്രതിയുടെ കൃത്യംമൂലം സർക്കാരിലേക്ക് പതിനഞ്ചുരൂപ നഷ്ടം സംഭവിച്ചിട്ടുണ്ട്."

ഒരു കരുണയുമില്ലാതെ മജിസ്ട്രേട്ട് പറഞ്ഞു:

യെസ്, ക്രോസ്. എതിർവിസ്താരം തുടങ്ങാം.

ഗത്യന്തരമില്ലാതെ ചേറപ്പായി എഴുന്നേററു, വിറയ്ക്കുന്ന കാലുകളുമായി.

സാക്ഷിക്കൂട്ടിൽനിൽക്കുന്ന ഫോറസ്റ്റ് ഗാർഡിനെ ഒന്നേ നോക്കിയുള്ളൂ. കൊമ്പൻമീശ. എന്തുവേണമെങ്കിലും ചോദിക്കെടാ. ഇതുപോലെ എത്ര വക്കീലന്മാരെ കണ്ടിരിക്കുന്നു എന്ന ഭാവം.

ചേറപ്പായി കൈയിലുള്ള ഫയൽകൊണ്ട് മുഖം മറച്ചു. എന്തു ചോദിക്കണമെന്ന് ഒരു പിടിയുമില്ല.

അനന്തകൃഷ്ണയ്യർ അരിശംപൂണ്ട് എന്തൊക്കെയോ തമിഴിൽ പിറുപിറുത്തിരുന്നു.

അടുത്തിരിക്കുന്ന വെങ്കിടിസ്വാമി വക്കീൽ പതുക്കെ പറഞ്ഞുകൊടുത്തു ഒരു ചോദ്യം:



നിങ്ങളെക്കണ്ടപ്പോൾ പ്രതി ഓടിപ്പോകാൻ ശ്രമിച്ചോ?

ഇല്ല. എന്നേയും കൂട്ടുഗാർഡിനേയും കണ്ടപ്പോൾ, പ്രതി പേടിച്ച് അവിടെത്തന്നെ നിന്നു.

ഇനി എന്തു ചോദിക്കും? അറിയില്ല.

വെങ്കിടി സ്വാമി വീണ്ടും സഹായിച്ചു. ചേറപ്പായി ചോദിച്ചു:

കൃത്യത്തിന് ഉപയോഗിച്ച വെട്ടുകത്തി ഈ കോടതി മുമ്പാകെ ഹാജരാക്കിയിട്ടുണ്ടോ?

ഇല്ല.

എന്തുകൊണ്ട്?

അങ്ങനെ പതിവില്ല. റെയിഞ്ചാപ്പീസ്സിൽ ഹാജരാക്കിയിട്ടുണ്ട്. ഉത്തരവായാൽ ഹാജരാക്കാം.

ഇനി എന്തു ചോദിച്ചാലും പുല്ലുപോലെ ഉത്തരം എന്നായി ഫോറസ്റ്റ്ഗാർഡ്.

ചേറപ്പായി തല പുകഞ്ഞ് ആലോചിച്ചു. മനസ്സുരുകി മാതാവിനെ വിളിച്ചു. കണക്കു പറയാതെ മെഴുകുതിരികൾ നേർന്നു.

പിന്നെ ചോദിച്ചു:

ഈ പ്രതി പാഴ്മരം മുറിച്ചു എന്നു പറയുന്ന സ്ഥലം സർക്കാർ വനമാണോ?

അതേ.

എന്നാൽ അതിന്റെ സർവ്വേനമ്പർ പറയൂ.

സാക്ഷിക്കൂട്ടിൽ നിൽക്കുന്ന ഗാർഡ് പതുക്കെയൊന്ന് പതറാൻ തുടങ്ങുന്നത് ചേറപ്പായി മനസ്സിലാക്കി. കുറച്ചു ധൈര്യം കിട്ടി.

അപ്പോൾ സർവ്വേനമ്പർ അറിയില്ല അല്ലേ? അതു മനഃപാഠം ആക്കിയിട്ടില്ല.

ചേറപ്പായിക്ക് ആ ഉത്തരം രസിച്ചില്ല.

അതല്ല ചോദ്യം. ചോദിച്ചതിന് ഉത്തരം പറയണം. സർവ്വേ നമ്പർ എത്ര?

അറിയില്ല.

എന്നാൽ, കൃത്യസ്ഥലം സർക്കാർ വനമാണെന്ന് കാണിക്കാൻ രേഖയുണ്ടോ?

തീർച്ചയായും ഉണ്ട്.

ആ രേഖ ഈ കോടതിയിൽ ഹാജരാക്കിയിട്ടുണ്ടോ?

അതിന്റെ ആവശ്യമില്ല.

ചേറപ്പായി ശബ്ദം ഉയർത്തി:

അതു തീരുമാനിക്കേണ്ടതു നിങ്ങളല്ല. ബഹുമാനപ്പെട്ട കോടതിയാണ്. എന്റെ ചോദ്യത്തിന് ഉത്തരം പറയണം. രേഖ ഹാജരാക്കിയിട്ടുണ്ടോ?

ഇല്ല.

വെങ്കിടിസ്വാമി ചേറപ്പായിയുടെ ഗൗൺ പിടിച്ചുവലിച്ചു പറഞ്ഞു:

മതി, ക്രോസ് നിറുത്ത്.

ചേറപ്പായി എതിർവിസ്താരംനിറുത്തി ഇരിക്കുമ്പോഴും, അനന്തകൃഷ്ണയ്യർ എന്തോ പിറുപിറുത്തിരുന്നു.

കോടതി പിരിഞ്ഞപ്പോൾ സ്വാമി പറഞ്ഞു:

ഡാ ചേറപ്പാ, ക്രോസ് നന്നായി. നീ ഇനി സ്വന്തം പ്രാക്ടീസ് തുടങ്ങ്. അല്ലെങ്കിൽ എന്നും ഒരു ജൂനിയർ മാത്രമായി കഴിയാം.

അയ്യോ സ്വാമീ...

പേടി. അല്ലേ? അതൊക്കെ പോകും. നീ തുടങ്ങ്. ഞാൻ സഹായിക്കാം. സ്വന്തമായി ഒരു ഓഫീസ് വേണം. കൃഷ്ണൻകുട്ടി നായരെ ഗുമസ്തനായി എടുത്തോ. മിടുക്കനാ. ആവശ്യം വരുമ്പോൾ എന്റെ ലൈബ്രറി ഉപയോഗിക്കാം.

ചേറപ്പായിക്കു് അതു തരക്കേടില്ല എന്നു തോന്നി.

കുറച്ചുനാൾ കഴിഞ്ഞ് രാമയ്യൻ വക്കീലിനോടു വിട പറഞ്ഞു.

ഒരു ശനിയാഴ്ച രാത്രി മാതാവിന്റെ മുമ്പിൽ ചെന്നുനിന്നു.

മാതാവേ, ഈ വരുന്ന തിങ്കളാഴ്ചതൊട്ട് ഞാൻ ഒററയ്ക്കാ. അനുഗ്രഹിച്ചോ. ഇല്ലെങ്കില് ചീത്തപ്പേര് നനിക്കാ. നീയ്യ് എന്താ ഒന്നും മിണ്ടാത്തെ?




മാതാവിന്റെ ശബ്ദം തലകനിച്ച് കേട്ടു:

സെഖര്യാവേ, നാളെ ഞായറാഴ്ച ആകുന്നു. വിശുദ്ധതോമസ്സിന്റെ പള്ളി അടുത്തല്ലേ? അവിടെ പോകും. കൊച്ചുറോതയേയും കുട്ടികളേയും കൊണ്ടുപോകണം.

മാതാവേ, അതിന് കാറ് വിളിക്കണ്ടേ? കാശ്ശ് കുറച്ചാവും.

മാതാവ് നിശ്ശബ്ദയായി.

നിയ്യ് ഇന്റെ കാശൊക്കെ നശിപ്പിക്കും. ആസ്സോ. ഇനി നനിക്ക് മെഴ്തിരി എത്ര്യാവേണ്ടേ മുത്ത്യേ? ഒന്നുപോരെ?

മാതാവ് ഒന്നും പറഞ്ഞില്ല.

ഹാവൂ സമാധാനം. ഒന്നുമതില്ലേ? നനിക്ക് ഇന്നോട് കൂവേണ്ട്. ല്ലേ?

പിറേറന്ന്, സ്ഥലത്തെ ഏക വാടകക്കാറിന്റെ ഉടമസ്ഥൻ കൊച്ചുവർക്കി ഒരു പഴയ ഫോർഡ്കാറും കൊണ്ട് പടിക്കൽ എത്തി.

കൊച്ചുറോത അണിഞ്ഞൊരുങ്ങി, കിടാങ്ങളുമായി മുന്നിൽ എത്തി.

ചേറപ്പായി വെറുപ്പോടെ അടിമുടി നോക്കി.

സമൃദ്ധിയായി എണ്ണപുരട്ടിയ മുടി, തലയോടിനോട് അമർത്തി കോതിവച്ചിട്ടുണ്ട്. ശുദ്ധശൂന്യമായ മാറ്. ചട്ടകം പോലെ. അകവും പുറവുമില്ല. അതിന് തൊട്ടുതാഴെ, പഴയ കല്യാണസാരി നെഞ്ചത്ത്കേററി ഉടുത്തിരിക്കുന്നു.

ചേറപ്പായിക്ക് അരിശംവന്നു.

...ശ്ശവം. പൊറപ്പെട്ടോ കാറിലേക്ക്.

യാത്രക്കാർ കയറിയപ്പോൾ, കൊച്ചുവർക്കി, കാറിനു ചുററും നടന്ന്, വാതിലുകൾ ഭദ്രമായി അടച്ചു. അതിനുശേഷം, സ്റ്റിയറിങ്ങിനു പിന്നിൽ, കൈയ്യും കാലും ബലംപിടിച്ചിരുന്നു. കൊച്ചുവർക്കിയുടെ ചെക്കൻ ചതുരത്തിൽ വളച്ച ഒരു ഇരുമ്പുകോലുംകൊണ്ട് മുന്നിൽ ചെന്ന്, അതു കാറിന്റെ മൂക്കിലിട്ട് പത്തുപ്രാവശ്യം തിരിച്ചു. കുരച്ചും ചീറിയും ചാടിയും ഫോർഡ് ഓടാൻ തുടങ്ങി. കൊച്ചുവർക്കിയുടെ ചെക്കൻ പുറകെ ഓടി, ഫുട്ബോർഡിൽ കയറി തൂങ്ങിനിന്നു. സെയ്ന്റ്തോമസ് സ്ഥാപിച്ച പള്ളിയെ ലക്ഷ്യമാക്കി കാർ ഓടാൻ തുടങ്ങി.

പള്ളിയിലേക്ക് കയറുമ്പോൾ, ചേറപ്പായി കൊച്ചുറോതയോടു പറഞ്ഞു:

മനസ്സുരുകി പ്രാർത്ഥിച്ചോ.

ഉം. എനിക്ക് ഒരു മെഴ്തിരീം കത്തിക്കണം. ഇന്റെ അപ്പന്റെ കാലിമ്മലെ വാതം മാറാൻ.

ചേറപ്പായിക്ക് അരിശംവന്നു.

നന്റെ അപ്പന്റെ ഒരു കാല്. ഒലക്കം. ഇന്റെ പ്രാക്ടീസ്. അതിന് കത്തിക്ക് മെഴ്തിരി.

അതാ വേണ്ടേ?

അല്ല, പിന്നെ നിന്റെ—

ബാക്കി പറഞ്ഞില്ല. പള്ളിയല്ലേ?

പള്ളിയിൽനിന്നും തിരിച്ചുപോരാൻ, കൊച്ചുവർക്കിയും ചെക്കനുംകൂടി, നേരത്തെ ചെയ്ത പ്രക്രിയകളൊക്കെ നടത്തി, കാർ സ്റ്റാർട്ടാക്കി.

ചേറപ്പായിക്ക് എന്തെന്നില്ലാത്ത ആനന്ദവും ആത്മവിശ്വാസവും. അതിലേറെ ആത്മവിശ്വാസത്തോടെ, കൊച്ചുവർക്കിയുടെ ഫോർഡും.

സ്ഥലത്തെ പേരുകേട്ട കള്ളഷാപ്പു കടന്നു, കടന്നില്ല എന്ന അസന്ദിഗ്ദ്ധാവസ്ഥ.

പെട്ടെന്ന് ചേറപ്പായി:

നിർത്ത്, കൊച്ചുവക്ക്യേ.

സഡൻ ബ്രെയിക്ക്.

കൊച്ചുറോതയും, കുട്ടികളും മുൻ സീററിലേക്ക് തെറിച്ചുവീണു.

കൊച്ചുവക്ക്യേ, ഷാപ്പില് മീൻകൂട്ടാൻ എന്താന്ന് നോക്കണ്ടേ?

കൊച്ചുവക്കി കാറിന്റെ ഡോറുമായി ഒരു ചെറിയ ഗുസ്തി നടത്തി തുറന്നു.

കൊച്ചുറോതയുടെ പരിഭവം.

നങ്ങള് കള്ള്ഷാപ്പിൽക്ക് പൂവ്വാ? ന്നാ ഇന്നെ ഇന്റെ വീട്ടില് കൊണ്ടാക്കിക്കോ.

അവിടെ മിണ്ടാണ്ടിരുന്നോ, ചൂലെ. കൊച്ചുവക്ക്യേ, രണ്ടു കുപ്പി നല്ലത്. ഒരു പാത്രോം.

കൊച്ചുവർക്കി തിരിച്ചുവരുമ്പോൾ, നെററിയിൽ വിയർപ്പ്, കക്ഷത്ത് രണ്ടു കുപ്പി. കൈയിൽ ഒരു കവിടി കുണ്ടൻ പിഞ്ഞാണം.

ചേറപ്പായി, കുണ്ടൻപിഞ്ഞാണം കൊച്ചുറോതയ്ക്കു കൊടുത്തു.

ശ് ശ് ശ് ശ് എന്ന ശബ്ദമുണ്ടാക്കുന്ന കള്ള് നിറയെ ഒഴിച്ചുകൊടുത്ത് കല്പിച്ചു:

ഒന്നും മിണ്ടാണ്ട് സേവിച്ചോ.

കൊച്ചുറോത ചുണ്ട് അനക്കാതെ പാത്രം കാലിയാക്കി പറഞ്ഞു:

നല്ലതാട്ടോ.





എന്നാ ഒരു ലേശം കൂടി ആയിക്കോട്ടെ.

കൊച്ചുറോത പിഞ്ഞാണം നീട്ടി. ചേറപ്പായി കുറെക്കൂടി ഒഴിച്ചു കൊടുത്തു പറഞ്ഞു:

കൊറച്ച് കുട്ട്യോൾക്കും കൊടുത്തോ.

ബാക്കി കുപ്പിയോടെ മോന്തി ചേറപ്പായി നടക്കാൻ തുടങ്ങി. അപ്പോൾ കൊച്ചുറോത:

ഒരു കുപ്പീംകൂടി മേടിച്ചോ. വെള്ളേപ്പം ണ്ടാക്കാനാ.

ഇനിക്കു് എന്തിനാണ്ട്യേ വെള്ളേപ്പം? നീയുന്ന്യല്ലെ ഇന്റെ വെള്ളേപ്പം?

ഷാപ്പിലേക്കു നടക്കുമ്പോൾ ചേറപ്പായി ചോദിച്ചു:

എന്താ കൊച്ചുവർക്ക്യേ മീൻകൂട്ടാൻ?

കരിമ്പാളി (കരിമീൻ), കൂർക്ക ഉപ്പേരി, പപ്പടം വറുത്തത്.

ഭേഷ്, ഭേഷ്, നടന്നോ വേഗം.

തിരിച്ചുവന്ന ചേറപ്പായി, അലസമായി, ചാരുകസേലപോലെ മുൻസീററിൽ കിടന്നു.

വീട്ടിൽ എത്തിയപ്പോൾ കൊച്ചുറോതയ്ക്ക് എന്തെന്നില്ലാത്ത സ്നേഹം. കുട്ടികള് ഉമ്മറത്തും മുററത്തും ഒക്കെ ഓട്ടം തന്നെ. ഇടയ്ക്ക് പിരണ്ടുവീഴുന്നു.

ധാരാളം പോക്കിറച്ചിയും കൂട്ടി ചോറുണ്ട്, ചേറപ്പായി കൂക്കംവലിച്ച് കിടന്നുറങ്ങി.

വൈകുന്നേരം എണീററ് മാതാവിന്റെ മുന്നിൽ ചെന്നു നിന്നു.

മാതാവേ, നന്റെ തോമാച്ചന്റെ പള്ളീലൊക്കെ പോയി. നാളെ അങ്ങട്ട് തൊടങ്ങായി. ഇനി എന്താ വേണ്ടെ നനിക്ക്?

സെഖര്യാവെ, ഒന്നു കുളിച്ച് ശുദ്ധമാകും. നടയ്ക്കലല്ലേ ഈ വീട്? അവിടെയും ചെന്ന് ഒന്ന് ഉണർത്തിക്കു.

കുളികഴിഞ്ഞു് നേരെ നടന്നു. ചെല്ലാൻ അനുവാദമുള്ളിടത്തോളം. രഹസ്യമായി കൈകൂപ്പി മനസ്സിൽ ഉരുവിട്ടു:

ഭഗവാനേ രക്ഷിക്കണം.

മറുപടിയെന്നോണം, ഗോപുരമണി മുഴങ്ങി.

**നോവലെററ്**

## രണ്ട്

അതൊരു വലിയ വീടാണ്. വീതിയേറിയ ഇടനാഴിയിലൂടെ നടന്ന് അവൾ കോണിപ്പടിയുടെ അടുത്തെത്തി. വീതിയേറിയ കോണിപ്പടി രണ്ടു മടക്കായി താഴോട്ടിറങ്ങിപ്പോവുന്നു.

താഴെ വിശാലമായ ഒരു മുറി. മുറിയുടെ നടുവിലേക്ക് മുകളിൽനിന്നു തൂങ്ങി വരുന്ന അഞ്ചുശാഖകളുള്ള ഒരു വലിയ വിളക്ക്. പച്ച കാർപ്പെററ് കൊണ്ടു പൊതിഞ്ഞ പടികളിറങ്ങി അവൾ താഴെ എത്തി. കൈ മണത്തപ്പോൾ ചന്ദനത്തിൻെറ ഗന്ധം.

പൈപ്പു വലിച്ചുകൊണ്ട് ഒരാൾ ആ മുറിയിൽ ഇരിക്കുന്നുണ്ട്. അവളുടെ കാലൊച്ച കേട്ടപ്പോൾ അയാൾ എഴുന്നേററു. അയാൾക്ക് നല്ല ഉയരമുണ്ട്. വീതിയേറിയ, മുന്നോട്ടുന്തി നിൽക്കുന്ന മാറിടം. ഇടതൂർന്ന കുറ്റിരോമങ്ങൾ. തടിച്ച ഫ്രെയിമുള്ള കണ്ണട. ചോരനിറമുള്ള വലിയ ഉണ്ടക്കണ്ണുകൾ. ബനിയനും ലുങ്കിയുമാണ് വേഷം. ബനിയൻെറ മുകളിലൂടെ നീണ്ടരോമങ്ങൾ വെളിയിലേക്കിറങ്ങിവരുന്നു. ചുണ്ടിൽ കടിച്ചുപിടിച്ച പൈപ്പ്. വലതുകൈയിൽ ക്രൈം.

''മോളെന്താ എന്നെയിങ്ങനെ നോക്കുന്നെ?'' പൈപ്പ് പുറത്തെടുത്തുകൊണ്ട് അയാൾ ചോദിച്ചു.

''ഹൊ-ഒന്നുമില്ലച്ഛാ.''

''ശരി. മോള് വേഗം ചെല്ല്. അവൻ നിന്നെ കാത്തിരിക്കുകയാണ്.''

ശാന്തി എങ്ങോട്ടു നീങ്ങണമെന്നറിയാതെ നില്ക്കുമ്പോൾ ആയ എത്തി. ഓ-ശ്വാസം വീണു.

''അവിടെ നില്ക്ക്.'' അച്ഛൻെറ ശബ്ദം.

ആയ രണ്ടുപേരേയും നോക്കി ചിരിച്ചു. നീല ഞരമ്പുള്ള ആയയുടെ വെളുത്ത കൈകളിൽനിന്ന് ജ്യൂസ് വാങ്ങുമ്പോൾ അയാൾ പറഞ്ഞു:

''വീഡിയോ കാണുമ്പോൾ ബ്ലാക്ക് കോഫിയാണെനിക്കിഷ്ടം. അല്ലെങ്കിൽ സംതിങ് ഹോട്ട്.''

അർത്ഥമില്ലാതെ അയാൾ ചിരിച്ചു.

''വരൂ ഡിയർ,'' അവളുടെ കൈ പിടിച്ചുകൊണ്ട് അയാൾ ധൃതികൂട്ടി. അവർ വരാന്തയിലേക്കിറങ്ങി.

പുറത്ത് വെയിലിൻെറ ശക്തി കുറഞ്ഞിരിക്കുന്നു. എന്നിട്ടും എ. സി. യിൽനിന്ന് പുറത്തിറങ്ങിയ അയാൾ അസ്വസ്ഥനായി.

''ഡിയർ വേഗം കാറിൽ കയറി

# സ്വീകാരം

''അല്ല നീ ഉടുത്ത സാരിയാണോ ഇത്. എത്ര നല്ല സാരികൾ അലമാരിയിൽ കിടപ്പുണ്ട്. ഈ മാല നിൻെറ കഴുത്തിന് യോജിക്കുന്നില്ല. ആ പവിഴമാല എന്തുകൊണ്ട് നീ കെട്ടിയില്ല. ഇന്നലെ കൊണ്ടുവന്ന ആ ഡൈമണ്ടിൻെറ മോതിരമെവിടെ?''

''വേണ്ടച്ഛാ. ഇതുമതി.'' ശാന്തി പറഞ്ഞു.

''ശരി നിൻെറ ഇഷ്ടം.'' അച്ഛൻ വീണ്ടും പൈപ്പ് വലിച്ചുകൊണ്ട് ക്രൈം വായിക്കാൻ തുടങ്ങി.

വിസിറേറഴ്സ് റൂമിൽ വീഡിയോ കണ്ടുകൊണ്ട് ജീൻസിട്ട ഒരു ചെറുപ്പക്കാരൻ ഇരിക്കുന്നു. അവളെ കണ്ടപ്പോൾ ഷോക്കേററപ്പോലെ അവൻ എഴുന്നേററു.

''ഓ ഡിയർ. എന്തൊരു ഒരുക്കപ്പാടാണിത്. എത്രനേരമായി ഞാൻ ഇരുന്നു മുഷിയുന്നു.''

അവൻ അവളുടെ അടുത്തേക്ക് നീങ്ങി അവളുടെ കൈപ്പത്തി മാർദ്ദവമായി പിടിച്ചു. വീഡിയോ ചൂണ്ടിക്കൊണ്ട് അയാൾ പറഞ്ഞു:

''നോക്ക് ഏഷ്യാഡിൻെറ കാസെററാണ്. സിനിമ കണ്ടു കണ്ട് മടുത്തു. സ്പോർട്സ് കാണുമ്പോൾ ഒരു ത്രില്ലുണ്ട്. അല്ലേ ഡിയർ?'' അയാൾ ഒന്നുകൂടി അവളുടെ അടുത്തേക്ക് നീങ്ങി. അവളുടെ മൂർദ്ധാവിലേക്ക് അയാൾ തല മെല്ലെ താഴ്ത്തി.

വീഡിയോവിലെ നീലത്തിരയിൽ, സ്പിരിററിൽ കുപ്പിയിലിട്ടു സൂക്ഷിച്ച മാതൃകകൾ പോലെ കാണപ്പെടുന്ന ഫുട്ബോൾ കളിക്കാരുടെ രൂപങ്ങൾ ഒട്ടും താല്പര്യമില്ലാതെ നിശ്ചലയായി അവൾ തുറിച്ചുനോക്കി.

''ജ്യൂസ്,'' ആയയുടെ ശബ്ദംകേട്ട് അവർ തിരിഞ്ഞുനോക്കി. വെള്ളിത്താലത്തിൽ ജ്യൂസ്ഗ്ലാസുമായി നിൽക്കുന്ന

ഇരിക്കൂ. എന്തൊരു ചൂട്. ഈ നശിച്ച നാട് എന്നാണ് നന്നാവുക.''

കാറിനകത്ത് വീടിനകത്തേക്കാളും തണുപ്പുണ്ട്. കൃത്രിമമായ ഈ തണുപ്പിൽ കിടന്നുകൊണ്ട് താൻ വിറങ്ങലിച്ചുപോകുമെന്ന് ശാന്തി ഭയന്നു.

അയാൾ കാർ സ്റ്റാർട്ട്ചെയ്തു.

വിൻഡ് സ്ക്രീനിലൂടെ അവൾ പുറത്തേക്കുനോക്കി. വിശാലമായ പൂന്തോട്ടം. രണ്ടുമൂന്ന് തോട്ടക്കാർ ചെടികൾ ട്രിം ചെയ്യുകയും നനയ്ക്കുകയും ചെയ്യുന്നുണ്ട്. ലോണിൻെറ നടുവിൽ നീണ്ട ഒരു വിളക്കുകാൽ. വിളക്കുകാലിന് ചുററും അപൂർവ്വമായ പൂച്ചെടികൾ ചട്ടികളിൽ നിരത്തിയിട്ടുണ്ട്. വിളക്കുകാലിനെ ചുററിക്കൊണ്ട് കാർ ഗേററിലെത്തി. ഗൂർക്ക ഗേററ് തുറന്നു സലാം വച്ചുനിന്നു.

കറുത്ത റോഡിനെ പിളർന്നുകൊണ്ട് B. M. W. നീങ്ങി.

ഇടതു കൈ ശാന്തിയുടെ തോളിൽ വച്ചുകൊണ്ട് അയാൾ ചോദിച്ചു: ''ഡിയർ. ഇന്നെന്താണ് ഒരു സന്തോഷവും കാണാത്തത്.''

ശാന്തി മുഖം ദൃഷ്ടിയുറപ്പിച്ചുകൊണ്ട് അയാളോട് ചോദിച്ചു:

''ഞാനെന്താണ് നിങ്ങളെ വിളിക്കേണ്ടത്?''

''ഹൊ. ഹൊ. എന്നെ കളിയാക്കുകയാണോ, അല്ല. നീ എനിക്ക് വല്ല പുതിയ പേരും കണ്ടുപിടിച്ചോ?''

ഡാഷ് ബോഡിലൂടെ വിരലോടിച്ചുകൊണ്ട് അവൾ പറഞ്ഞു:

''ഞാൻ നിങ്ങളെ നവീൻ എന്നു വിളിക്കും.''

അയാൾ പൊട്ടിച്ചിരിച്ചു.

''നീ നല്ല തമാശകൾ ഉണ്ടാക്കുന്നുണ്ട്. അതുതന്നെയല്ലേ നീ ഇതുവരെ എന്നെ വിളിച്ചത്. അതുതന്നെയല്ലേ എൻെറ



പേരും.'' ഗീയർ ഡൗൺ ചെയ്തുകൊണ്ടയാൾ പറഞ്ഞു. ''ഞാനൊരു പുതിയ പേര് പ്രതീക്ഷിച്ചതായിരുന്നു. സാരമില്ല. ഇനിയെത്ര സമയം മുന്നിൽ കിടക്കുന്നു.''

''ഉം. എന്താണീ സമയത്തെക്കുറിച്ചു പറഞ്ഞത്.'' നവീൻ പറഞ്ഞു: ''ഇതൊരു തുടക്കമല്ലേ. കല്യാണത്തിനുശേഷം. എത്ര വർഷങ്ങൾ ഇനി വരാനിരിക്കുന്നു. ഇപ്പോഴത്തെ രണ്ടു വർഷങ്ങൾ അന്നത്തെ രണ്ടായിരമായിരിക്കും.''

''എന്നാൽ എന്നെ വേഗം കല്യാണം കഴിക്കു. നമുക്ക് ആയിരമായിരം വർഷങ്ങൾ ആഹ്ലാദപൂർവ്വം ചെലവഴിക്കാമല്ലോ.''

കാർ ഒരരുകിൽ നിറുത്തി നവീൻ അവളെ ചേർത്തുപിടിച്ചു കിസ്ചെയ്തു. കിതച്ചുകൊണ്ട് അയാൾ പറഞ്ഞു: ''ഓ, ഡിയർ. ഞാനിതു പ്രതീക്ഷിച്ചില്ല.''

നവീൻ ഒരു ഡൺഹില്ലിനു തീകൊളുത്തി. പുക വിട്ടുകൊണ്ട് അയാൾ ചോദിച്ചു.

''അപ്പോൾ ഡിയർ. നീ അവനെ മറന്നു അല്ലേ?''

ഒട്ടും ആലോചിക്കാതെ ശാന്തി പറഞ്ഞു:

''അതെ. ഞാനയാളെ മറന്നു.''

അതിശയത്തോടെ നവീൻ ചോദിച്ചു.

''നീ അയാളെ വിട്ടോ?''

ശാന്തി പറഞ്ഞു: ''വിട്ടു.''

ഒരു ഭ്രാന്തനെപ്പോലെ പൊട്ടിച്ചിരിച്ച് അയാൾ പെട്ടെന്ന് കാർ സ്റ്റാർട്ടുചെയ്തു. ഒന്നും ശ്രദ്ധിക്കാതെ എങ്ങോ ധൃതിയിലെത്തേണ്ടപോലെ അയാൾ ആക്സിലേററിൽ അമർത്തിക്കൊണ്ടേയിരുന്നു. ഇരമ്പിക്കൊണ്ട് കറുത്ത റോഡിനെ കീറിമുറിച്ച് B. M. W. പാഞ്ഞുകൊണ്ടിരുന്നു.

''വി വിൽ സെലിബ്രേററ് ടുഡേ. എഗ്രീഡ്?''

''എഗ്രീഡ്-ബട്ട് ഹൗ?''

''വി വിൽ ഗോ ടു സീഷോർ.''

''യേയ്.''

കാർ കടൽത്തീരത്തുകൂടെ പാഞ്ഞുകൊണ്ടിരുന്നു. അവിടെ നല്ല തിരക്കുണ്ട്. റോഡിൻെറ അരുകിൽ യൂക്കാലിപ്ററ്സ് മരങ്ങളുടെ തണലിൽ നിരനിരയായിട്ടു കാറുകൾ. പൂഴിമണലിൽ ആൾക്കൂട്ടം.

കടൽത്തീരത്തുള്ള പഞ്ചനക്ഷത്ര ഹോട്ടലിലേക്കു് അവരുടെ കാർ കയറിപ്പോയി.

''എങ്ങോട്ടാ?'' ശാന്തി തിരക്കി.

''കടപ്പുറത്തുപോയി കാററുകൊള്ളുന്നതിനു മുമ്പ് സംതിങ് ഹോട്ട്.''

അവർ ബാറിനകത്തേക്കു കയറി. സൈഡിലുള്ള സീററിൽ അവർ ഇരുന്നു. ബാറിലെ മങ്ങിയ വെളിച്ചത്തിൽ കുടിയന്മാർ ചലിച്ചുകൊണ്ടിരുന്നു.

നവീൻ രണ്ട് ജിൻലൈററിന് ഓർഡർ കൊടുത്തു.

അണ്ടിപ്പരിപ്പും ചീസ് വറുത്തത് ഒണിയനും. മേശപ്പുറത്തു വന്നു. നീരാവികെട്ടി മരവിച്ചു കിടക്കുന്ന ജിൻഗ്ലാസിൻെറ പുറത്ത് ശാന്തി, വിരലുകൊണ്ട് ഒരു വര വരച്ചു.

## പുനത്തിൽ കുഞ്ഞബ്ദുള്ള

നവീൻ വേഗം വേഗം സിപ് ചെയ്യുന്നതുകണ്ട് ശാന്തി ചോദിച്ചു. ''എന്താ യിത്ര തിരക്കു്.''

''ചെറിതിന്നാൻ.''

ജിൻഗ്ലാസ്സിന്നടിയിൽ ചുവന്ന ബൾബ്പോലെ ഒരു ചെറി.

ഒന്നു കഴിച്ചപ്പോൾത്തന്നെ തല തരിക്കുന്നപോലെ ശാന്തിക്കു തോന്നി. നവീൻ രണ്ടാമതും ഓർഡർ കൊടുത്തു.

അതുരണ്ടും നവീൻതന്നെ കഴിക്കേണ്ടി വന്നു.

അവരുടെ തൊട്ടടുത്തിരിക്കുന്ന രണ്ടു വൃദ്ധന്മാർ ഓരോ ബ്രാൻഡിക്കുകൂടി വിളിച്ചു പറഞ്ഞു:

അതുകേട്ട് നവീൻ പറഞ്ഞു:

''പുവർ ഫെല്ലോസ്.''

''ഉം? ശാന്തി തിരക്കി.''

''അവരുടെ കാലാവധി കഴിഞ്ഞു,'' നവീൻ പറഞ്ഞു. രണ്ടുപേരും കുറേ നേരം അവരെ നോക്കി ചിരിച്ചു.

നേരം സന്ധ്യയായി.

അവർ കടപ്പുറത്തെത്തുമ്പോൾ ആളുകൾ ഒഴിഞ്ഞുതുടങ്ങിയിരുന്നു.

കടലിനെ നോക്കിക്കൊണ്ടവർ ഇരുന്നു. സന്ധ്യയുടെ വർണ്ണങ്ങൾ കടലിനെ ഒരു കൊഴുത്തദ്രവംപോലെ മാററി.

ചുവന്ന ചക്രവാളത്തിലേക്ക് നോക്കിക്കൊണ്ട് നവീൻ പറഞ്ഞു: ''നോക്കൂ അടുത്തമാസം റിസൾട്ട്‌വരും. തീർച്ചയായും എനിക്കുകിട്ടും. ഐ. എഫ്. എസ്. കിട്ടിയാലും ഞാൻ ഐ. എ. എസ്സേ എടുക്കൂ. എനിക്ക് നാട്ടിൽ തന്നെ കഴിഞ്ഞുകൂടാനാണ് ഇഷ്ടം.''

ശാന്തി ചക്രവാളത്തിലേക്ക് നോക്കിയിരിക്കുകയാണ്.

''ഡിയർ എന്താണ് ഒന്നും പറയാത്ത



ത്. നീ അവനെ മറന്നു എന്നല്ലേ പറഞ്ഞത്. നമ്മുടെ ഡേററ് വേഗം ഫിക്സ് ചെയ്യണം." നവീൻ അവളുടെ കൈത്തലം തഴുകിക്കൊണ്ടു പറഞ്ഞു.

"നേരം ഇരുട്ടുന്നു," ശാന്തി എഴുന്നേററുകൊണ്ടു പറഞ്ഞു. "വരൂ പോകാം."

അവർ കാറിനടുത്തെത്തിയപ്പോൾ കാറിന്റെ ഡോർ ചാരിക്കൊണ്ട് ഒരു ചെറുപ്പക്കാരൻ നിൽക്കുന്നു. ഖദറിന്റെ ജുബ്ബയും പൈജാമയും ഹവായിയുമാണ് വേഷം. താടിതടവിക്കൊണ്ട് അയാൾ ശാന്തിയുടെ നേരെനോക്കി ചിരിച്ചു. അയാളുടെ കണ്ണുകൾക്ക് നല്ല തിളക്കമുണ്ടായിരുന്നു.

നവീൻ അയാളെ അവജ്ഞയോടെയാണ് നോക്കിയത്. എന്നിട്ടും കുശലം പറഞ്ഞു. "ഹായ് ധർമ്മപാൽ. ഹൗ ആർ യു."

"സുഖംതന്നെ," ധമ്മപാൽ പറഞ്ഞു.

ധമ്മപാൽ ശാന്തിയുടെ അടുത്തേക്കു നീങ്ങിക്കൊണ്ട് ചോദിച്ചു: "നാളെ വൈകുന്നേരം ക്ലബ്ബിൽ വരുമോ?"

ശാന്തിക്ക് അയാളോട് അനുകമ്പയും സ്നേഹവും തോന്നി. സംസാരത്തിലും പെരുമാററത്തിലുമുള്ള ആർജ്ജവം അവൾക്കിഷ്ടമായി.

"തീർച്ചയായും വരാം," ശാന്തി പറഞ്ഞു.

"ഞാൻ എക്സിബിഷന്റെ തിരക്കിലാണ്. ഇത്തവണ എക്സിബിഷൻ പൊടിപൊടിക്കും. ധാരാളം ചിത്രങ്ങൾ വന്നിട്ടുണ്ട്," ധമ്മപാൽ പറഞ്ഞു.

"വരൂ. കയറിയിരിക്കു്." നവീൻ വാതിൽ തുറന്നുപിടിച്ചുകൊണ്ടു നിൽക്കുകയാണ്. കാർ നീങ്ങുമ്പോൾ ധർമ്മപാൽ ശാന്തിയോടു പറഞ്ഞു: "നാളെ വരുമ്പോൾ നിങ്ങളുടെ പെയിന്റിങ്ങും കൊണ്ടുവരണം. ആ കഴുകൻതന്നെ മതി കേട്ടോ."

കാർ നീങ്ങി. കാററാടിമരങ്ങൾക്കു താഴെ വിളക്കുകൾ പ്രകാശിച്ചു. കടപ്പുറത്ത് ഒററയും തററയും ആളുകൾ ഇരിക്കുന്നുണ്ട്.

ശാന്തി അസ്വസ്ഥയായി. ഒരു ചിത്രകാരൻ ധർമ്മപാൽ ഇതാ വന്നിരിക്കുന്നു. തന്റെ കാമുകനാണയാൾ. അവൾ സ്വന്തം കൈകളിലേക്ക് നോക്കി. ആർട്ട് എക്സിബിഷൻ നടക്കുന്നു. തന്റെ ചിത്രവും ഉണ്ട്. നല്ല രസം. അവൾ അഭിമാനത്തോടെ തന്റെ കൈ നോക്കി സന്തോഷിച്ചു.

"നീ അവനെ മറന്നു എന്നല്ലേ പറഞ്ഞത്," നവീനിന്റെ ശബ്ദം അവളെ ഉണർത്തി. "നിനക്കു് ആരെയാണു വേണ്ടത്. എന്നെയോ അവനെയോ? അവന്റെ കൈയിലെന്തുണ്ട്. തെണ്ടിത്തിരിയുന്ന ചിത്രകാരൻ. ആർട്ടിസ്റ്റാണു പോലും. ഫൂ!"

നവീൻ വീണ്ടും മുറുമുറുത്തുകൊണ്ടിരുന്നു. സന്ധ്യതൻ നിഴലിലൂടെ കാർ ഓടി വീട്ടിലെത്തി.

ആയ പൂമുഖത്തുതന്നെ ഉണ്ടായിരുന്നു.

"ഓകെ, ഡിയർ," നവീൻ യാത്ര പറഞ്ഞു.

"ഓകെ," ശാന്തി കൈവീശി.



അവളുടെ കൈപിടിച്ചുകൊണ്ട് ആയ അകത്തേക്കു കയറി. അവൾ വീണ്ടും തണുപ്പിന്റെ കോട്ടയ്ക്കകത്തായി. നാലു പാടുനിന്നും എ. സി. മൂളിക്കൊണ്ടിരുന്നു.

ആയ തണുപ്പിച്ച തേനും വെള്ളവും കൊണ്ടുവന്നു ടീപ്പോയിൽവച്ചു. അതു സിപ്പുചെയ്യുമ്പോൾ അവൾ ചുററും നോക്കി. ചുമർനിറയെ പെയിന്റിങ്ങുകൾ. ഒരു കലാബോധവുമില്ലാതെ ആരാണ് ഇത്രയധികം പെയിന്റിങ്ങുകൾ തൂക്കിയിട്ടത്. എല്ലാ ചിത്രങ്ങളും അവളോട് സംസാരിക്കുന്നപോലെ തോന്നി. അവൾ ചുമരിനടുത്തേക്ക് നീങ്ങി. എല്ലാ പെയിന്റിങ്ങിന്റെ അടിയിലും ശാന്തി എന്നെഴുതിയിരിക്കുന്നു.

അവൾ അവളുടെ കൈനോക്കി അഭിമാനിച്ചു.

ശാന്തി വീടിന്നകത്തുകൂടെ നടക്കാൻ തുടങ്ങി. അലങ്കരിച്ചുവച്ച നാലഞ്ചു ബെഡ്റൂമുകൾ. മാസ്റ്റർ ബെഡ്റൂമുകൾ. ഡ്രെസ്സിങ് റൂം. റീഡിങ്റൂം. വലിയ നടുത്തളം. വിശാലമായ ഡൈനിങ്റൂം, പാൻട്രി, കിച്ചൻ, സ്റ്റോർ, വർക്കേറിയ.

പാൻട്രിയിൽനിന്നു വലിയ ഒരു കൊട്ടയിൽ ആപ്പിളുമായി ആയ ഇറങ്ങിവന്നു.

"എങ്ങോട്ടാ?" ശാന്തി ചോദിച്ചു.

"പശുവിനു് തീററ കൊടുക്കേണ്ടേ. ഇന്നു് സമയം വൈകിപ്പോയി."

ആയ വലിയ കൊട്ട വലിച്ചിഴച്ചു നടന്നു. അടുക്കളക്കോലായയിൽ പശുവിനെ നോക്കുന്ന കുമാരൻ നിൽക്കുന്നു. ആപ്പിൾകൊട്ടയുമായി കുമാരൻ തൊഴുത്തിലേക്കു പോയി. അടുക്കളമുററത്തിന്റെ ഒരററത്താണ് തൊഴുത്ത്. അച്ഛന്റെ പശുവാണ്. പശുവിനു് ആപ്പിളേ കൊടുക്കാറുള്ളൂ. ആപ്പിൾ മാത്രം തിന്നുന്ന പശുവിന്റെ പാലാണ് അച്ഛൻ കഴിക്കുന്നത്. അടുക്കളമുററത്ത് പപ്പായയും, വാഴകളുമുണ്ട്. അവയ്ക്ക് ഈ പശുവിന്റെ ചാണകം മാത്രമേ വളമായിടാറുള്ളൂ. അതിന്റെ പഴങ്ങളും, പപ്പായയുമാണ് അച്ഛന്റെ ഭക്ഷണം. പിന്നെ പൈപ്പും.

ശാന്തി അടുക്കളമുററത്തിറങ്ങി. ആകാശത്തിന്റെ കോണിലൂടെ ചന്ദ്രൻ ഉയരുകയാണ്. വാഴയുടെയും പപ്പായയുടെയും വീടിന്റെയും നിഴലുകൾ ഇഴുകിച്ചേന്നു മുററത്ത് അമൂർത്തമായ ഒരു ചിത്രം പരന്നു. ഈ ഇരുണ്ട ചിത്രത്തിലൂടെ ശാന്തി ഉലാത്തിക്കൊണ്ടിരുന്നു. നിലാവിന്റെ നേരിയ വട്ടങ്ങൾ ശാന്തിയുടെ ദേഹത്തിൽ മാറി മാറി വീഴുന്നു. സ്റ്റീരിയോവിലൂടെ രവിശങ്കറിന്റെ സംഗീതം വീട്ടിനകത്തുനിന്നും ഇരുണ്ട ചിത്രത്തിലേക്ക് ഒഴുകിവന്നു.

പശു കറുമുറെ ആപ്പിൾ തിന്നുകൊണ്ടിരുന്നു.

"മോളെ, അകത്തേക്കു പോരു്. പുറത്ത് ഭയങ്കര ചൂടാണ്. ചൂടേററാൽ മുഖക്കുരു വരും." ആയയുടെ ശബ്ദംകേട്ട് ശാന്തി തന്റെ ചിത്രത്തിൽ നിന്നും പുറത്തു വന്നു.

പുറത്ത് ഗേററിൽ ഗൂർക്കയുടെ നീണ്ട വിസിലടി ഉയർന്നു. പുലരുന്നതുവരെ ഓരോ മണിക്കൂറിലും ഗൂർക്ക വിസിലടിക്കുന്നു.

"അച്ഛൻ വരാൻ വൈകും. മോളു് ഭക്ഷണം കഴിച്ചോളൂ. വിളമ്പട്ടെ?" ആയ ചോദിച്ചു.

"അച്ഛൻ വന്നിട്ടാവാം," ശാന്തി നടുത്തളത്തിലേക്ക് നടന്നുകൊണ്ട് പറഞ്ഞു.

നടുത്തളത്തിന്റെ തെക്കേ അററത്താണ് ആർട്ട് റൂം. വാതിൽ തള്ളിത്തുറന്ന് ശാന്തി അകത്തു കടന്നു. പെയിന്റിങ്ങിന്റെ ഒരു ലോകം. ഓയിലിലും വാട്ടറിലും തീർത്തവ. ഇന്ത്യനിങ്കിൽ വരച്ച ചിത്രങ്ങളുമുണ്ട്. എല്ലാററിന്റേയും അടിയിൽ ശാന്തി എന്നെഴുതിയിട്ടുണ്ട്. ഒന്നു രണ്ടെണ്ണത്തിന്റെ ചുവട്ടിൽ ധർമ്മൻ എന്നും കാണുന്നു. ദൂരെ ഒരു മൂലയിൽ ഒരു ചെകുത്താന്റെ ചിത്രം. അതിന്റെ ചുവടെ നവീൻ എന്നെഴുതിയിരിക്കുന്നു. പേരുകൊടുത്ത ഒരേ ഒരു ചിത്രം.

വാതിൽക്കൽ കാല്പെരുമാററം കേട്ട് ശാന്തി തിരിഞ്ഞുനോക്കി. കറുത്തു നീണ്ട വരയുള്ള നൈററ് ഗൗണിൽ അച്ഛൻ. പൈപ്പ് ആഞ്ഞാഞ്ഞു വലിച്ചുകൊണ്ട് അച്ഛൻ ചോദിച്ചു: "ഈ രാത്രി ഇവിടെ എന്താണ്?"

"ഒന്നുമില്ല. ചുമ്മാ," ചിരിച്ചുകൊണ്ട് ശാന്തി പറഞ്ഞു.

"ഞാൻ നല്ല ഒരു ക്രൈം കൊണ്ടുവന്നിട്ടുണ്ട്. ഇന്നു രാത്രി ഉറക്കൊഴിയാൻ എനിക്കതുമതി. നാളെ നിനക്കും," അച്ഛൻ പറഞ്ഞു.

അച്ഛൻ ക്രൈമും പൈപ്പും ഉപയോഗിച്ച് രാത്രി ഉറക്കൊഴിയുന്നു. ഗൂർക്ക വിസിലടിച്ചും. പശു അയവിറക്കിയും. പപ്പായയും വാഴയും ആകാശം നോക്കിയും.

(തുടരും)

## നോവൽ 9

# രഹസ്യദൗത്യം

# ആരും പറയാത്ത കഥ

വി. പി. രാമചന്ദ്രൻ നായർ

**ബാ**ലരുദ്രമൂർത്തി ഹനുമാൻ മലയുടെ ചുവട്ടിൽ മേലേക്ക നോക്കിനിന്നു. പുലച്ചയുടെ സംഗീതം അകലെ കേൾക്കാം. പുഴയുടെ അക്കരെ വൃക്ഷങ്ങളിൽനിന്നും, പാടങ്ങളിൽനിന്നും പക്ഷികൾ പറന്നുയരുന്നതു കാണാം. കിഴക്ക് ആകാശം വിളറിവന്നു. അടുത്ത നിമിഷങ്ങളിൽ വരാൻപോവുന്ന പുലർച്ചയിലേക്ക യുവാവിൻെറ മനസ്സ് എത്തിയില്ല. അയാളുടെ മനസ്സ് അപ്പാടെ ആ മലയുടെ ഇരുണ്ട ശിരസ്സിലേക്കുന്നിനിന്നു.

പക്ഷികളും ജന്തുക്കളും പുഴയുടെ മറേറക്കരയിലേക്കെത്തിനോക്കിയിരുന്നില്ല. പുഴയുടെ ആ കരയിൽ സ്പർശിച്ചു നിൽക്കുന്ന ഹനുമാൻ മലയിൽ പറവകളില്ല. രാത്രിയിൽ ആഹാരത്തിനു സഞ്ചരിക്കുന്ന ജന്തുക്കളില്ല. വിടരുന്ന പുഷ്പങ്ങളില്ല. ഉണങ്ങിയ വൃക്ഷങ്ങളുടെ, മുൾച്ചെടികളുടെ ആവാസം മാത്രം. ഇടയിൽ ഇരുണ്ട നരച്ച കരിമ്പാറകൾ.

നിശ്ചലനായി മേലേക്ക നോക്കിനിന്ന ബാലമൂർത്തി അദൃശ്യവും ഭീതിദവുമായ ഒരു സാന്നിദ്ധ്യത്തെപ്പററി ബോധവാനായിരുന്നു. എങ്കിലും ആ ശക്തിവിശേഷം തൽക്കാലം നിശ്ചലമാണെന്നും അതിൻെറ ബോധം സുപ്താവസ്ഥയിലാണെന്നും അറിഞ്ഞു. മറിച്ച് ആ ശക്തി തനിക്കെതിരായി വന്നാൽ ഒരുപക്ഷേ അപകടകരമാണെന്നു വരാം. അതിനെനേരിടാനുള്ള പ്രതിരോധശക്തി നേടിയെടുക്കാനുള്ള ശ്രമങ്ങളായിരുന്നു കഴിഞ്ഞ മുപ്പതു വർഷങ്ങൾ...

ബാലമൂർത്തി പിൻതിരിഞ്ഞു പുഴയിലേക്കിറങ്ങി. അക്കരയിലേക്ക് അനായാസമായി നീന്തിയെടുത്തു. മലയുടെ അടിവാരത്തിൽനിന്നും ഗ്രാമത്തിലെ പാടങ്ങളുടെ മദ്ധ്യത്തിലേക്കുള്ള നീണ്ട വഴി തനിക്കാവശ്യമില്ല.

അക്കരെയെത്തി മുങ്ങിക്കുളിച്ച് ഈറൻ വസ്ത്രം തററുടുത്തു. മണൽത്തിട്ടിലേക്ക കയറി കിഴക്കഭിമുഖമായി പത്മാസനത്തിലിരുന്നു. അപ്പോഴേക്കും പുലർച്ചയുടെ മുഹൂർത്തമായിക്കഴിഞ്ഞിരുന്നു. ബാലരുദ്രമൂർത്തി കണ്ണുകളടച്ചു. മനസ്സ് ഏകാഗ്രമാക്കിനിറുത്തി. ദിവ്യമന്ത്രങ്ങൾ മൗനത്തിലൂടെ ഉയിർത്തുവന്നു. മന്ത്രദേവതകളുടെ തേജസ്സിയന്ന സാന്നിദ്ധ്യം മനസ്സിലുണർന്നു. വർഷങ്ങളായി മനസ്സിരുത്തി വിധിയാംവണ്ണം അനുഷ്ഠിച്ച കർമ്മങ്ങൾ. അക്ഷരലക്ഷം ജപിച്ച് സ്വായത്തമാക്കിയ ദിവ്യമന്ത്രങ്ങൾ, മന്ത്രശക്തരായ മഹാമൂർത്തികൾ. എല്ലാം ധ്യാനസ്ഥിതനായ യോഗിയുടെ ഉള്ളിലേക്കൊതുങ്ങി. യജ്ഞോപവീതം ധരിച്ച അർദ്ധനഗ്നമായ ഉടലിൽനിന്ന് അഭൗമമായൊരു തേജസ്സുണർന്നു. അത് പ്രഭാതത്തിൻെറ ഉണരുന്ന വെളിച്ചത്തിൽ അദൃശ്യമായതുപോലെ തോന്നി.

ഡോക്ടർ ഹേമാചൗധുരി വെളുപ്പിനെ ഉണർന്നു കഴിഞ്ഞിരുന്നു. പുതിയ സ്ഥലമായതുകൊണ്ടാവണം രാത്രിയിൽ ഉറക്കം ശരിയായിരുന്നില്ല. ഒന്നു മയങ്ങിയതു തന്നെ രാത്രി ഒരുമണികഴിഞ്ഞിട്ടാണ്. പക്ഷേ, പുലർച്ചയ്ക്കു തന്നെഎഴുന്നേൽക്കുകയും ചെയ്തു. വെളിച്ചം വീഴുന്നതേയുള്ളൂ. ഹേമ ജനാലതുറന്നു പുറത്തേക്ക് അല്പനേരം നോക്കിനിന്നു. വലിയ വളപ്പിലെ ഊക്കൻ കെട്ടിടം നിശ്ശബ്ദതയിലാണ്ടു കിടക്കുന്നതുപോലെ ഹേമയ്ക്കുതോന്നി.

ഹേമ മുറിയുടെ വാതിൽ തുറന്ന് തളത്തിലേക്കിറങ്ങി. പ്രൊഫസർ സന്യാലിൻെറ വാതിലിനു മുൻപിൽ ഒരുനിമിഷം നിന്നു. അകത്തുനിന്നും അദ്ദേഹത്തിൻെറ കൂർക്കംവലി കേൾക്കാം. ഹേമയ്ക്കു ചിരിവന്നു. സ്വതവേ ഗൗരവക്കാരനും കർശനമായ അച്ചടക്കം പാലിക്കുന്നയാളുമായ സന്യാൽ ഉറക്കത്തിൽ കൂർക്കം വലിക്കുന്നു. അത് തമാശയുള്ള ഒരു പുതിയ അറിവായിരുന്നു.

ഹേമ ഏണിപ്പടികൾ ഇറങ്ങി താഴെ ഹാളിലെത്തിനിന്നു. ഹാളിൽ വെളിച്ചമുണ്ടായിരുന്നു. അവൾ മുൻവാതിൽ തുറന്ന് പുറത്ത് പോർച്ചിലേക്കിറങ്ങി. ഉൾനാട്ടിലെ ഒരുപ്രഭാതം. ഹേമ ഓർത്തു. വെളിച്ചം വീണു കഴിഞ്ഞു. പക്ഷികളുടെ ശബ്ദം കേൾക്കാം. അവൾ ആ പ്രഭാതത്തിലേക്ക് മനസ്സുകൊടുത്തുകൊണ്ടുനിന്നു. തണുത്തകാററ് സാവധാനം അവളെ സ്പർശിച്ചുകൊണ്ടിരുന്നു.

"ഗുഡ് മോണിങ്ങ്."

അവൾ തിരിഞ്ഞുനോക്കി. ശ്രീനിവാസനാണ്. അയാൾ ചിരിച്ചുകൊണ്ട് അവളുടെ അടുത്തേക്ക ചെന്നു.

"നല്ല തണുപ്പ്-ഇല്ലേ മാഡം?"

"ഓ-സാരമില്ല. ഇതൊക്കെ സഹിക്കാവുന്നതേയുള്ളൂ. കല്ക്കത്തയിലെ ചില മഞ്ഞുകാലത്ത് ഇതിനേക്കാൾ തണുപ്പു വരാറില്ലേ?"

"അതു ശരിയാ." ശ്രീനിവാസൻ തല കുലുക്കി. "ഏതായാലും ഞാൻ സ്ററവ്വ് കത്തിക്കട്ടെ. ചായ ഇപ്പോ റഡിയാക്കാം."

"രാമകൃഷ്ണനെവിടെ. എഴുന്നേററില്ലേ?" അവൾ ചോദിച്ചു:

"ഉറക്കമാ. നല്ല ഉറക്കം," ശ്രീനിവാസൻ പറഞ്ഞു: "ഞാൻ വിളിക്കാം."

"വേണ്ട." അവൾ തടഞ്ഞു. അവൾ സാവധാനം ഗേററിനടുത്തേക്ക നടന്നു. ഗേററു തുറന്നു. അവിടെ അല്പനേരം നിന്നു.

"ചായ ഇപ്പോത്തരാം." പിറകിൽ നിന്നും ശ്രീനിവാസൻെറ വിളി കേട്ടു.

"ധൃതി വയ്ക്കണ്ട," അവൾ സ്വരമുയർത്തിപ്പറഞ്ഞു: "ഞാനിപ്പോ വരാം."

അവൾ പുറത്തേക്കിറങ്ങി. അല്പമകലെ ഗ്രാമത്തിലെ വീടുകൾക്കുമുൻപിൽ കോലമിടുന്ന പെണ്ണുങ്ങളെക്കണ്ടു. കുറച്ചകലെ പുഴ കാണാം. പുഴയിലെ തെളിഞ്ഞ ജലത്തിൽ സൂര്യപ്രകാശം വീണുതിളങ്ങുന്നതു കാണാം. ഗ്രാമത്തിൽനിന്നും പുഴവക്കിലേക്കുള്ള വഴിയിലൂടെ ഹേമനടന്നു. കോലമിട്ടുകൊണ്ടിരുന്ന സ്ത്രീകൾ അവൾ പോകുന്നതു ശ്രദ്ധിച്ചിരുന്നു. അപരിചിതയായ ഒരു പെണ്ണ് ആണുങ്ങളെപ്പോലെ തനിച്ച് പാദംവരെ മൂടുന്ന കുപ്പായവും ധരിച്ച് പുഴയിലേക്ക് നടക്കുന്നതു കണ്ട് അവർ അതിശയിച്ചു പരസ്പരം നോക്കി.

മണൽത്തിട്ടിൽ എത്തിയപ്പോൾ ഹേമ ചെരിപ്പുകൾ മാററിയിട്ടു. ചെറിയ ഓളങ്ങൾ മണൽത്തിട്ടിലേക്ക വന്നടിയുന്നത് അവൾ കണ്ടു. അവൾക്കുത്സാഹം തോന്നി. ഡ്രസ്സിങ്ഗൗൺ ഇരുകൈകൾകൊണ്ടും അല്പം പൊക്കിപ്പിടിച്ചുകൊണ്ട് അവൾ ഇറങ്ങിച്ചെന്നു. കണങ്കാലററം വെള്ളത്തിൽ അവൾ നിന്നു. ഒരു കൈകൊണ്ട് ഗൗൺ ഒതുക്കിപ്പിടിച്ചു. വലതുകൈയിൽ ജലംകോരിയെടുത്തു മുഖം കഴുകി. വെള്ളം വായിലൊഴിച്ചു കുലുക്കുഴിഞ്ഞുതുപ്പി. തനിക്കപരിചിതമെങ്കിലും പ്രകൃതിയുടെ ലളിതമായ സൗഭാഗ്യം. താനൊരു കൊച്ചുകുട്ടിയായതുപോലെ അവൾക്ക തോന്നി. ഇവിടെ ജീവിതം ശാന്തവും സ്വച്ഛവുമായൊരു പുഴപോലെതന്നെയാണെന്നു തോന്നുന്നു.

ഹേമ കരയ്ക്കുകയറി. നനഞ്ഞ കാലടികളിൽ മണൽപററിനിന്നു. കാലിൽ ചെരിപ്പിട്ടപ്പോൾ അത് അസുഖകരമായി. അവൾ കാലിലെ മണൽതട്ടിക്കളഞ്ഞ് വീണ്ടും ചെരിപ്പിടാനാഞ്ഞപ്പോഴാണ് എന്തോ കണ്ടതുപോലെ തോന്നിയത്. ചെരിപ്പു കാലിൽ ഇട്ടതിനുശേഷം അവൾ ശ്രദ്ധിച്ചുനോക്കി. ഏകദേശം അൻപതു മീറററകലെ മണൽത്തിട്ടിൽ കാലുകൾ പിണച്ചുവച്ച് നിശ്ചലനായി കണ്ണുകളടച്ചു നിവർന്നിരിക്കുന്ന ആളിനെയാണു കണ്ടത്. അവൾ നിമഷങ്ങളോളം നോക്കിനിന്നു. പിന്നെ സാവധാനം അടുത്തേക്ക ചെന്നു.

അതേ— ആ മനുഷ്യൻ തന്നെ. ട്രെയിനിൽ വച്ചു കണ്ടതിനുശേഷം പിന്നെ മുങ്ങാൻപോയ ചങ്ങാടം എങ്ങനെയോ രക്ഷപ്പെട്ട സമയത്തും കണ്ട അതേ മനുഷ്യൻ. പേര്...പേര് അവൾ ഓർമ്മിക്കാൻ ശ്രമിച്ചു—

അതേ—ബാലരുദ്രമൂർത്തി. അങ്ങനെയാണു പറഞ്ഞത്. ആ മനുഷ്യൻ ഇവിടെ വന്ന് എന്തുചെയ്യുന്നു? പുലർച്ചയ്ക്ക് മണൽത്തിട്ടിൽ ഇങ്ങനെ വന്നിരിക്കുന്നതിൻെറ കാര്യമെന്ത്? ഡോക്ടർ ഹേമാചൗധുരിക്കൊന്നും മനസ്സിലാകുന്നില്ല. പക്ഷേ, ഇതിൻെറ കാരണം അറിയണമെന്ന് അവൾക്ക നിർബന്ധമുണ്ട്.

അവൾ അയാളുടെ മുഖത്തു നോക്കി. തികച്ചും ശാന്തമായ ഭാവം. നിശ്ചലമായ മുഖം. അടഞ്ഞ നിശ്ചലമായ കണ്ണുകൾ. ഏതാണ്ടൊരേ താളത്തിൽ ഉയർന്നുതാഴുന്ന





മാറ്. ഈ മനുഷ്യൻ അഗാധനിദ്രയിലാണെന്നു സൂചിപ്പിക്കുന്ന തെളിവുകൾ.

"മിസ്റ്റർ ബാലരുദ്രമൂർത്തി!" അവൾ വിളിച്ചു. അനക്കമില്ല. അവൾ വീണ്ടും വിളിച്ചു. അതിനും പ്രതികരണമില്ല. അവൾ മുഖം കുനിച്ച് സ്വരം ഉയർത്തി "മിസ്റ്റർ ബാലമൂർത്തി!" അതിനും പ്രതികരണം കിട്ടാഞ്ഞപ്പോൾ അവൾക്കരിശം വന്നു. തൊട്ട് കുലുക്കിവിളിക്കാനായി വലംകൈ അയാളുടെ തോളിനു നേരെ നീണ്ടു. ആ വിരലുകൾ അയാളുടെ ഉടലിനെ സ്പർശിക്കുന്നതിനു മുമ്പ് മിന്നലേററതുപോലെ കടുത്ത ഒരാഘാതത്തിൽ അവൾ തെറിച്ചുവീണു. ആ ഷോക്കിൽ നനഞ്ഞ മണ്ണിൽ മുഖം അമർന്ന് അവൾ നാലഞ്ചു നിമിഷം കിടന്നുപോയി. പിന്നെ സാവധാനം എഴുന്നേൽക്കാൻ ശ്രമിച്ചു. കൈകാലുകൾ മരവിച്ചുപോയതുപോലെ തോന്നി. അടുത്ത് കാലൊച്ചകൾ കേട്ട് അവൾ മുഖമുയർത്തിനോക്കി. ആ മനുഷ്യൻ ഉണർന്നെഴുന്നേററ് തൻെറ അടുത്തേക്ക് നടന്നടുക്കുകയാണ്.

"ഡോക്ടർ ഹേമാചൗധുരി" അയാൾ ചോദിച്ചു: "നിങ്ങൾ ഈ സമയത്ത് ഇവിടെ?" അവൾ പിടഞ്ഞെഴുന്നേല്ക്കാൻ വീണ്ടും ശ്രമിച്ചു. കഴിയുന്നില്ല.

"ടേക്ക് ഇററ് ഈസി," ബാലമൂർത്തി സാന്ത്വനപ്പെടുത്തി.

"ഇപ്പോൾ നിങ്ങൾക്കൊരു കുഴപ്പവുമില്ല. എഴുന്നേല്ക്കൂ." അവൾ അയാളുടെ മുഖത്തേക്കുനോക്കി. അയാളുടെ വിടർന്ന കണ്ണുകളിൽനിന്നും എന്തോ ഒരു ശക്തി തന്നിലേക്കൊഴുകുന്നതുപോലെ അവൾക്ക തോന്നി. അടുത്ത നിമിഷത്തിൽ തന്നെ തൻെറ കൈകാലുകളെ ബാധിച്ചിരുന്ന മരവിപ്പ് മാറിയിരിക്കുന്നതായി അവൾ അറിഞ്ഞു. അവൾ എഴുന്നേററു. അദ്ഭുതത്തോടെ, ഭയത്തോടെ, സംശയത്തോടെ അവൾ ബാലമൂർത്തിയെ നോക്കി.

"അങ്ങ് ഇവിടെ ഇരിക്കുന്നതു ഞാൻ കണ്ടു. ഞാൻ വിളിച്ചു. വിളികേട്ടില്ല. കുലുക്കിവിളിക്കാൻ കൈനീട്ടിയപ്പോൾ തെറിച്ചുവീണു. എൻെറ കൈകാലുകളുടെ ശക്തി നഷ്ടപ്പെട്ടു."

ഏതോ വികാരക്ഷോഭം കൊണ്ടെന്നതുപോലെ അവളുടെ ശബ്ദം ഉയർന്നുയർന്നു വന്നു.

"സാരമില്ല," അയാൾ പറഞ്ഞു.

"ഡോക്ടർ ഹേമാചാധുരിക്ക് ഒരു കുഴപ്പവും സംഭവിച്ചിട്ടില്ല." ആ പറഞ്ഞതു തികച്ചും ശരിയാണെന്ന് ഒരു വിദഗ്ദ്ധ ഡോക്ടർ കൂടിയായ ഹേമയ്ക്കറിയാം. പക്ഷേ, പ്രശ്നം അതല്ല. ഇതെങ്ങനെ എന്തുകൊണ്ടു സംഭവിച്ചു എന്നുള്ളതാണ്. ഒരുപക്ഷേ...

"നിങ്ങളെല്ലാവരും ആ മാന്തോപ്പിലെ ബംഗ്ലാവിലാണ് താമസം അല്ലേ?"

"അതെ," അവൾ പറഞ്ഞു. "അങ്ങ് ഇവിടെ എവിടെയാണ് താമസിക്കുന്നത്?"

"ദാ ആ പിള്ളയാർകോവിലിനടുത്ത്. ആരുടെയും വീട്ടിലല്ല. തുറസ്സായ സ്ഥലത്ത്. ഞാനും എൻെറക്കൂടെ വന്നയാളും കഴിയുന്നു."

"അങ്ങ് ഇവിടെ എന്തിനാണു താമസിക്കുന്നതെന്ന് എനിക്കറിയണമെന്നുണ്ട്." നിമിഷങ്ങൾക്കുശേഷം അവൾ സംശയിച്ച് പറഞ്ഞു.

"എന്തിന്?"

"വളരെ ദൂരെനിന്നും ഒരാൾ പുറപ്പെട്ട് ഇവിടെയെത്തി ദിവസങ്ങളോളം താമസിക്കുന്നതിന് എന്തെങ്കിലും പ്രത്യേക കാരണങ്ങളുണ്ടാവണം."

"നിങ്ങളും ഇവിടെ അപരിചിതരല്ലേ?"

"അതേ, ഞങ്ങൾ ഇവിടെ വരാൻ കാരണം അടുത്തുവരാൻപോകുന്ന ഗ്രഹണമാണ്."

"എന്നുവച്ചാൽ?" അയാൾ ചോദിച്ചു.

"ഇന്ത്യാഗവണ്മെൻറിൻെറ സ്ഥാപനങ്ങളിലുള്ളവരാണ് ഞങ്ങൾ, ഗവേഷണസ്ഥാപനങ്ങൾ. ഗ്രഹണത്തിനു മുൻപും ഗ്രഹണസമയത്തും അതിനു ശേഷവും ജന്തുവർഗ്ഗങ്ങളിൽ സംഭവിച്ചേക്കാവുന്ന മാററങ്ങൾ

(ശേഷം 48-ാം പേജിൽ)

## സിനിമ

# കാക്കകരയലും കോഴികൂവലും സ്ത്രീകൾക്കുവേണ്ടി

**കോഴിക്കോടൻ**

എന്തസംബന്ധം; എന്തന്യായം! സ്വാതന്ത്ര്യം നേടി പത്തുമുപ്പത്തഞ്ചാണ്ടുകൾ പിന്നിട്ടു കഴിഞ്ഞിട്ട് ഇന്നും നമ്മുടെ നാട്ടിൽ സ്ത്രീകൾ അസ്വാതന്ത്ര്യകളായിക്കഴിയുകയോ? അവഹേളിക്കപ്പെടുകയും അപമാനിക്കപ്പെടുകയും ചെയ്യുകയോ? ഛെ, ഛെ—ഒരിക്കലും ഇതനുവദിച്ചുകൂടാ. അവർക്കുവേണ്ടി വക്കാലത്തെടുത്ത് ഉച്ചത്തിൽ ശബ്ദമുയർത്തിയിരിക്കുകയാണ്, ജിയോ മൂവീസിന്റെ 'ഇന്നല്ലെങ്കിൽ നാളെ'യിലൂടെ തൂലിക ചലിപ്പിച്ച ദാമോദരനും മെഗഫോൺ കൈയിലെടുത്ത ഐ. വി. ശശിയും. രാമചന്ദ്രബാബുവാണ് ഈ ടെക്നോവിഷൻ ചിത്രത്തിനു ദൃശ്യസൗന്ദര്യം നൽകിയ ഛായാഗ്രാഹകൻ. എഡിറ്റ് ചെയ്തത് നാരായണനും. ശങ്കരാടിയും ബാലൻ കെ. നായരും മുതൽ രവീന്ദ്രനും രാജ്കുമാറും വരെയും സുകുമാരിയും സീമയും മുതൽ എൽസിയും ബീനയും വരെയും ഇരുപതിലേറെ നക്ഷത്രങ്ങൾ ഈ ചിത്രത്തിൽ വെളിച്ചം വിതറുകയും ചെയ്തിരിക്കുന്നു. എങ്കിലും ഉള്ളതുപറഞ്ഞാൽ കാക്കകരയലും കോഴികൂവലും മാത്രമേ ഈ നീണ്ട പതിനാറു റീലുകളിലാകെ കാണാനും കേൾക്കാനുമുള്ളൂ; അല്ലെങ്കിൽ തത്തചിലയ്ക്കൽ, അതുമല്ലെങ്കിൽ പട്ടികരയ്ക്കൽ.



ഇന്നല്ലെങ്കിൽ നാളെ എന്ന ചിത്രത്തിൽ മമ്മൂട്ടിയും പഞ്ചാബിയും

## സ്ത്രീസ്വാതന്ത്ര്യം?

സ്ത്രീകളുടെ സ്വാതന്ത്ര്യവും സ്വർഗ്ഗീയാനന്ദവുമെല്ലാം അനുരൂപനായ ഭർത്താവിനോടുള്ള ചേർച്ചയും വിധേയത്വവും മിടുക്കന്മാരും മിടുക്കത്തികളുമായ കുട്ടികളോടു ചേർന്ന ധന്യതാബോധവുമല്ലാതെ മറ്റെന്താണ് എന്നിവിടെ ചോദിക്കാനും ബ്ലീച്ചടിക്കാനും മിനക്കെടുന്നില്ല. പക്ഷേ, സ്ത്രീയുടെ സ്നേഹവായ്പിന്റെയും ത്യാഗത്തിന്റെയും ദുഃഖത്തിന്റെയും സഹിഷ്ണുതയുടെയും ദാക്ഷിണ്യത്തിന്റെയും എല്ലാം മഹത്വം ഉദ്ഗാനം ചെയ്യാനാണ് മുതിർന്നതെങ്കിൽ ചിത്രം കുറെയെങ്കിലും ഹൃദ്യവും ആസ്വാദ്യവുമാകുമായിരുന്നു.

സ്ത്രീസ്വാതന്ത്ര്യത്തിനു കീജെയ് വിളിക്കാൻ, കൂട്ടർകണ്ടെടുത്ത കരുക്കളാകട്ടെ, ജീവിതത്തിന്റെ ഇരുണ്ട വശങ്ങളും ജീവിതത്തിൽ തോറ്റു തുലഞ്ഞു പാളീസ്സായ ഏതാനും കഥാപാത്രങ്ങളുമാണ്. പ്രധാനമായി സ്കൂൾ മാസ്റ്റർ ഗോപാലൻനായരുടെയും ഭാര്യ ലക്ഷ്മിഅമ്മയുടെയും (ബാലൻ കെ. നായർ; ശാന്തകുമാരി) അഞ്ചു മക്കൾ—നാലു പെണ്ണും ഒരാണും. അവരിൽത്തന്നെ വക്കീൽ ഭാഗം പഠിച്ചു സന്നതെടുത്ത മൂത്ത മകൾ വിമല (സീമ)യെക്കൊണ്ടാണ് പ്രസംഗമത്രയും അടിച്ചുവീശിച്ചിരിക്കുന്നത്. അവളാണെങ്കിലോ സ്നേഹിച്ച പുരുഷനെ സ്വന്തമാക്കാൻകഴിയാഞ്ഞ് പ്രതികാരേച്ഛുവായി മാറിയവളും. "ഞാൻ കേട്ടത് ശരിയാണോ വിജയൻ?" വിമല അവളുടെ കാമുകനായിരുന്ന സഹപാഠിയോടു ചോദിക്കുന്നു. "ശരിയാണ് വിമലേ, നിന്നെ വേദനിപ്പിച്ചതിൽ എനിക്ക് ദുഃഖമുണ്ട്." വെള്ളാരങ്കണ്ണുള്ള വിജയന്റെ (രതീഷ്) ഖേദപ്രകടനം. "എനിക്കു സന്തോഷമേയുള്ളൂ." അവൾ തിരിച്ചടിച്ചു. "അമ്പതിനായിരം രൂപയും ഒരു ജോലിയും വിജയനു സ്ത്രീധനമായികിട്ടിയില്ലേ? ഒരു പാവപ്പെട്ട സ്കൂൾ വാദ്ധ്യാരുടെ നാലു പെൺമക്കളിൽ മൂത്തവളെ സ്വീകരിച്ചാലുണ്ടാകാവുന്ന ഭാരവും ഒഴിവായില്ലേ?" വിമലയുടെ ആവനാഴിയിലെ കൂരമ്പുകൾ തീർന്നില്ല; അവൾ തുടർന്നു: "വരന് വില ചോദിക്കുന്നവരെ ആൺ വേശ്യകളുടെ ദല്ലാൾ എന്നു വിളിച്ച പ്രാസംഗികൻ കോളേജ് ആഡിറ്റോറിയത്തിൽ പ്രകടിപ്പിച്ച ആവേശംകണ്ട് കോരിത്തരിച്ചവളാണ് ഞാൻ. അവൻ ഇന്നൊരു വെറും വില്പനച്ചരക്കായി എന്റെ മുമ്പിൽ നിൽക്കുമ്പോൾ എനിക്ക് ദുഃഖമില്ല, ലജ്ജയേയുള്ളൂ." ഇങ്ങനെയുള്ള വാചകക്കസർത്തുകളുടെ സമാഹാരമാണ് ഈ ചിത്രം. ഒരിക്കൽ വ്യഭിചാരം നടത്തിയതിനു കോടതിയിൽ ഹാജരാക്കപ്പെട്ട ഒരുത്തിയെ (ബീന) രക്ഷിച്ചതിന്റെ പേരിൽ വിമലയ്ക്ക് അവളിൽ നിന്ന് പച്ചത്തെറിതന്നെ കേൾക്കേണ്ടിവന്നു: "ശിക്ഷിച്ചിരുന്നെങ്കിൽ എനിക്ക് കഞ്ഞികുടിച്ച് ജയിലിലെങ്കിലും കിടക്കാമായിരുന്നില്ലേടീ, നായിന്റെ മോളേ."

## വിമലയുടെ റോൾ, സുശീലയുടേയും

വിമലയുടെ അനിയത്തിയായ സുശീല (ഉണ്ണിമേരി) വീണ്ടുമൊരു പെൺകുഞ്ഞിനെ പ്രസവിച്ചതിൽ ഭർത്താവ് (ലാലു അലക്സ്) അരിശം കൊള്ളുന്നതിൽനിന്നാണ്, ചിത്രത്തിന്റെ ആരംഭം. നാലു പെൺമക്കളാണല്ലോ സുശീലയുടെ അമ്മയ്ക്ക്. അവളും അതുപോലെ പെൺവർഗ്ഗത്തെ പെറ്റുകൂട്ടിയാലോ എന്നതാവാം കോപകാരണം. അതു് യുക്തിസഹമല്ലെന്നുമാത്രമല്ല, ചായം അങ്ങുകോരിയൊഴിക്കുകയും ചെയ്തിരിക്കുന്നു. ഭർത്താവിന്റെ ദുഷ്ടത്തരം കാരണം സുശീല കഷ്ടപ്പെട്ടതിനു കണക്കില്ല. അവൻ വേറെ വീടെടുത്തു താമസിച്ചപ്പോൾ അവൾ സന്തോഷിച്ചു. പക്ഷേ, അതുകൊണ്ട് ആൾ കൂടുതൽ ചീത്തയാവുകയാണുണ്ടായത്. സ്നേഹിതന്മാരെ കൂട്ടിക്കൊണ്ടുവന്ന് വീട്ടിൽ പാതിരാത്രിവരെ കുടിച്ചുബഹളംവച്ച് സുശീലയെ വീട്ടിൽ പറഞ്ഞയച്ച്, വേറൊരുത്തിയുമായി കൂത്താടാനും അവൻ മടിച്ചില്ല. ഒടുവിൽ സഹികെട്ട അവളും കാച്ചി രണ്ടു ഡയലോഗുകൾ: "ഭാര്യയോ? ആറേഴുവർഷം നിങ്ങളുടെ തല്ലും തൊഴിയുംകൊണ്ട് വീട്ടിലുള്ളവരുടെയെല്ലാം വിഴുപ്പലക്കി അടുക്കളയിൽക്കിടന്നു നരകിച്ച് രാവും പകലും ജോലിചെയ്ത എന്നെ ഒരു നിമിഷമെങ്കിലും നിങ്ങൾ ഭാര്യയായി കണ്ടിട്ടുണ്ടോ?—ഇനി ഞാൻ നിങ്ങളുടെ ഭാര്യയല്ല." അവൾ അച്ഛന്റെ അടുക്കലേക്കു തിരിച്ചുപോന്നു. ഭർത്താവ് കുട്ടികളെ വിട്ടുകിട്ടാൻ കേസുകൊടുത്തപ്പോൾ ഹതാശയായ അവൾ കുഞ്ഞുങ്ങളേയും എടുത്തു പുഴയിൽച്ചാടി. അവിടേയും അവൾക്കു രക്ഷകിട്ടിയില്ല. ആരോ അവളെ വലിച്ചുകയററി. ആത്മഹത്യയ്ക്കു ശ്രമിച്ചതിന്റെപേരിൽ അവൾ കോടതിയിൽ ഹാജരാക്കപ്പെടുകയും ചെയ്തു. അരിശം കയറിയ അഡ്വക്കേറ്റ് വിമല ബഹുമാനപ്പെട്ടകോടതിയോടപേക്ഷിച്ചു: "സമൂഹം ഏല്പിച്ച മുറിപ്പാടുകളുമായി ഈ സ്ത്രീയെ ഇനിയും സമൂഹത്തിലേക്കിറക്കിവിട്ടാൽ—ഇവൾക്കു നിങ്ങൾ മോചനം കൊടുക്കൂ; വധശിക്ഷയ്ക്കു വിധിക്കൂ."

വിമലയുടെ രൂപം മനസ്സിൽനിന്നകററാൻ കഴിയാത്ത വിജയന്റെ ദാമ്പത്യം ഒട്ടുംതന്നെ മധുരംനിറഞ്ഞതായിരുന്നില്ല. വിവാഹമോചനത്തിന് ആ സ്ത്രീ—വിജയന്റെഭാര്യ(സത്യകല)—സമീപിച്ചതു് വിമലയുടെ സീനിയറായ അഡ്വക്കേററ് മാത്യു അബ്രഹാമിനെയായിരുന്നു (ടി. ജി. രവി). അങ്ങനെയാണ് കേസ് അവളുടെ കൈയിലെത്തിയതു്. താനാണ് വിജയന്റെ ആ പഴയകാമുകിയെന്നും താനൊരിക്കലും സബ് ഇൻസ്പെക്ടർ വിജയനെ വിവാഹം കഴിക്കാൻ തയ്യാറില്ലെന്നും തീർത്തുപറഞ്ഞ അവൾ ആ സ്ത്രീയെ കേസിന്റെ വഴിയിൽനിന്നും പിൻതിരിപ്പിച്ചു. വിമലയുടെ ഏകസഹോദരനായ എൻജിനീയർ രഘു (രാജ്കുമാർ)—അഞ്ചുമക്കളിൽ ആണായിപ്പിറന്ന അവനുവേണ്ടി അവർ അനുഭവിച്ച വേദനകൾ എണ്ണമററതാണ്—പണക്കാരിയായ ഒരു പെണ്ണിനെ (സ്വപ്ന) പ്രേമിച്ച് അച്ഛനമ്മമാരെ കണ്ണീരിലാഴ്ത്തി കല്യാണം കഴിച്ച് ഒരിക്കലും മറക്കാത്ത പാഠങ്ങൾ പഠിക്കുന്നതും ഈ ചിത്രത്തിൽത്തന്നെയാണ്. കല്യാണംകഴിഞ്ഞു് പെണ്ണും ചെറുക്കനും പെണ്ണിന്റെ അച്ഛനമ്മമാരോടൊപ്പം (ശങ്കരാടിയും സുകുമാരിയും) മാസ്റ്ററുടെ വീട്ടിലേക്കു് ഒരു വരവുണ്ട്; ഉഗ്രനെന്നു പറഞ്ഞാൽ അത്യുഗ്രൻ.

കോളേജിൽ പഠിക്കുന്ന മൂന്നാമത്തെ അനിയത്തിയായ രേഖ(വനിത), മെഡിക്കൽ റെപ്രസന്റേററീവ് ആയ രവി (രവീന്ദ്രൻ) യുടെ വലയിൽ വീണ് ("മനുഷ്യൻ ആവശ്യമില്ലാതെ ഉണ്ടാക്കിവച്ച ഒരേർപ്പാടാണ് ഈ വിവാഹ"മെന്നത്രേ അവന്റെ അഭിപ്രായം) ജ്യേഷ്ഠത്തി പറഞ്ഞതൊന്നും ചെവിക്കൊള്ളാതെ, അവന്റെ പിന്നാലെ പോയി ഒടുവിൽ തൃശ്ശൂരിലെ റെസ്ക്യൂ ഷെൽട്ടറിലെത്തിച്ചേർന്നതും വിമലയ്ക്ക് കാണേണ്ടിവന്നു. എല്ലാററിനും സാക്ഷിഭൂതനായി, എല്ലാം കണ്ടും കേട്ടും കണ്ണീരോടെ സഹിച്ചും കിടക്കാനല്ലാതെ വാതംകൊണ്ടവശനായ ഗോപാലൻ മാസ്റ്റർക്കു് മറെറാന്നിനും കഴിഞ്ഞില്ല. വിമലയ്ക്കുതന്നെയും സീനിയർ വക്കീൽ നൽകിയ ഒരു ലിഫ്ടിനെത്തുടർന്ന് അദ്ദേഹത്തിന്റെ പത്നി (എൽസി)യുടെ അപ്രീതി സമ്പാദിച്ചു പുറത്തു പോരേണ്ടിവന്നു.

ഇത്രയുംകൊണ്ട് 'ഇന്നല്ലെങ്കിൽ നാളെ'യിലെ കഥാപാത്രങ്ങളും അവയുടെ ദുരിതവും കണ്ണുനീരും ഡയലോഗുകളും തീർന്നുവെന്ന് കരുതേണ്ട. മമ്മൂട്ടിയുടെ സ്നേഹമുള്ള ഡ്രൈവർ റഹീമും പെങ്ങൾ സൈനബ (അനുരാധ)യും ഉമ്മയും (ശാന്താദേവി) ഈ ചിത്രത്തിൽത്തന്നെയാണ്. അയല്ക്കാരനും മുതലാളിയുമായ ബിച്ചു (വിൻസെന്റ്)വിന്റെ കാറാണ് റഹീം ഓടിക്കുന്നതു്. ബിച്ചുവിന്റെ സഹോദരിയായ ആയിഷ (സുരേഖ) കുട്ടിയായിരിക്കേ നിക്കാഹ് കഴിച്ചുകൊടുത്തെങ്കിലും ആ മാപ്പിള മരിച്ചുപോയി—യ്ക്ക് വരുന്ന വിവാഹാലോചനകളെല്ലാം "അവൾക്ക് ഒരു പുരുഷന്റെകൂടെ പൊറുക്കാനുള്ള ശേഷിയില്ല" എന്നും മററും കല്പിച്ച നുണകൾ പറഞ്ഞുമടക്കിയതു് അവളുടെ സ്വത്തുകൂടെ സ്വന്തമാക്കാൻ വേണ്ടിയായിരുന്നു. ബിച്ചുവിന്റെ ഭാര്യ റഫിയ (അഞ്ജലി)യും അതിനു കൂട്ടുനിന്നു. സൈനബയുടെ കല്യാണത്തിന് ആയിഷ നൽകിയ സ്വർണ്ണമാല റഹീം കട്ടതാണെന്ന് പൊലീസിൽ പറഞ്ഞ് ബിച്ചു അവനെ ജയിലിലാക്കിയെങ്കിലും, ആയിഷ ചെന്ന് സത്യം പറഞ്ഞു് അവനെ മോചിപ്പിക്കുകമാത്രമല്ല, അവനെ കല്യാണംകഴിക്കുകയും ചെയ്തു. റഹീമിന്റെ പെങ്ങളെ കെട്ടിയ, തുണിഷാപ്പിൽ തുണി മുറിച്ചുകൊടുക്കുന്ന കുതിരവട്ടത്തിന്റെ ഉസ്മാൻ കുണ്ടന്മാരുടെ പിന്നാലെ നടക്കുന്നവനും പെണ്ണിൽ താല്പര്യമില്ലാത്തവനുമാകയാൽ സൈനബയും ഒത്തിരി കണ്ണീരൊഴുക്കുന്നുണ്ട് ഈ ചിത്രത്തിൽ. ചുരുക്കിപ്പറഞ്ഞാൽ, പതിവു ഫോർമുലകൾ തഴുകി കണ്ണുനീരിൽ കഴുകിയ ഈ ചിത്രമാണ് സ്ത്രീകൾക്കുവേണ്ടി വാദിക്കുന്നതെന്ന് കാണുമ്പോൾ വളരെ ദുഃഖം തോന്നുന്നു. പക്ഷേ, ദുഃഖിച്ചിട്ടെന്തു കാര്യം. കണക്കിലേറെ ദേഷ്യം വരുന്നുമുണ്ട്. പക്ഷേ, ദേഷ്യം പിടിച്ചിട്ടെന്തുകാര്യം? ഇതു് സിനിമയല്ലേ, വിനോദം ലക്ഷ്യംവച്ച് തട്ടിക്കൂട്ടുന്നസിനിമ?

ഒരമ്മയും സഹിക്കാത്ത ക്രൂരതയും ഒരു ഭാര്യയും സഹിക്കാത്ത തെററുകളും കുറെ കണ്ണുനീരും ലേശം സെക്സും അല്ലാതെ ഈ ചിത്രത്തിൽ മറെറന്താണുള്ളതു്? ഭാവനയും അഭിനയചാതുര്യവും വാചാലതയും ധാരാളത്തിലധികമുണ്ടായിട്ടും ഒററപ്പാത്രവും അനുകമ്പയുടെ സ്പർശം പോലും പിടിച്ചുപററുന്നില്ലെന്ന് പറഞ്ഞാൽ ഇതിലും വലിയ പരാജയമുണ്ടോ? ഏറെ യാതനകൾ അനുഭവിച്ച സുശീലയുടെ കണ്ണുനീർ കാണുമ്പോൾപ്പോലും കാഴ്ചക്കാരുടെ കണ്ണുകൾ ബാഷ്പഗർഭങ്ങളാവുന്നില്ല. ദുസ്സഹവ്യഥയനുഭവിക്കുന്ന മാസ്റ്ററോ സൈനബയോ രേഖയോ ഒന്നും ഒരു നെടുവീർപ്പുപോലും ക്ഷണിച്ചുവരുത്തുന്നുമില്ല. മമ്മൂട്ടിയുടെ സ്നേഹമുള്ള റഹീം മാത്രം പ്രതീക്ഷിക്കാവുന്നിടത്തോളം നന്നായിരിക്കുന്നുവെന്ന് സമാധാനിക്കാം. യൂസഫലിയും ശ്യാമും ചേർന്നു പകർന്ന പാട്ടുകൾപോലും ഈ ചിത്രത്തിന്റെ രക്ഷയ്ക്കെത്തിയില്ല. അവയ്ക്കുപോലുമില്ല, കുളിർമയോ പുതുമയോ ശ്രുതിമധുരമോ.



സീമ — ഇന്നല്ലെങ്കിൽ നാളെ

●

## യൂണിവേഴ്സിററി യൂണിയൻ

(9-ാം പേജിൽ നിന്നു തുടർച്ച)

ത്ഥി വി. ശിവൻകുട്ടിക്കു് 92 വോട്ടും ലഭിച്ചു. ജനറൽ സെക്രട്ടറിയായി തിരഞ്ഞെടുക്കപ്പെട്ട തേവര എസ്. എച്ച്. കോളേജ് വിദ്യാത്ഥി തോമസ് ജേക്കബ്ബിനു് (കെ. എസ്. സി—എം.) 114 വോട്ടു ലഭിച്ചപ്പോൾ എസ്. എഫ്; ഐ. മുന്നണി സ്ഥാനാത്ഥി എം. കെ. ജേക്കബ്ബിനു് 87 വോട്ടേ കിട്ടിയുള്ളൂ.

വൈസ് ചെയർമാന്മാരായി മൂന്നുപേരാണ് തിരഞ്ഞെടുക്കപ്പെട്ടിട്ടുള്ളതു്. ഇവരിൽ എറണാകുളം സെന്റ് തെരേസാസ് കോളേജ് വിദ്യാർത്ഥിനി പത്മജാമേനോനു് 59 വോട്ടും, മാന്നാനം കെ. ഇ. കോളേജ് വിദ്യാർത്ഥി ജിനോ ജോസഫിനു് 55 വോട്ടും, ആലുവ യു. സി. കോളേജ് വിദ്യാർത്ഥി അബ്ദുൽ ഷുക്കൂറിനു് 50 വോട്ടും ലഭിച്ചു. പരാജയപ്പെട്ട സ്ഥാനാർത്ഥികളായ റാണി സെബാസ്റ്റ്യനു് 37 വോട്ടും തോമസ് കായിക്കരയ്ക്കു് ഒരു വോട്ടുമാണ് ലഭിച്ചതു്.

ജോയിന്റ് സെക്രട്ടറിമാരായി തിരഞ്ഞെടുക്കപ്പെട്ട പി. സുദീപിനു് ലഭിച്ച വോട്ട് 112 ആണ്. ബൈജു ചന്ദ്രനു് 83 വോട്ടും. പരാജയപ്പെട്ട സ്ഥാനാത്ഥികളായ കെ. ഷാജിക്കു് 4 വോട്ടും ബാബുവിനു് 5 വോട്ടും ലഭിച്ചു.

**കെ. എൻ. എസ്.**

## ആരും പറയാത്ത കഥ

(45-ാം പേജിൽനിന്ന് തുടർച്ച)

അറിയാനും പഠിക്കാനുമാണ് ഞാൻ വന്നത്," ഹേമാചൗധുരി പറഞ്ഞു.

"അതേസമയം എൻെറകൂടെയുള്ള മററുള്ളവർ അന്തരീക്ഷത്തിലും ബാഹ്യാകാശത്തിലും ഗ്രഹണംകൊണ്ടുളവാകുന്ന പ്രതികരണങ്ങൾ പഠിക്കാനെത്തിയവരാണ്."

"അതിനിവിടെത്തന്നെ വന്നതു്?"

"ഏതാണ്ട് നൂററിയൻപതുവർഷത്തിനകമുള്ള പരിപൂർണ്ണസൂര്യഗ്രഹണം," ഹേമാചൗധുരി അറിയിച്ചു.

"അതു് പൂർണ്ണമായും ദൃശ്യമാവുക ഈ ഗ്രാമത്തിലാണ്. അതും പ്രത്യേകിച്ച് ഹനുമാൻ കുന്ന് എന്ന മലയിൽ."

ബാലമൂർത്തി എന്തോ ആലോചിച്ചിട്ടെന്നപോലെ അല്പനേരം നിന്നു. എന്തോ പറയാൻ ഉദ്ദേശിക്കുന്നതുപോലെ ഹേമയെ നോക്കി. പക്ഷേ ഒന്നും ഒരിയാടിയില്ല. തിരിഞ്ഞുനടക്കാൻ ഭാവിച്ചു.

"മിസ്റ്റർ ബാലമൂർത്തി!" ഒരിക്കൽക്കൂടെ അവൾ വിളിച്ചു.

അയാൾ തിരിഞ്ഞുനിന്നു.

"നിങ്ങൾ ആരാണ്. നിങ്ങൾ എന്തിനിവിടെ വന്നു. പറയൂ. നിങ്ങൾ പറയുന്നതു കേൾക്കുമ്പോൾ എനിക്ക്...എനിക്ക്..." ബാലമൂർത്തി ചിരിച്ചു.

"എന്നെ വെറുതെ സംശയിക്കുന്നു. ഭയപ്പെടുന്നു." അയാൾ പതുക്കെ പറഞ്ഞു. അയാൾ തുടർന്നു:

"അതു് അനാവശ്യമാണെന്ന് ധൈര്യേനിൽവച്ചേ പറഞ്ഞു. പക്ഷേ, നിങ്ങൾക്കതു മനസ്സിലാവുന്നില്ല. ഞാനാദ്യമേ പറഞ്ഞല്ലോ എൻെറ പേരു് ബാലരുദ്രമൂർത്തി. ഞാൻ വന്നതും ഈ ഗ്രഹണത്തിനു വേണ്ടിയാണ്."

"അങ്ങ് ഒരു ശാസ്ത്രഗവേഷകനാണോ?"

"അതെ, അങ്ങനെ വേണമെങ്കിൽ പറയാം."

അതു വിശ്വസിക്കാനാവാത്തതുപോലെ അവൾ അയാളെ ശ്രദ്ധിച്ചുനോക്കി, എന്തൊക്കെയോ അവൾ ആലോചിക്കുകയായിരുന്നു എന്ന് സ്പഷ്ടമായിരുന്നു. ബാലമൂർത്തി പറഞ്ഞ ഉത്തരങ്ങൾ എന്തുകൊണ്ടോ അവളെ തൃപ്തിപ്പെടുത്തിയില്ല എന്നു തോന്നി.

"ഇന്നലെ ഞങ്ങളുടെ ചങ്ങാടം മുങ്ങാൻ പോയതാണ്," ഹേമ തുടർന്നു:

"അതു് വെള്ളത്തിലേക്ക് ആഴ്ന്നു പോകുന്നതു് ഞാൻ കണ്ടുകൊണ്ടിരുന്നു. ആ ആപത്തിൽനിന്ന് ഞങ്ങൾ രക്ഷപ്പെടുമെന്ന് ഞങ്ങളാരും വിചാരിച്ചിരുന്നതല്ല. പക്ഷേ അദ്ഭുതകരമായി ഞങ്ങൾ രക്ഷപ്പെട്ടു. മുങ്ങിത്താഴ്ന്ന ചങ്ങാടം യാതൊരു കാരണവുമില്ലാതെ ജലപ്പരപ്പിലേക്കുയരുന്നതും ഞാൻ കണ്ടു. അപ്പോൾ ആ ചങ്ങാടത്തിൻെറ അണിയത്തു് അങ്ങു നിൽക്കുന്നുണ്ടായിരുന്നു. പറയൂ. നിങ്ങളല്ലേ ഞങ്ങളെ രക്ഷപ്പെടുത്തിയതു്?"

ബാലമൂർത്തിക്ക് അതിനു മറുപടി പറയാൻ കഴിയുന്നതിനുമുമ്പുതന്നെ അല്പമകലെനിന്നും അതിഭയങ്കരമായൊരു നിലവിളികേട്ടു. ഹേമ ഞെട്ടിത്തിരിഞ്ഞു നോക്കി. ബാലമൂർത്തിയുമതു് ശ്രദ്ധിച്ചു. പിന്നെ അവരിരുവരും ആ ശബ്ദം കേട്ട സ്ഥലത്തേക്ക് ധൃതിയിൽനടന്നു. ഗ്രാമത്തിലെ തെരുവിലവർ എത്തി. ഭയങ്കരമായ വിളി പിന്നെയും കേട്ടു. ആ വിളി കേട്ടതു് തെരുവിലെ ഒരു വീട്ടിൽ നിന്നാണെന്നു തോന്നുന്നു. അവർ അതിൻെറ മുൻപിലെത്തി. തൊട്ടടുത്ത വീടുകളിൽനിന്നും ആരൊക്കെയോ പുറത്തേക്കെത്തി നോക്കുന്നതു കണ്ടു. നിലവിളികേട്ട ആ വീടിൻെറ മുൻവാതിൽ പെട്ടെന്നു തുറന്നു. അഴിഞ്ഞ മുടിയും ഉലഞ്ഞ വസ്ത്രങ്ങളുമായി ഒരു പെൺകുട്ടി പുറത്തേക്കോടിയെത്തി. അവളുടെ പിറകേ ഓടിയെത്തിയ മദ്ധ്യവയസ്കനായ മനുഷ്യൻ അപരിചിതരെക്കണ്ടു് ഒരു നിമിഷം അറച്ചുനിന്നു.

"സുന്ദരീ, നില്ല്," അയാൾ വിളിച്ചു. പെൺകുട്ടി വഴിയിൽ കമിഴ്ന്നുവീണു. അവളുടെ തൊണ്ടയിൽനിന്നും അതിഭീകരമായൊരു അലർച്ച ഉയർന്നു.

ബാലമൂർത്തി മറ്റെല്ലാം വിസ്മരിച്ചുകൊണ്ടു് ആ പെൺകുട്ടിയെത്തന്നെ നോക്കിനിന്നു.

(തുടരും)

മദ്യം വിഷമാണ്. മദ്യം കുടിക്കരുത് വിൽക്കരുത് ഉണ്ടാക്കരുത്. മദ്യപാനം മാരകമായ സിറോസ്സിസ് ലിവർ എന്ന രോഗത്തിനു് കാരണമാണ്.

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

**ഡോ: ജി. വേലായുധൻ എം. ഡി.**

## മി. ആർ. എം.—ദുബായ്

**ചോദ്യം:**

ഞാൻ വിവാഹം കഴിച്ചിട്ട് ഇപ്പോൾ അഞ്ചുമാസം കഴിഞ്ഞു. ഒന്നരമാസം നാട്ടിൽ ഉണ്ടായിരുന്നു. അപ്പോൾ ഞങ്ങൾ എല്ലാദിവസവും ലൈംഗികബന്ധത്തിൽ ഏർപ്പെടാറുണ്ട്. ചില ദിവസങ്ങളിൽ എൻെറ ലിംഗത്തിൻെറ അഗ്രചർമ്മഭാഗത്ത് ചുററിനും മുറിവുണ്ടാകുന്നു. അത് കുറച്ചു ദിവസം കഴിഞ്ഞേ മാറുകയുള്ളൂ. ഇത് വല്ല ഗുഹ്യരോഗമാണോ?

**ഉത്തരം:**

ഇതു ഗുഹ്യരോഗമല്ല-ലിംഗത്തിൻെറ അററത്തുള്ള ചർമ്മം വളരെ നേർത്തതാണ്-അതിൽ എളുപ്പം ഉരസൽകൊണ്ടു നേരിയ മുറിവുകൾ ഉണ്ടാകാം. ഈ മുറിവുകൾ ചിലപ്പോൾ പഴുത്തെന്നും വരാം. അങ്ങനെയായാൽ ഉണങ്ങാൻ കുറച്ചു ദിവസങ്ങൾ വേണ്ടിവരും.

## മി. എ.—പാലക്കാട്

**ചോദ്യം:**

28 വയസ്സുള്ള ഒരു യുവാവാണ് ഞാൻ. രണ്ടു മാസത്തിനകം വിവാഹിതനാകാൻ പോകുന്ന എൻെറ വധു, 19 വയസ്സുള്ള ഒരു വിദ്യാർത്ഥിനിയാണ്. അടുത്ത മൂന്നു വർഷത്തേക്ക് കുട്ടികൾ വേണ്ടെന്നാണ് അഭിപ്രായം. സ്ത്രീക്കു് ഉപയോഗിക്കാവുന്ന ഗുളിക, പുരുഷനുപയോഗിക്കാനുള്ള ഉറ എന്നീ മാർഗ്ഗങ്ങൾ ഞാൻ ഇഷ്ടപ്പെടുന്നില്ല. ലൂപ്പ് നിക്ഷേപം ഐ. യു. ഡി. എന്നിവ എത്ര നാളത്തേക്കു് സുരക്ഷിതമാണ്? കന്യകയിൽ ഇവ ചെയ്യുന്നതുകൊണ്ട് കുഴപ്പമുണ്ടോ?

**ഉത്തരം:**

കുട്ടികൾ ഇല്ലാത്തവക്ക് ലൂപ്പ് അഭികാമ്യമല്ല. അപൂർവ്വമായി ലൂപ്പ് ധരിക്കുന്നവർക്ക ഗർഭാശയത്തിലും അണ്ഡവാഹിനികളിലും മററും പഴുപ്പുണ്ടാകാൻ സാദ്ധ്യതയുണ്ട്. ഇങ്ങനെ പഴുപ്പുണ്ടായാൽ, അതു വന്ധ്യതയ്ക്കും കാരണമായേക്കും.

## മിസ്. എസ്.—തിരുവനന്തപുരം.

**ചോദ്യം:**

ഞാൻ 23 വയസ്സുള്ള ഒരു അവിവാഹിതയാണ്. എനിക്ക് 19 വയസ്സുള്ളപ്പോൾ യോനീമുഖത്ത് ഒരു ചെറിയ പാലുണ്ണിപോലെ ഒന്നു കണ്ടു. അതു പിന്നീട് ഇരുവശങ്ങളിലും മൂന്നു നാലെണ്ണം വീതം ഉണ്ടായി. മററു യാതൊരു അസുഖങ്ങളും ഇല്ലായിരുന്നു. എന്നാൽ ഒരു വർഷത്തോളമായി ആർത്തവത്തിനു് 10–15 ദിവസംമുമ്പ് ചൊറിച്ചിലും എന്തോ അസ്വാസ്ഥ്യങ്ങളുമൊക്കെ അനുഭവപ്പെടുന്നു. ഇതിനു് മരുന്ന് നിർദ്ദേശിച്ചുതരുമോ?

**ഉത്തരം:**

ഇതു് അരിമ്പാറ അല്ലെങ്കിൽ പാലുണ്ണിപോലുള്ള ഒരു രോഗമാണ്. കൂടുതൽ നനഞ്ഞതും വൃത്തിഹീനവുമായ സാഹചര്യങ്ങളിൽ ആണിതുണ്ടാകുന്നത്. വിയർപ്പും ഗുഹ്യഭാഗത്തിൽനിന്നുണ്ടാകുന്ന അഴുക്കും കൂടക്കൂടെ കഴുകി മാററി തുടച്ച് ഉണക്കി സൂക്ഷിക്കാൻ ശ്രമിച്ചാൽ ഇതു പടരുകയില്ല. ചിലപ്പോൾ താനേ പൊഴിഞ്ഞുപോയെന്നും വരും. അധികമാകുകയാണെങ്കിൽ അല്ലെങ്കിൽ താനെ മാറിയില്ലെങ്കിൽ ഒരു ഡോക്ടറെ കാണിച്ച് അതുകൾ കരിച്ചു കളയേണ്ടിവരും. ഇതു എളുപ്പം നടത്താവുന്നതാണ്.

## മിസ്. എസ്.—കല്ലമ്പലം

**ചോദ്യം:**

18 വയസ്സുള്ള ഒരവിവാഹിതയായ വിദ്യാർത്ഥിനിയാണ് ഞാൻ. നാലഞ്ചു മാസത്തിനു മുമ്പ് എനിക്കൊരു അബോഷൻ നടത്തേണ്ടിവന്നു. അതിനുശേഷം മാസമുറ യഥാക്രമം തുടർന്നുവന്നു. ഇപ്പോൾ മൂന്നാഴ്ചയായി യോനിയിൽനിന്നും പഴുപ്പുവരുന്നു. യോനിക്ക് കുഴപ്പമൊന്നുമില്ല. ഗർഭാശയത്തിൽ പഴുപ്പു ബാധിച്ചതായി തോന്നുന്നു. ഇപ്പോൾ ചെറിയ രീതിയിൽ പഴുപ്പുവരുന്നു. മാസമുറയുടെ തീയതി കഴിഞ്ഞു. ഗർഭാശയത്തിലെ പഴുപ്പ് വന്ധ്യതയ്ക്കു കാരണമാകുമോ? ഗർഭമുണ്ടെങ്കിൽ ഈ പഴുപ്പ് ഗർഭശിശുവിനെ എങ്ങനെ ബാധിക്കും? ഈ പഴുപ്പിന് പ്രതിവിധിയായുള്ള മരുന്ന് ദയവുചെയ്ത് ഡോക്ടർ കലാകൗമുദിയിൽക്കൂടി അറിയിക്കണമെന്ന് അപേക്ഷിക്കുന്നു. വീട്ടുകാരിൽ നിന്നോ മററാരിൽനിന്നോ ഒരു സഹായവുമില്ല. വീട്ടുകാർ അബോർഷൻെറ കാര്യമൊന്നും അറിഞ്ഞിട്ടില്ല. ഇന്നിപ്പോൾ ഞാൻ ഏകയാണ്. എനിക്കൊരു ഡോക്ടറേയും കാണാൻ സാധിക്കില്ല. എന്നെ രക്ഷിക്കൂ ഡോക്ടർ.

**ഉത്തരം:**

നിങ്ങൾ ഒരു ഗൈനക്കോളജിസ്റ്റ് ഡോക്ടറെ കണ്ടു പരിശോധനയ്ക്ക് വിധേയയായി രോഗം ഇന്നതാണെന്നു കണ്ടുപിടിച്ച് ചികിത്സയ്ക്കു വിധേയയാവുകതന്നെ വേണം. അല്ലെങ്കിൽ, നിങ്ങൾ പറയുന്ന മാതിരി അസുഖങ്ങൾ യഥാർത്ഥത്തിൽ ഉള്ളതാണെങ്കിൽ ഭാവിയിൽ പല പ്രയാസങ്ങൾക്കും കാരണമാകും. ചിലപ്പോൾ നിങ്ങൾക്കിപ്പോൾ അനുഭവപ്പെടുന്ന അസുഖങ്ങൾ നിങ്ങളുടെ ഭയവിചാരം ഒന്നുകൊണ്ടുമാത്രവുമായേക്കാം.

Published by M. S. Sreenivasan on behalfof Laisa Publication Private Ltd Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI.

*Business Executives:*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res 8126996
NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000
BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

CALCUTTA - Mr. J. S. Jogi
Phone : Office: 448926 Res: 432667

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

HYDERABAD - Mr. S, Shankara narayana
Phone : Res : 65700
COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234